# ടാഗോർകഥകൾ

(ഒന്നാം ഭാഗം.)



പരിഭാഷകൻ

പുത്തേഴത്ത് രാമമേനോൻ,

ബി-ഏ. ബി-എൽ.

# ടാഗോർകഥകൾ.

(ഒന്നാം ഭാഗം.)

---

സേർ. രവീന്ദ്രനാഥടാഗോറിന്റെ

ചെറുകഥകൾ.

---

പരിഭാഷകൻ:

പുത്തേഴത്ത് രാമമേനോൻ

ബി. ഏ., എൽ. റ്റി.

---

"വാണീകളേബരം" അച്ചുകൂടം

തൃശ്ശിവപേരൂർ.

൧൦൯൮.

വില ഉറുപ്പിക ഒന്ന്

# ഒരു പ്രാൎത്ഥന.

---

എവിടെ മനസ്സു നിൎഭയമാകുന്നു, ശിരസ്സു സമുന്നതമാകുന്നു;

എവിടെ ജ്ഞാനം സ്വതന്ത്രമാകുന്നു;

എവിടെ ലോകം ഇടുങ്ങിയ ഗൃഹഭിത്തികളാൽ ഖണ്ഡങ്ങളാക്കി മുറിക്കപ്പെടാതിരിക്കുന്നു;

എവിടെ വാക്കുകൾ സനാതനമായ സത്യത്തിന്റെ അഗാധതയിൽനിന്നു പുറപ്പെടുന്നു;

എവിടെ അക്ഷീണപരിശ്രമം പരമമായ പരിപൂൎണ്ണതയെ ലക്ഷ്യമാക്കുന്നു;

എവിടെ വിവേകനിൎമ്മലനദി അചേതനാചാരങ്ങളാകുന്ന ശൂന്യമരുമണലിൽ നഷ്ടമാൎഗ്ഗമാകാതിരിക്കുന്നു;

എവിടെ മനസ്സ്, അനവരതവിസ്തൃതങ്ങളായ വിചാരങ്ങളിലേക്കും, വാക്കുകളിലേക്കും അങ്ങയാൽ, മുന്നോട്ടു നയിക്കപ്പെടുന്നു;

അവിടെ, യഥാൎത്ഥമായ ആ സ്വാതന്ത്ര്യസങ്കേതത്തിൽ, ജഗൽപിതാവേ! എന്റെ മാതൃഭൂമി, ഉണൎന്നു പ്രവേശിക്കുമാറാകേണമേ!

ഗീതാഞ്ജലി- ൩൫-ാം ഗാനം.



# പ്രസ്താവന



"ഏഷ്യയിലെ കവിരാജൻ" എന്ന് ഇന്ത്യാ വൈസറോയിയായിരുന്ന "ഹാർഡിഞ്ജുപ്രഭു" പ്രശംസിച്ചിട്ടുള്ള, സേർ. രവീന്ദ്രനാഥടാഗോറിൻെറ കൃതികൾ, യൂറോപ്പിലെ പല ഭാഷകളിലേക്കും തർജ്ജമചെയ്തു വരുന്ന ഇക്കാലത്ത്, മലയാളത്തിലേക്കു ഭാഷാന്തരം ചെയ്യുന്നതിനെപ്പററി ഭിന്നാഭിപ്രായമുണ്ടാകുവാൻ തരമില്ല. എന്നാൽ, നവീനങ്ങളായ ആശയങ്ങളെ നൂതനമായ രീതിയിൽ പ്രതിപാദിക്കുന്നവയായ ആ ഉൽകൃഷ്ട കൃതികളെ, ഏതുഭാഷയിലെക്കായാലും, പരിഭാഷപ്പെടുത്തുന്നത്, വളരെ സൂക്ഷിച്ചുവേണ്ടതാണെന്നതിന്നു സംശയമില്ല. ഈ പുസ്തകത്തിൽ ചേർത്തിട്ടുള്ള കഥകളെല്ലാം ഞാൻ ഓരോരോ കാലങ്ങളിൽ,- കോളേജുവിദ്യാർത്ഥിയായിരുന്ന കാലംമുതല്ക്ക്,- ഓരോ മാസികകളിൽ പ്രസിദ്ധപ്പെടുത്തീട്ടുള്ളവയാണ്. ഞാൻ തർജ്ജിമ ചെയ്തിട്ടുള്ളതു മുഴുവനും ഇംഗ്ലീഷിൽ നിന്നാണ്. "എൻെറ കൃതികളുടെ അപൂർണ്ണവും, ഏതാണ്ടു അനലംകൃതവും ആയ ഒരു സ്വരൂപം മാത്രമേ ഇംഗ്ലീഷുതർജ്ജിമകളിൽ കാണുകയുള്ളു. നിങ്ങൾ ബങ്കാളിയിൽനിന്നുതന്നെ നേരിട്ടു തർജ്ജിമചെയ്യുന്നതായാൽ അധികം നന്നായിരിക്കും". എന്നും മററും സെർ ടാഗോർതന്നെ, പാലക്കാട്ടുവെച്ചു ഞാൻ കണ്ടുസംസാരിച്ച അവസരത്തിൽ, എന്നോടു പറയുകയുണ്ടായി.

ഞാൻ ചെയ്തിട്ടുള്ളത് ഒരു അനുപദതൎജ്ജിമയല്ല. ഞാൻ കഥകളിലെ സ്ഥായിയായ രസത്തെ പൂൎണ്ണമായി ആസ്വദിച്ച്, ആ രസം മലയാള വായനക്കാൎക്കും അനുഭവയോഗ്യമായിത്തീരേണമെന്നുദ്ദേശിച്ച്, മൂലത്തിലെ അസ്പഷ്ടങ്ങളായ ചില ധ്വനികളെ അധികം വിസ്തരിക്കുകയും, ചിലതെല്ലാം മലയാള രീതിക്കനുസരിച്ചു ഭേദപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. മൂലത്തിലെ ഒരു വൎണ്ണനയും വാചകവും തൎജ്ജിമചെയ്യാതെ ഞാൻ വിട്ടുകളഞ്ഞിട്ടില്ലെന്നു സധൈൎയ്യം പറയാം.

മൂലകവിയോട് എനിക്ക് ആദ്യംമുതല്ക്കേ തോന്നീട്ടുള്ളതും, നേരിട്ടുകണ്ടുസംസാരിക്കുന്നതിന്നു ഭാഗ്യമുണ്ടായ അവസരത്തിൽ പതിന്മടങ്ങു വൎദ്ധിച്ചിട്ടുള്ളതും ആയ എൻെറ ഭക്തിബഹുമാനങ്ങളെ പ്രദൎശിപ്പിക്കുന്നതിന്ന്, എളിയവനായ എന്നാൽ മറെറാരുവിധത്തിൽ സാധിക്കയില്ലെന്നുള്ള ഒരു ബോധവും, എൻെറ ഈ സംരംഭത്തെ, ദരിദ്രനായ ഒരു ഭക്തനാൽ ഹൃദയപൂൎവ്വകം ചെയ്യപ്പെടുന്ന ഒരു പാദപൂജയെപ്പോലെ, ആ ദിവ്യപുരുഷൻ സസന്തോഷം സ്വീകരിക്കാതിരിക്കയില്ലെന്നുള്ള ഒരു വിശ്വാസവും, ആ പുണ്യാത്മാവിനോടുള്ള ബഹുമാനാദരങ്ങൾ ഈ തൎജ്ജിമയിലെ വീഴ്ചകളെ പൊറുക്കുന്നതിന്നു മഹാമനസ്കന്മാരായ മലയാള വായനക്കാരെ സഹായിക്കുമെന്നുള്ള ഒരു ആശയും ആണ് എന്നെ ഈ സാഹസത്തിന്നു ധൈൎയ്യപ്പെടുത്തീട്ടുള്ളത്. ടാഗോർ കൃതികൾ വായിച്ചു പരിചയമില്ലാത്ത മലയാളികൾക്ക്, ആ കവിസാൎവ്വഭൌമനെക്കുറിച്ച്, അപൂൎണ്ണമായിട്ടെങ്കിലും ഒരു ജ്ഞാനം സമ്പാദിക്കുന്നതിന്ന് ഈ പുസ്തകം സഹായിക്കുമെങ്കിൽ ഞാൻ കൃതാൎത്ഥനായി.

സേർ ടാഗോർ എഴുതീട്ടുള്ള ചെറുകഥകൾ തന്നെ ബംഗാളിയിൽ പന്ത്രണ്ടു വാല്യങ്ങൾ ഉണ്ടെന്നാണ് അറിയുന്നത്. അദ്ദേഹത്തിൻെറ കൃതികളെ മലയാളത്തിലേക്കു പരിഭാഷപ്പെടുത്തുന്നതിന്ന് എനിക്ക് അദ്ദേഹം നേരിട്ടു പൂൎണ്ണാനുവാദം ത

ന്നിട്ടുണ്ട്. ഭക്തനായ ഒരു ദാസന്റെ സൎവ്വാപേക്ഷകളേയും അനുവദിച്ചനുഗ്രഹിക്കുന്ന ഈശ്വരനെപ്പോലെ, അദ്ദേഹം, എന്റെ നേരെ പ്രസാദിച്ചു പ്രദൎശിപ്പിച്ച ആ ഔദാൎയ്യത്തിന്നും അനുഗ്രഹത്തിന്നും ഞാൻ ഇതാ കൃതജ്ഞതയാൽ പുളകിതഗാത്രനായി, പരസ്യമായി, അദ്ദേഹത്തിന്റെ പരിശുദ്ധ പാദങ്ങളിൽ, ഒരു ദണ്ഡനമസ്കാരം ചെയ്യുന്നു. അല്ലാതെ, എന്നാൽ മറെറന്തു സാധിക്കും?

ഈ പുസ്തകത്തിൽ ഒമ്പതു കഥകളാണ് അടങ്ങീട്ടുള്ളത്. ഞാൻ തന്നെ തൎജ്ജിമചെയ്തിട്ടുള്ള വേറെ ഏഴെണ്ണംകൂടി ഓരോ മാസികകളിൽ ഇനിയും കിടപ്പുണ്ട്. അതും, വേണ്ടിവന്നാൽ ഇനിയും പരിഭാഷപ്പെടുത്തുവാൻ ഒരുക്കിവെച്ചിട്ടുള്ള കഥകളും ചേൎത്ത്, രണ്ടാംഭാഗവും, സൌകൎയ്യംപോലെ വേറെ ഭാഗങ്ങളും, പ്രസിദ്ധപ്പെടുത്തേണമെന്ന് ആഗ്രഹമുണ്ട്. ഈ ഒന്നാം ഭാഗം സഹൃദയന്മാൎക്ക് ആഹ്ലാദകരമായിത്തീരുമെങ്കിൽ ആ കൃത്യവും ഞാൻ അചിരേണ നിൎവ്വഹിക്കുന്നതാണ്.

ഈ പുസ്തകത്തെ വളരെ വേഗത്തിലും, ഇത്രയും ഭംഗിയായും അച്ചടിച്ചുതന്ന "വാണീകളേബരം" അച്ചുക്കൂടം ഉടമസ്ഥനായ മാളിയമ്മാവു ലോന കുഞ്ഞുവറിയത് അവൎകളോടും, പല വിധത്തിലും എന്നെ ഈ വിഷയത്തിൽ സഹായിച്ചിട്ടുള്ള കയ്പിള്ളി വാസുദേവൻ മൂസ്സ് അവൎകളോടും എനിക്കുള്ള ഹൃദയപൂൎവ്വകമായ കൃതജ്ഞതയെ പ്രദൎശിപ്പിച്ചും, ഇദംപ്രഥമമായ എന്റെ ഈ സാഹിത്യസംരംഭം വിജയപ്രദമായിത്തീരുവാൻ ജഗദീശ്വരനെ പ്രാൎത്ഥിച്ചും ഈ പ്രസ്താവനയെ ഇവിടെ അവസാനിപ്പിക്കുന്നു.

തൃശ്ശിവപേരൂർ
൧൦-൯-൧൦൯൨

എന്ന്— പരിഭാഷകൻ,
പുത്തേഴത്ത് രാമമേനോൻ.

# വിഷയാനുക്രമണിക.



# സേർ-രവീന്ദ്രനാഥടാഗോർ.

## ജീവചരിത്രസംക്ഷേപം.

ഇന്ത്യയിലെ പൌരാണികമഹാകവികളെല്ലാം സ്വാത്മത്യാഗികളായ ഋഷീശ്വരന്മാരും കൂടിയായിരുന്നു. ഹിന്ദുക്കളുടെ ജീവിതം മുഴുവനും മതത്തിൽ മുക്കിയെടുത്തതാണെങ്കിൽ, ഹൈന്ദവാദർശങ്ങളെ ക്രോഡീകരിക്കുന്ന സാഹിത്യാദികലകളിൽ, മനുഷ്യഹൃദയത്തെ ഉൽകൃഷ്ടവും നിർമ്മലവുമാക്കിച്ചെയ്യുന്ന മതത്തിന്ന്, പ്രാധാന്യം കല്പിച്ചുകാണുന്നതിലോ, ഇന്ത്യയിൽ, മഹാകവികൾ തന്നെ മതതത്വോപദേഷ്ടാക്കന്മാരായ സന്ന്യാസശ്രേഷ്ഠന്മാരായിരിക്കുന്നതിലോ, അശേഷം അത്ഭുതപ്പെടുവാനില്ല. ഇന്ത്യയിലെ കവിപുംഗവന്മാരിൽ ചിലർ തന്നെയാണ്, ഹിന്ദുമതത്തിൻെറ ജീവനാഡികളായ യതീശ്വരന്മാർ. അനശ്വരപ്രകൃതികളായ വാല്മീകിവ്യാസപ്രഭൃതികൾ, അനർഘങ്ങളായ അവരുടെ ഉത്തമഗ്രന്ഥങ്ങളെ നിർമ്മിച്ചത്, മനുഷ്യസഞ്ചാരംകൂടി സാധാരണയായുണ്ടാകാത്ത ഘോരാരണ്യങ്ങളിൽ വെച്ചാണ്. അവരുടെ ആ 'അരണ്യസന്ദേശങ്ങൾ' ആണ്, ഇന്നും 'പരിഷ്കൃതലോക'ത്തെ അത്ഭുതപ്പെടുത്തിയും, ആനന്ദിപ്പിച്ചും, ആകഷിച്ചും വരുന്നത്. അപ്രകാരമുള്ള സന്ന്യാസകവികളുടെ വിശിഷ്ടപരമ്പര അവസാനിച്ചിട്ടില്ലെന്ന്, നിശ്ശങ്കം ബോദ്ധ്യപ്പെടുത്തുന്ന സന്ന്യാസവര്യനായ ലോകമഹാകവിയാകുന്ന ശാന്തിനികേതാശ്രമനാഥനായ (സേർ;ഡോക്ടർ,)രവീന്ദ്രനാഥടാഗോർ,(കെടി;ഡി.സി.എൽ.)

രവീന്ദ്രനാഥടാഗോർ ക്രിസ്താബ്ദം ൧൮൬൧-ാമാണ്ടിൽ കല്ക്കട്ടയിൽ, വിഖ്യാതനായ മഹാൎഷി ദേവേന്ദ്രനാഥടാഗോറിന്റെ പുത്രനായി, സമ്പൽസമൃദ്ധിയുള്ള 'ടാഗോർകുഡുംബ'ത്തിൽ ജനിച്ചു. പഴക്കംകൊണ്ടും, പ്രാമാണ്യംകൊണ്ടും, സമ്പത്തുകൊണ്ടും ബങ്കാളത്തിലെ പ്രധാനപ്പെട്ട കുഡുംബങ്ങളിൽ ഒന്നാണ് ടാഗോർകുഡുംബം. വേദശാസ്ത്രാദികളിലും, ഉപനിഷത്തുക്കളിൽ പ്രത്യേകിച്ചും അപാരമായ പാണ്ഡിത്യം സമ്പാദിച്ചവനും, ജീവിതത്തെ ഉൽകൃഷ്ടമായ ഒരു 'ബലിപൂജ'യായി ഗണിച്ച്, അനിശ്ചിതമായ വരത്തെയും വ്യവസ്ഥിതമായ ഇഹത്തെയും സംയോജിപ്പിച്ച് അനുഭവപ്പെടുത്തിവന്നിരുന്നവനും ആയ ഒരു അസാധാരണപുരുഷനായിരുന്നു മഹാൎഷി ദേവേന്ദ്രനാഥടാഗോർ. രവീന്ദ്രനാഥനിൽ വികസിച്ചുകാണുന്ന അസാധാരണമായ ആത്മജ്ഞാനദൃഷ്ടിയും, അപാരമായ ഭൂതദയയും, നിസ്സീമമായ സാധുസ്നേഹവും, ഹൃദയപൂൎവ്വകമായ സഹതാപവും, എരിഞ്ഞുകൊണ്ടിരിക്കുന്ന സ്വദേശസ്നേഹവും, ഏകാന്തസമാധിക്കുള്ള താല്പൎയ്യവും, മൎമ്മഭേദം വരുത്തുന്ന ഫലിതവും, കറകളഞ്ഞ കവിത്വവും, അദ്ദേഹത്തിന്നു പിതൃദത്തമായി, മഹൎഷിയിൽനിന്നു സിദ്ധിച്ചിട്ടുള്ളവയാണ്. എന്നാൽ യഥാൎത്ഥമായ കവിതാവിഷയത്തിൽ പുത്രൻ പിതാവിനെ അത്യന്തം അതിശയിക്കുന്നുണ്ട്.

മഹാകവിയുടെ മാതാവു കുട്ടിക്കാലത്തുതന്നെ മരിച്ചുപോയതുകൊണ്ട്, ബാല്യം മുതലേ അദ്ദേഹം പ്രകൃതിയെയാണ് മാതാവായി അംഗീകരിച്ചും ആശ്രയിച്ചും പോന്നിട്ടുള്ളത്. മാതാവിന്റെ മരണശയ്യയെക്കുറിച്ചു തനിക്ക് ഓൎമ്മ തോന്നുന്നുണ്ടെന്നും, ആസന്നമരണയായ അവരുടെ വാടി വിളൎത്ത മുഖം തന്നിൽ അന്നു യാതൊരു നൂതനവികാരത്തെയും ഉല്പാദിപ്പിച്ചില്ലെന്നും, പിന്നീടാണ് മരണത്തിന്റെ അൎത്ഥവും വിലയും തനിക്ക് അറിയാറായതെന്നും, അദ്ദേഹം ഒരിടത്തു പ്ര

സ്താവിച്ചിട്ടുണ്ട്. തന്റെ കുട്ടിക്കാലത്തെക്കുറിച്ച് ടാഗോർ ഈ പ്രകാരം എഴുതിയിരിക്കുന്നു:—

'സൌഭാഗ്യമാണ് എന്റെ ബാല്യകാലത്തിൽ, സ്വഗൃഹത്തിലെ സർവ്വസാധാരണമായ ഒരു വിശേഷം. ഞാൻ അക്കാലത്ത് അച്ഛനെ വളരെ അപൂർവ്വമായി മാത്രമെ നേരിട്ടുകാണാറുള്ളൂ. എന്നാൽ, അദ്ദേഹം വീട്ടിൽ എവിടെയെങ്കിലും ഉണ്ടായിരുന്നാൽ, പരിശുദ്ധമായ അദ്ദേഹത്തിന്റെ സന്നിധാനശക്തി അവിടെയെല്ലാം വ്യാപിച്ച്, എല്ലാം പ്രശാന്തമാക്കിത്തീക്കും. പുറത്തുവിടാതെ, ഏതാനും ഒരു തടവുകാരനെപ്പോലെയാണ്, എന്നെ പരിചാരകന്മാർ വളത്തിവന്നത്. ഞാൻ അന്നു ജനവാതലിന്നടുത്തു തന്നെത്താനിരുന്ന്, പുറത്തുള്ള ലോകത്തെക്കുറിച്ച് സ്വന്തമായി ഒരു സ്വരൂപജ്ഞാനം സമ്പാദിക്കുവാൻ ശ്രമിക്കാറുണ്ട്. അന്നുമുതൽക്കുതന്നെ എനിക്കു പ്രകൃതിയോട് അതി പ്രതിപത്തിയാണ്. ആകാശത്തിൽ തടിച്ച മേഘങ്ങൾ ഒന്നൊന്നായി കയറുന്നതുകണ്ടാൽ ഞാൻ സന്തോഷാധിക്യത്താൽ ഭ്രാന്തമാനസനാകാറുണ്ട്. ബാല്യകാലത്തിലെ ഏകാന്തത്തിൽ പോലും, എനിക്കു പേരുപറയുവാൻ അറിയാതിരുന്ന എന്തോ ഒന്നിനാൽ— പ്രകൃതിയാൽ— ഞാൻ ദൃഢമായും സവിശേഷമായും സംപ്രീതനായിരുന്നു എന്നും, അത് അനവരതം എന്റെ ഒന്നിച്ചിരുന്ന്, നവംനവങ്ങളായ സുന്ദരകാഴ്ചകളെ കാട്ടിത്തന്ന് എന്നെ സന്തോഷിപ്പിച്ച എന്റെ ഒരു ഉത്തമസ്നേഹിതനായിരുന്നു എന്നും എനിക്കു തോന്നീട്ടുണ്ട്''.

മഹാ ഋഷിയുടെ കുഡുംബാംഗങ്ങളെല്ലാം ഒരുപോലെ സുപ്രസിദ്ധന്മാരാണ്. സീമന്തപുത്രനായ 'ദ്വിജേന്ദ്രനാഥടാഗോർ' അദ്വിതീയനായ ഒരു തത്വജ്ഞാനിയാണ്. ദ്വിതീയപുത്രനാണ്, ഒന്നാമതായി ഐ. സി. എസ്സ്. പരീക്ഷ ജയിച്ച ഒരിന്ത്യാക്കാരൻ. 'ഗംഗേന്ദ്രനാഥടാഗോറും', 'അബ്ദേന്ദ്രനാ

ഥടാഗോറും' വിശ്വവിശ്രുതന്മാരായ ചിത്രകാരന്മാരാണ്. പുത്രിമാരിൽ ഒരുവളാണ് പ്രസിദ്ധപ്പെട്ട 'ഭാരതി' എന്ന ബങ്കാളമാസിക നടത്തിപ്പോരുന്നത്. 'അപൂർണ്ണഗാനം', 'എരിഞ്ഞിപ്പൂമാല' മുതലായി അനേകം സൽഗ്രന്ഥങ്ങളുടെ ജനയിത്രിയായ ശ്രീമതി സുവർണ്ണകുമാരിദേവി (മിസ്സിസ്സ് ഗോഷൽ) രവീന്ദ്രനാഥൻെറ സഹോദരിയാണ്.

ടാഗോറിൻെറ വിദ്യാഭ്യാസകാലം വളരെ പ്രസന്നതരമായിരുന്നില്ല. അത്, അത്യന്തം അസന്തോഷകരങ്ങളായ അനുഭവങ്ങളേയാണ് ഉണ്ടാക്കീട്ടുള്ളത്. ശിരസ്സ് നഗ്നമാക്കി ഉച്ചയ്ക്കു മുഴുവൻതന്നെ വെയിലത്തുനിറുത്തിയ ഒരു സ്കൂൾമാസ്റ്ററുടെ ക്രൂരതയെക്കുറിച്ച് അദ്ദേഹം പലപ്പോഴും പ്രസ്താവിക്കാറുണ്ട്. ശൂന്യവും, നികൃഷ്ടവും, ഭയപരിപൂർണ്ണവും ആയിരുന്നു ടാഗോറിൻെറ സ്കൂൾ ജീവിതം. അദ്ദേഹത്തിന്ന് അതിൽ തോന്നിയ ആന്തരമായ വെറുപ്പുനിമിത്തം, വല്ല സുഖക്കേടും ബാധിച്ച്, സ്കൂളിൽ പോകാതെ കഴിക്കുവാൻവേണ്ടി, അദ്ദേഹം പലപ്പോഴും 'ബൂട്ട്സി'ൽ വെള്ളം നിറക്കാറുണ്ടുപോൽ!! ഈ സംഗതിയെക്കുറിച്ച് അറിഞ്ഞ ഉടനെ മഹർഷി ടാഗോറിനെ സ്കൂളിൽനിന്നു വിടുവിച്ച്, സ്വന്തമായി പ്രത്യേകം ഗുരുനാഥന്മാരെ ഏല്പിച്ചു. അവരിൽനിന്നും, തൻെറ സഹോദരന്മാരിൽനിന്നും ടാഗോർ ക്ഷണത്തിൽ പല സംഗതികളും പഠിച്ചു. കവിത, സംഗീതം, നാട്യശാസ്ത്രം മുതലായ വിഷയങ്ങളിൽ ജന്മനാലുണ്ടായിരുന്ന വാസനയാൽ അദ്ദേഹം ആ വകുപ്പുകളിൽ അതിവേഗത്തിൽ പ്രത്യേകപാടവം സമ്പാദിച്ചു. നല്ല പാട്ടോ, കവിതയോ, കേട്ടാൽ അക്കാലത്തുതന്നെ രവീന്ദ്രനാഥൻ ആഹ്ലാദിച്ച്, തന്നെത്താൻ മറന്ന് ഇരിക്കാറുണ്ട്. തേവാരങ്ങൾക്കു പതിവായി ഉപനിഷത്തുക്കൾ പാരായണം ചെയ്യുവരാറുള്ള ഒരു കുഡുംബത്തിൽ, ദേവേന്ദ്രനാഥമഹർഷിയുടെ അശ്രാന്തസന്നിധാനത്തിൽ വളൎന്നുവന്ന ടാഗോറിന്നു സ്വ

ഗ്രഹത്തിൽനിന്ന സിദ്ധിച്ചതായ മനസ്സംസ്കാരം ചില്ലറയൊന്നും അല്ലായിരുന്നു.

രവീന്ദ്രനാഥടാഗോർ ഒരു കോളേജിലും ചേൎന്നു പഠിച്ചിട്ടില്ല; സൎവ്വകലാശാലാപരീക്ഷകൾ ഒന്നും അദ്ദേഹം ജയിച്ചിട്ടില്ല. എങ്കിലും കല്ക്കട്ടാസൎവ്വകലാശാലക്കാർ 'ഡോക്ടർ' എന്ന ബിരുദം, ബ്രിട്ടീഷുചക്രവൎത്തി 'സേർ' എന്ന സ്ഥാനവും, അദ്ദേഹം 'നോബൽസമ്മാന'ത്തിന്ന് അൎഹനായതിന്നുശേഷം, ബഹുമാനസൂചകമായി, ടാഗോറിന്നു കല്പിച്ചുകൊടുത്തു. 'നോബൽസമ്മാനം' ലഭിച്ച അവസരത്തിൽ, ഇംഗ്ലാണ്ടിലെ 'ഡെയിലി ന്യൂസ്' എന്ന ദിനപത്രം പ്രസ്താവിച്ചിട്ടുള്ളതു താഴെ ചേൎക്കുന്നു:— 'ടാഗോറിന്നു നോബൽസമ്മാനം കൊടുത്ത കാൎയ്യത്തിൽ ഒരു വിശേഷമുണ്ട്. സൎവ്വകലാശാലകളായി ഒരുവിധത്തിലും ബന്ധപ്പെടാതെ ഇന്ത്യയിൽ ഒരു മഹാകവി അദ്ദേഹം മാത്രമേ ഉള്ളു. 'മക്കോളെപ്രഭുവോ', ബ്രിട്ടീഷുഗവൎമ്മേണ്ടിന്റെ വിദ്യാഭ്യാസരീതിയോ അല്ലാ, ടാഗോറിനെ സൃഷ്ടിച്ചത്. അദ്ദേഹം, നിൎഭാഗ്യവശാൽ വല്ല സൎക്കാർ പാഠശാലയിലും ചേൎന്ന്, വിടാതെ പഠിച്ചിരുന്നുവെങ്കിൽ, ഇപ്പോൾ വല്ല സാധാരണ സ്കൂൾമാസ്റ്ററോ, ഗുമസ്ഥനോ ആയിപ്പോകുമായിരുന്നു! കവികൾ ജനിക്കുകയാണ്; കവികളെ ഉണ്ടാക്കുകയല്ല. 'ബി. ഏ.' എന്ന ബീജാക്ഷരങ്ങൾ ഇല്ലെങ്കിലും, വലിയ കാൎയ്യങ്ങൾ ഒരാൾക്കു സാധിക്കാമെന്ന്, ഇന്ത്യാക്കാൎക്കു മുമ്പുതന്നെ തോന്നിത്തുടങ്ങിയിരുന്ന സംശയം, ഇപ്പോൾ തീൎച്ചയായി'.

ടാഗോറിന്റെ സാഹിത്യസംരംഭങ്ങൾ വളരെ ചെറുപ്പത്തിൽത്തന്നെ ആരംഭിച്ചു. 'ചണ്ഡിദാസ'ന്റെയും, 'വിദ്യാപതി'യുടെയും കവിതകളാണ്, ആദ്യത്തിൽ, അദ്ദേഹത്തിന്റെ കവിതാവാസനയെ, ഉദ്ദീപിപ്പിച്ചത്. വൈഷ്ണവ ഗാനകവികളുടെ ശക്തി ഇന്നും ടാഗോറിൽ സ്ഥായിയായി പ്രവൃത്തിച്ചുവരുന്നുണ്ട്. താൻ ഒരു 'കവിയായിത്തീൎന്ന' കാലത്തെക്കുറിച്ചു ടാഗോർ ഇപ്രകാരം പറയുന്നു:—

'ഒരു ദിവസം പ്രഭാതത്തിലാണ്. ഞാൻ സൂര്യോദയം സൂക്ഷിച്ചു നോക്കിക്കൊണ്ടിരുന്നു. പെട്ടന്ന്, ഞാൻ, മനോഹരമായ ഒരു പരിണാമം കണ്ടു. അത് അവാച്യമായ ഒരു കാഴ്ചയായിരുന്നു. എൻെറ മുമ്പിലുണ്ടായിരുന്നതെല്ലാം ദിവ്യമായ തേജസ്സോടുകൂടി പ്രകാശിച്ചു. ലോകം മുഴുവൻ അമാനുഷികമായ സംഗീതമാധുരി നിറഞ്ഞു. തെരുവീഥിയിലുള്ള ഗൃഹങ്ങളും, ഗതാഗതം ചെയ്യുന്ന മനുഷ്യരും, ഓടിക്കളിക്കുന്ന കുട്ടികളും, എല്ലാം, ആ ദിവ്യതേജസ്സിൻെറ, ഇന്നതെന്നു വിവക്ഷിക്കുവാൻ വയ്യാത്ത ആ പ്രഭാപടലത്തിൻെറ, ഓരോ ഭാഗങ്ങളാണെന്ന് എനിക്കു തോന്നി. ഏഴെട്ടുദിവസത്തോളം ആ അനുഭവം നിലനിന്നു. നിസ്സാരങ്ങളായ വ്യത്യാസങ്ങൾ എല്ലാം നശിച്ച്, എൻെറ ഹൃദയം സ്നേഹസന്തോഷങ്ങളാൽ പൂർണ്ണമായി. അടുത്ത് ഒരിക്കൽ, ഞാൻ ഹിമാലയത്തിലേക്കു പോയപ്പോൾ, ആ കാഴ്ച അവിടെനിന്നും കാണുവാൻ ശ്രമിച്ചു. പക്ഷെ, സാധിച്ചില്ല. പ്രപഞ്ചതേജസ്സിനെ പ്രത്യക്ഷപ്പെടുത്തുവാൻ സർവ്വശക്തന്ന് ഉന്നതമായ ഹിമാലയം ആവശ്യമില്ല; ഉള്ളകയ്യിനോടൊത്ത എടവഴിയായാലും മതി! അന്നാണ്, എന്നിൽ ഒന്നാമതായി ആന്തരമായ ജ്ഞാനദീപം പ്രകാശിച്ചത്. ഞാൻ കണ്ട ദിവ്യമായ ആ കാഴ്ചയെയാണ്, പിന്നീട്, എൻെറ കവിതകളിൽ വർണ്ണിക്കുവാൻ ഞാൻ ശ്രമിച്ചിട്ടുള്ളത്. നമ്മുടെ ജ്ഞാനദൃഷ്ടികളെ മറയ്ക്കുന്ന മൂടുപടത്തെ നീക്കാമെങ്കിൽ, ജീവിതത്തിൻെറ മനോഹരവും പരമവും ആയ പരിപൂർണ്ണത ദൃഷ്ടിഗോചരമാകും. അതാണ് എൻെറ സന്ദേശം'.

മഹാൎഷിക്കും, അദ്ദേഹത്തിൻെറ പതിനെട്ടാമത്തെ വയസ്സിൽ, ഇതുപോലെത്തന്നെ ഒരനുഭവമുണ്ടായതായി പറഞ്ഞിട്ടുണ്ട്. പിതാവ്, പക്ഷെ, പ്രപഞ്ചത്തിൻെറ നശ്വരാവസ്ഥയേയും, നിത്യനായ ഈശ്വരൻെറ ചൈതന്യത്തെയും

ആണ് കണ്ടത്. പുത്രൻ, സൃഷ്ടിയുടെ മനോഹരതയേയും, ചമൽക്കാരസമ്പൂർണ്ണമായ സരസസംബന്ധത്തേയും ആണ് കണ്ടത്. അവരവരുടെ മനോഭാവങ്ങളുടെ വ്യത്യാസമനുസരിച്ച്, പിതാവ്, ഒരു മഹർഷിയുടെയും, പുത്രൻ, ഒരു മഹാകവിയുടെയും, ദൃഷ്ടികളാൽ ഒരേ ഒരു വസ്തുവിൻെറ വിവിധഭാവങ്ങളെക്കണ്ടു, എന്നുമാത്രം!

ടാഗോർ, പന്ത്രണ്ടു, പതിമൂന്നു വയസ്സുള്ളപ്പോൾ അച്ഛനൊരുമിച്ചു വടക്കേ ഇന്ത്യ മുഴുവൻ സഞ്ചരിക്കുകയും, ഹിമാലയമഹാഗിരിയെ സന്ദർശിക്കുകയും ചെയ്തു. ആ യാത്ര, പ്രകൃതിയോടു ടാഗോറിന്നു സ്വതേ തോന്നിയിരുന്ന പ്രതിപത്തിയെ ഒന്നുകൂടി വർദ്ധിപ്പിച്ച് ഉറപ്പിച്ചു. പിതാവും, പ്രകൃതിയും, വൈഷ്ണവകവികളും ആണ് ടാഗോറിൻെറ അനല്പമായ കവിതാവാസനയെ വികസിപ്പിച്ച ത്രിമൂർത്തികൾ. ആദ്യകവിതകൾ പഴയ മാമൂലനുസരിച്ചുള്ള അനുകരണങ്ങളായിരുന്നു. പതിമൂന്നുവയസ്സു തികയുന്നതിന്നുമുമ്പ് അദ്ദേഹം, 'സന്ധ്യാസംഗീതം, പ്രഭാതസംഗീതം' എന്ന രണ്ടു ഖണ്ഡകൃതികൾ പ്രസിദ്ധപ്പെടുത്തി. ആ കവിതകളിലാണ് 'ടാഗോറിൻെറ കവിത' ഒന്നാമതായി പ്രത്യക്ഷപ്പെട്ടത്. നൂതനമായ ഒരു സാഹിത്യപന്ഥാവിനെ സധൈര്യം വെട്ടിത്തുറന്നുകാണിച്ച ആ പ്രസിദ്ധകൃതികൾ അന്നത്തെ ബങ്കാളസാഹിത്യത്തെ ഒന്ന് ഇളക്കിമറിച്ചു. ടാഗോറിൻെറ പതിന്നാലാമത്തെ വയസ്സിൽ രചിക്കപ്പെട്ട 'വാല്മീകിയുടെ ബുദ്ധിശക്തി' എന്ന ഗാനനാടകം ഇന്നും ബങ്കാളത്തിലെ പ്രധാനപ്പെട്ട പുസ്തകങ്ങളിൽ ഒന്നാകുന്നു.

അദ്ദേഹം തൻെറ പതിനേഴാമത്തെ വയസ്സിൽ ഇംഗ്ലാണ്ടിലേക്കു പോയി. ഒരു കൊല്ലത്തോളം അവിടെ താമസിച്ചു. ഇന്ത്യാസിക്രട്ടരിയായിരുന്ന പ്രസിദ്ധ സാഹിത്യവീരനായ "മോർലിപ്രഭു"വിൻെറ അടുക്കൽ അദ്ദേഹം അന്നു സാഹിത്യം

പരിചയിച്ചിട്ടുണ്ട്. "നിയമംപഠിക്കുവാൻ വന്ന ബാബുരവീന്ദ്രനാഥടാഗോർ, അതു തൻെറ വാസനക്കനുകൂലമല്ലെന്നുകണ്ട്, ലോകം മുഴുവൻ തൻെറ കീർത്തിയെ ശാശ്വതമാക്കിത്തീർത്ത സാരാനർഘങ്ങളായ ഗാനങ്ങൾ രചിക്കുന്നതിന്ന്, ഇന്ത്യയിലേക്ക തന്നെ മടങ്ങിപ്പോയി", എന്നാണ് ടാഗോർ സ്വരാജ്യത്തേക്ക മടങ്ങിയപ്പോൾ, 'ഡെയിലി ക്രോണിക്കൾ' എന്ന ഇംഗ്ലീഷു പത്രം എഴുതിയിരുന്നത്.

ടാഗോറിൻെറ കവിതാപരിശ്രമത്തിൽ പ്രധാനമായ ഭാഗം നടത്തെഘട്ടം, അദ്ദേഹത്തിൻെറ ഇരുപത്തിമൂന്നാമത്തെ വയസ്സുമുതല്ക്കാണ് ആരംഭിക്കുന്നത്. അന്നാണ് അദ്ദേഹം വിവാഹം കഴിച്ചത്. വിവാഹാനന്തരം, മഹാർഷി അദ്ദേഹത്തെ കുഡുംബം വക "ഷിലേദാ എസ്റ്റേററ്" ഭരിക്കുന്നതിന്ന് അങ്ങോട്ടയച്ചു. നിർബ്ബന്ധിച്ച് ഏല്പിച്ചതായ ആ 'കാര്യവിചാര'വും, ഏകാന്തവാസവും ടാഗോർ ആദ്യത്തിൽ അത്ര ഇഷ്ടപ്പെട്ടില്ല. എന്നാൽ, അവിടത്തെ താമസമാണ് അദ്ദേഹത്തിൻെറ കൃതികളിലെ ഉൽകൃഷ്ടവും അഗാധവും ആയ ചില സന്ദേശങ്ങൾക്ക പ്രധാന കാരണം. സാധുക്കളുമായി അടുത്ത് എടപെടുന്നതിന്നും, മനുഷ്യഹൃദയങ്ങളുടെ വിവിധങ്ങളായ വ്യാപാരങ്ങളെ സൂക്ഷിച്ചറിയുന്നതിന്നും, മററും, അന്നു വളരെ സൌകര്യം സിദ്ധിച്ചു. അദ്ദേഹം ഒരു വ്യാഴവട്ടകാലം എസ്റ്റേററു ഭരിച്ചുംകൊണ്ട് അവിടെ താമസിച്ചു. ആക്കാലത്താണ് വിശേഷാത്തരങ്ങളായ അദ്ദേഹത്തിൻെറ 'ചെറുകഥകൾ' അധികവും എഴുതീട്ടുള്ളത്. മനോഹരങ്ങളായ ബങ്കാളസമുദായ ചിത്രങ്ങൾ വഴിയായി, അനശ്വരങ്ങളായ ഹൈന്ദവാദർശങ്ങളെ, അനന്യസാധാരണമായ ചമല്ക്കാര സ്പഷ്ടതയോടുകൂടി, വർണ്ണിച്ചും ഉദാഹരിച്ചും, വായനക്കാരെ എന്തെന്നില്ലാത്തെ സന്തോഷാത്ഭുത പരവശരാക്കി, അവരിൽ വിജ്ഞാനത്തെ വർദ്ധിപ്പിക്കുന്നവയാകുന്ന രവീന്ദ്രനാഥടാഗോറിൻെറ പ്രശംസരമണീയങ്ങളായ

ചെറുകഥകൾ. ആ കഥകളിൽ, അതിസൂക്ഷ്മങ്ങളായ മനോവികാരങ്ങളെ, കവി, മനോധൎമ്മമാകുന്ന ഭൂതക്കണ്ണാടിയുടെ സഹായത്താൽ, വായനക്കാരുടെ മാംസചക്ഷുസ്സുകൾക്കുപോലും ഗോചരമാക്കിത്തീൎത്ത് അവരെ ആലോചനാനിമഗ്നരാക്കുന്നു; പറയത്തക്ക 'പ്ലോട്ടുകൾ' ഒന്നുംകൂടാതെ, സാധാരണന്മാരായ ഒന്നോ രണ്ടോ കഥാപാത്രങ്ങളെക്കൊണ്ട്, മനുഷ്യലോകത്തെ മുഴുവനും, മനോമുകുരത്തിൽ പ്രതിഫലിപ്പിച്ചു കാണിക്കുന്നു. ഓരോകഥയും ഓരോ വലിയ 'നോവ'ലാകുന്നു. ടാഗോറിൻെറ ചെറുകഥകൾ അന്യാദൃശ്യങ്ങളാകുന്നു.

'വൎഷശേഷം' എന്ന് അദ്ദേഹം തന്നെ നാമകരണം ചെയ്തിട്ടുള്ള ഘട്ടമാണ് പിന്നത്തെ കാലം. തൻെറ ജീവിതത്തിൽ എന്തൊ വലുതായ ഒരു മാററം സംഭവിക്കുവാൻ അടുത്തിരിക്കുന്നതായി അദ്ദേഹം മുൻകൂട്ടിക്കണ്ടു. മാതൃഭൂമിക്കുവേണ്ടി പൂൎവ്വാധികം പ്രയത്നിക്കുവാൻ ആന്തരമായി ഒരു പ്രേരണ പുറപ്പെട്ടു. തൻെറ സ്വന്തം സ്കൂൾപഠിപ്പുകാലം ഭയങ്കരമായ ഒരു ശൂന്യകാലമായിരുന്നതുകൊണ്ട്, കുട്ടികളിൽ ഉത്സാഹത്തേയും ആനന്ദത്തേയും ഉണ്ടാക്കുന്നതും, അവരെ പ്രകൃതിയുമായി ഇണക്കി യോജിപ്പിക്കുന്നതും ആയ ഒരു പുതിയ വിദ്യാഭ്യാസരീതിയെ നടപ്പാക്കുവാൻ അദ്ദേഹം ആഗ്രഹിച്ചു. പിന്നീട് അദ്ദേഹം സ്ഥാപിച്ച്, ഇന്നും ഉത്തമരീതിയിൽ നടത്തിവരുന്ന, ബോലപുരത്തുള്ള 'ശാന്തിനികേതന'ത്തിലെ വിദ്യാലയം, അതിൻെറ ഫലമാകുന്നു. ആ സ്ഥാപനത്തിൻെറ ആദ്യകാലത്ത്, അദ്ദേഹം അതിന്നുവേണ്ടി കഷ്ടപ്പെട്ടിട്ടുള്ളതിന്നു കണക്കില്ല. ആ സംഗതിയെക്കുറിച്ച്, അദ്ദേഹം, 'മിസ്റ്റർ ആൻഡ്രൂസി'നോട് ഇപ്രകാരം പറയുന്നു:— പാഠശാല നിൎവ്വിഘ്നം നടത്തുന്നതിന്നു വേണ്ടപണം കിട്ടുവാൻ ഞാൻ എൻെറ പുസ്തകങ്ങളും, പകൎപ്പവകാശങ്ങളും, എൻെറ വകയായുണ്ടായിരുന്നതൊക്കെയും, വിററു കളഞ്ഞു. എനിക്ക് അതിനെല്ലാം എന്തു ബുദ്ധിമുട്ടുണ്ടായിരുന്നു എന്നും, എന്തെല്ലാം കഷ്ട

പ്പാടുകൾ ഞാൻ അനുഭവിക്കേണ്ടിവന്നു എന്നും പറവാൻ പ്രയാസം. തുടക്കത്തിൽ, ഞാൻ തീവ്രമായ സ്വദേശസ്നേഹത്താൽ മാത്രം പ്രേരിതനായിട്ടാണ് സ്കൂൾ സ്ഥാപിച്ചത്; ക്രമേണ എൻെറ ആദശം അധികമധികം ആത്മീയമായിത്തീൎന്നു.

ലോകോത്തമനായ ആ സന്യാസകവി, വിശേഷാത്തരങ്ങളും, പ്രിയതരങ്ങളും, മനോഹരങ്ങളും, നിമ്മലങ്ങളും ആയ നവീനാശയങ്ങളെ ധ്യാനിച്ചുകൊണ്ടും, അതിസ്നേഹത്തോടും, നിഷ്കാമബുദ്ധിയോടും, പൂണ്ണവിവേകത്തോടുംകൂടി മാതൃഭൂമിക്കവേണ്ടി പ്രവൃത്തിച്ചുകൊണ്ടും വസിക്കുന്ന ആ പരിശുദ്ധമായ 'ശാന്തിനികേതനാശ്രമ'ത്തെക്കുറിച്ച് ഞാനെന്താണ് പറയേണ്ടത്! അവിടത്തെ പ്രകൃതിയുടെ ദൃശ്യമായ വിശിഷ്ടസൌന്ദര്യത്തിന്നുപുറമെ,മാനസികമായും ആത്മികമായും,ആ പുണ്യാത്മാവിൻെറ സമ്പക്സന്നിധാനങ്ങളാൽ, ആ സ്ഥലത്തിന്നുള്ള പാവനമായ ശക്തിയെ ഞാൻ എങ്ങിനെ വണ്ണിക്കും! മഹാഋഷി ഒരു 'ധ്യാനമഠ'മായി ഉപയോഗിച്ചു വന്നിരുന്നതും ഈ 'ശാന്തിനികേതനം' തന്നെയാണ്. ൧൯൦൧-ലാണ് പാഠശാല ഒന്നാമതായി ആരംഭിച്ചത്. രണ്ടോ മൂന്നോ വിദ്യത്ഥികളോടുകൂടി തുടങ്ങിയ ശാന്തിനികേതനപാഠശാലയിൽ ഇപ്പോൾ മുന്നൂറോളം വിദ്യാത്ഥികളുണ്ട്. 'കുട്ടികളെ വിശ്വസിക്കുക, അവരെ വളരുവാൻ അനുവദിക്കുക', എന്നാണ് പാഠശാലയുടെ ആദശം. ക്രിത്രിമനിയമങ്ങൾക്ക് അടിമപ്പെടേണ്ടിവരുമെന്നുള്ള ഭയത്താൽ സക്കാരിൽനിന്നു യാതൊരു സഹായത്തേയും സ്വീകരിച്ചിട്ടില്ല. നൈമിശാരണ്യത്തിലെ ഭക്തന്മാർ, ഋഷിപ്രോക്തങ്ങളായ പുരാണങ്ങളെയെന്നപോലെ, ആ കവിഋഷിയുടെ മുഖത്തുനിന്നു പുറപ്പെടുന്ന മധുരഗാനങ്ങളെ ദിനംപ്രതി ആസ്വദിക്കുന്ന ശാന്തിനികേതനവിദ്യാത്ഥികളേ! നിങ്ങൾതന്നെ അനുഗ്രഹീതന്മാർ! ടാഗോറിന്നു നോബൽസമ്മാനം കിട്ടിയ എണ്ണായിരം പവനും അദ്ദേഹം, അങ്ങിനെതന്നെ, ശാന്തിനികേതന

പാഠശാലാസംരക്ഷണഫണ്ടിലേക്കു നീക്കിവെക്കുകയാണ് ചെയ്തത്.

തനിക്കു നേരിടുവാൻ അടുത്തിരിക്കുന്നതായിക്കണ്ട ആപത്ത് അചിരേണ സംഭവിച്ചു. ടാഗോറിൻെറ പ്രിയപ്രേയസി പെട്ടന്നു കാലധൎമ്മത്തെ പ്രാപിച്ചു. കുറച്ചുമാസംകഴിഞ്ഞപ്പോഴയ്ക്കും മകഠം ക്ഷയരോഗത്താൽ മരിച്ചു. അധികം താമസിയാതെ, വിഷൂചികപിടിച്ചു തൻെറ ഏളയപുത്രനും അവരെ പിന്തുടൎന്നു. അക്കാലത്തെ തൻെറ ഭയങ്കരാനുഭവത്തെക്കുറിച്ച് അദ്ദേഹം ഇങ്ങിനെ എഴുതിയിരിക്കുന്നു:— 'ആ നഷ്ടങ്ങഠം വാസ്തവത്തിൽ അനുഗ്രഹങ്ങളായിരുന്നു. ആ നാശത്തിലും ജീവൻെറ നിറവും പരിപൂൎണ്ണതയുമാണ് എനിക്കു തോന്നിയത്. എല്ലാം നശിക്കുന്നതായി തോന്നിയാലും സൂക്ഷ്മത്തിൽ ഒരു പരമാണുപോലും നശിക്കുന്നില്ലെന്നും, നശിക്കുവാൻ പാടില്ലെന്നും എനിക്കു ബോദ്ധ്യം വന്നു. നിവൃത്തിയില്ലാതെ ഞാൻ അങ്ങിനെ സമാധാനപ്പെട്ടതല്ല. ജീവൻെറ 'നിറവ്' അത്രമാത്രം എന്നെ ആകൎഷിച്ചു. മരണം എന്നത് അപൂൎണ്ണതയിൽ നിന്നു പൂൎണ്ണതയിലേക്കുള്ള ഗുണകരമായ ഒരു മാററം മാത്രമാണെന്നു ഞാൻ അറിഞ്ഞു'.

ഇക്കാലത്താണ് സുപ്രസിദ്ധമായ "ഗീതാഞ്ജലി" എഴുതിയത്. ആ കാലത്തെക്കുറിച്ച് ടാഗോറിൻെറ നിരൂപകനും, ശാന്തിനികേതനത്തിൽ ഒരദ്ധ്യാപകനും ആയ 'സി. എഫ്. ആൻഡ്രൂസ്സ്' ഇപ്രകാരം പറയുന്നു:— 'ടാഗോറിൻെറ ജീവിതത്തിൽ വലിയ ഒരു പരിണാമമുണ്ടായത് ഇക്കാലത്താണ്. ആദ്യകാലത്തിൽ അദ്ദേഹത്തിന്നു പ്രകൃതിയിലെ ബാഹ്യമായ കാഴ്ചകളിൽ തോന്നിയിരുന്ന സൌന്ദൎയ്യം, കാലാന്തരത്തിൽ തീരെ തത്വജ്ഞാനപരമായ ഒരു ആത്മീയസൌഭാഗ്യമായിപ്പരിണമിച്ചതുപോലെത്തന്നെ, രാഷ്ട്രീയങ്ങളും, സാമുദായികങ്ങളും ആയിരുന്ന അദ്ദേഹത്തിൻെറ ആശകളും, ആഗ്രഹങ്ങളുമെല്ലാം

C *

ക്രമേണ ആത്മീയങ്ങളും ദൈവികങ്ങളുമായി വളൎന്നു. ഒടുവിൽ സൎവ്വം പ്രപഞ്ചപരമായിത്തീൎന്നു. ഭൌതികമായ വസ്തുവിൽക്കൂടെയും, വസ്തുവിൻ തന്നെയും, ആത്മികമായ യഥാൎത്ഥാനുഭൂതിയുണ്ടാകുന്നു; ഐഹികമായ വസ്തുക്കൾതന്നെ കാലാന്തരത്തിൽ ഭേദപ്പെട്ട്, തെളിഞ്ഞു പരിശുദ്ധമായിത്തീൎന്ന്, പാരത്രിക കാന്തിയെ വിതരണം ചെയ്യുന്നു; ഇതാണ് ടാഗോറിന്റെ ആശയങ്ങളുടെ നവീനമായ ശക്തിയും, വൈശിഷ്ട്യവും'.

ശരീരസൌഖ്യത്തിന്നു വേണ്ടിയും, തന്റെ പുത്രന്റെ വിദ്യാഭ്യാസത്തിൽ അടുത്തിരുന്നു ശ്രദ്ധിക്കുന്നതിന്നുവേണ്ടിയും ടാഗോർ അടുത്തവൎഷത്തിൽ വീണ്ടും ഇംഗ്ലാണ്ടിലേക്കുപോയി. അവിടെ വെച്ചാണ് തന്റെ കവിതകൾ മിക്കതും താൻ തന്നെ ഇംഗ്ലീഷിലേക്കു തൎജ്ജിമ ചെയ്തത്. അദ്ദേഹം തന്റെ സകല കൃതികളും ഒന്നാമതായി എഴുതീട്ടുള്ളതു സ്വഭാഷയായ ബങ്കാളിയിൽ തന്നെയാണ്. അക്കാലത്ത് ഇംഗ്ലണ്ടിൽവെച്ചു നടത്തീട്ടുള്ള പ്രസംഗങ്ങളാണ്, 'സാധന' എന്ന ഉൽകൃഷ്ടഗ്രന്ഥം. ഒരു മഹാകവി, താൻ മാതൃഭാഷയിൽ രചിച്ചിട്ടുള്ള കൃതികളെ തീരെ സംബന്ധമില്ലാത്ത മറെറാരു ഭാഷയിലേക്കു താൻതന്നെ തൎജ്ജിമ ചെയ്ത്, ഏതുകൊണ്ടും വളരെ വ്യത്യാസപ്പെട്ടവരായ രണ്ടു ഭിന്നരാജ്യവാസികളെ ആനന്ദിപ്പിക്കുക എന്ന അസാധാരണ കൃത്യം ആദ്യമായി നിൎവ്വഹിച്ചതു രവീന്ദ്രനാഥടാഗോർ ആണ്. 'ഞാൻ, തൎജ്ജിമയിൽ, പല അലങ്കാരങ്ങളും, ശബ്ദഭംഗികളും, ഗത്യന്തരമില്ലാതെ വിട്ടുകളഞ്ഞിട്ടുണ്ട്. വളരെ സാധാരണവും അനലംകൃതവുമാണ് എന്റെ ഇംഗ്ലീഷുഭാഷ', എന്നാണ് ഗീതാഞ്ജലീതൎജ്ജിമയെക്കുറിച്ചു ടാഗോർതന്നെ പറയുന്നത്! എന്നാൽ, 'സാധാരണവും അനലംകൃതവു'മായ ആ ഭാഷയെക്കുറിച്ച്, ഇംഗ്ലീഷുപണ്ഡിതാഗ്രേസരന്മാർ അഭിപ്രായപ്പെട്ടിട്ടുള്ളത്, 'ഇംഗ്ലീഷുഭാഷയിൽ ബൈബൾ ഉണ്ടായതിൽപിന്നെ അതുപോലെ പരിശുദ്ധമായ ഭാഷയിൽ ഒരു ഗ്രന്ഥമുണ്ടാ

യിട്ടുള്ളതു ഗീതാഞ്ജലിയുടെ തജ്ജിമയാണ്'', എന്നാണ്. ഇംഗ്ലാണ്ടിൽ വെച്ച് ഇംഗ്ലീഷുകാർ അദ്ദേഹത്തിന്നു സമർപ്പിച്ചതായ ഒരു മംഗളപത്രത്തിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു:— 'ഈശ്വരദത്തമായ അങ്ങയുടെ അസാമാന്യ ബുദ്ധിശക്തി അങ്ങ് എത്രയും പരിശുദ്ധമായ കാര്യത്തിന്നുതന്നെ ഉപയോഗപ്പെടുത്തി. അങ്ങ്, ഹൃദയത്തിന്നു സന്തോഷത്തേയും, മനസ്സിന്നു തെളിവിനേയും, കണ്ണുകൾക്കു സംഗീതമാധുരിയേയും, കണ്ണുകൾക്കു മനോഹരമായ സങ്കല്പചിത്രങ്ങളേയും, ആത്മാവിന്ന് അതിൻെറ ദിവ്യമായ ഉല്പത്തിയെക്കുറിച്ചുള്ള സ്മരണയേയും ഉണ്ടാക്കിത്തന്നിരിക്കുന്നു'.

ടാഗോറിന്നു 'നോബൽ' സമ്മാനം കിട്ടിയവിവരം സുപ്രസിദ്ധമാണല്ലൊ. വിഷയംകൊണ്ടും, പ്രതിപാദ്യരീതികൊണ്ടും സാഹിത്യഗ്രന്ഥങ്ങളിൽ ഒന്നാമത്തെ സ്ഥാനത്തെ അർഹിച്ച 'ഗീതാഞ്ജലി'ക്കാണ് എണ്ണായിരം പവൻ സമ്മാനം ലഭിച്ചത്. 'സ്വീഡനി'ലെ ഒരു സാഹിത്യകാരൻ, ഭാഗ്യവശാൽ, ഇംഗ്ലീഷു തജ്ജിമ വരുന്നതിന്നുമുമ്പുതന്നെ, ഗീതാഞ്ജലിയുടെ മൂലം ബങ്കാളിയിൽ വായിപ്പാൻ സംഗതിയായതുകൊണ്ടാണ് ആ സമ്മാനത്തിന്ന് എടവന്നത്. ആ സമ്മാനദാനത്തെക്കുറിച്ച യൂറോപ്പിലേയും അമേരിക്കയിലേയും പ്രധാനപ്പെട്ട പത്രങ്ങളും പ്രമാണപ്പെട്ട നിരൂപകന്മാരും പ്രശംസിച്ചിട്ടുള്ളതിന്നു കയ്യും കണക്കുമില്ല. അതിൽനിന്ന് 'ഏർനെസ്റ്റ് റിസ്സ്'' എന്ന പ്രസിദ്ധ നിരൂപകൻെറ അഭിപ്രായത്തിലെ ഏതാനും ഭാഗം മാത്രം താഴെ ഉദ്ധരിക്കുന്നു:—

'ഗീതാഞ്ജലി, നമ്മുടെ അസ്പഷ്ടങ്ങളായ വികാരങ്ങൾക്കു സ്വരൂപവും ശബ്ദവും ഉണ്ടാക്കിയിരിക്കുന്നു! അതു തല്ക്കർത്താവിൻെറ, പൂർണ്ണമായ ജീവിതസമൃദ്ധിയിൽനിന്നും, കല്പനാവൈചിത്ര്യത്തിൽനിന്നും, ആഗ്രഹങ്ങളിൽനിന്നും അനിവാര്യമായി ആവിർഭവിച്ചതാകുന്നു. അത് അപൂർവ്വവും, ഉൽകൃഷ്ടവുമായ ഒരു

വികാരവിശേഷത്തെയാണ് സ്ഫുടീകരിക്കുന്നത്. അതിൻെറ കാന്തി, സംഗീതമാധുരിയുടെ മാഹാത്മ്യത്തെ വെല്ലുന്നതാണ്. അതിൻെറ സംഗീതരസം, പരമമായ നാദബ്രഹ്മത്തിൻേറയും, സൂര്യപ്രഭാപടലങ്ങളുടേയും കല്ലോലകോലാഹലത്തിൽ നിറഞ്ഞിരിക്കുന്ന, തേജസ്സിനെ ജയിക്കുന്നതാണ്. അതു സ്വശക്തിബോധമുള്ള ഒരു തീവ്രവികാരമാകയാൽ, അതിനെ ഗാനം ചെയ്യുന്നതിന്നു നവീനങ്ങളായ ശ്രുതികളേയോ, രാഗങ്ങളേയോ തേടിപ്പിടിക്കേണ്ടിവന്നിട്ടില്ല; സാധാരണങ്ങളും, ചിരപരിചിതങ്ങളും ആയ സാമഗ്രികളെത്തന്നെയാണ് ഉപയോഗപ്പെടുത്തീട്ടുള്ളതു; എന്നാൽ അവയ്ക്കു ചൈതന്യവും, അർത്ഥവും, സംഗീതസ്ഫുടതയും പൂർത്തിയാക്കീട്ടുണ്ട്. അതിൻെറ ഫലം വാചാമഗോചരവും, അത്ഭുതകരവും ആണ്. സാധാരണ, യാതൊന്നിലും മനസ്സിളകാത്തവക്കുംകൂടി, അശ്രുപൂർണ്ണമിഴികളാലല്ലാതെ ഗീതാഞ്ജലി വായിക്കുന്നതിന്നു സാധിച്ചിട്ടില്ല. ഞാനാണെങ്കിൽ, ഏതാനംമാത്രം വായിച്ച്, മുഴുവനാക്കുന്നതിന്നു ഞാൻ അർഹനല്ലെന്നുള്ള ബോധത്താൽ,തല്ക്കാലം ഗ്രന്ഥം അടച്ചു വെച്ചിരിക്കുന്നു; സംഗതിയുണ്ടെങ്കിൽ, ബാക്കിയുള്ളത് ഇനിയത്തെ ലോകത്തിൽ വെച്ചു വായിച്ചുതീർത്തുകൊള്ളാം'.

തൻെറ നാല്പതാമത്തെ വയസ്സുമുതല്ക്കാണ് ടാഗോറിൻെറ കല്പനാശക്തിയും, തീക്ഷ്ണബുദ്ധിയും മററും പൂർണ്ണമായ വികാസത്തെ പ്രാപിച്ചുകാണുന്നത്. അന്നുമുതല്ക്ക്, ഹിമാലയമഹാഗിരിയെപ്പോലെ, 'പ്രശാന്തഗംഭീരനിസർഗ്ഗസുന്ദര'നായ അദ്ദേഹത്തിൽനിന്ന്, കവിതകൾ, ഗാനങ്ങൾ, കഥകൾ, നാടകങ്ങൾ, ഉപന്യാസങ്ങൾ, നോവലുകൾ മുതലായ അനേകം കൈവഴികളോടുകൂടിയ 'സാഹിത്യഗംഗ' അനർഗ്ഗളമായും, പരിശുദ്ധമായും പ്രവഹിച്ചുതുടങ്ങിയിരിക്കുന്നു. ഇയ്യിടയിൽ അദ്ദേഹത്തിൽനിന്നു പുറപ്പെടുന്ന ഓരോ ശബ്ദത്തിന്നും അപാരമായ ഒരു മന്ത്രശക്തികൂടി കാണപ്പെടുന്നുണ്ട്. ജാപ്പാൻ, അ

മേരിക്ക, മുതലായ രാജ്യങ്ങളിലെല്ലാം സഞ്ചരിച്ച്, പല സ്ഥലങ്ങളിലുംവെച്ചു ഗംഭീരങ്ങളായ പ്രസംഗങ്ങൾ ചെയ്ത്, പൌരസ്ത്യാദൎശങ്ങളെ ലോകമൊട്ടുക്കു പരിചിതങ്ങളാക്കിത്തീൎത്തു മടങ്ങി എത്തിയ ടാഗോർ, ഇതാ, ഇയ്യിടയിൽ ഇന്ത്യയുടെ നാനാഭാഗങ്ങളിലും സഞ്ചരിച്ച്, ദിവ്യമായ തന്റെ വാക്മാധുരിയിൽ ശ്രോതാക്കളെ മുഴുവൻ മഗ്നരാക്കിവരുന്നു.

അടുത്ത കാലത്ത്, അദ്ദേഹം രാജ്യഭരണസംബന്ധമായ സംഗതികളെക്കുറിച്ചും തനിക്കുള്ള അഭിപ്രായത്തെ ശരിയായും, ധൈൎയ്യമായും പ്രസ്താവിക്കുവാൻ തുടങ്ങീട്ടുണ്ട്. അദ്ദേഹം ഫലേച്ഛകൂടാതെ പ്രവൃത്തിക്കുന്ന സ്വാൎത്ഥരഹിതനായ സന്യാസിശ്രേഷ്ഠനാണെങ്കിലും, 'ലോക'ത്തിൽത്തന്നെ ജീവിച്ചുപോരുന്ന സ്വദേശാഭിമാനികൂടിയാകുന്നു. അദ്ദേഹം ലോകത്തെ അനുസരിക്കുന്ന യതീശ്വരനാണ്. എത്ര രസശൂന്യമായ വിഷയത്തെക്കുറിച്ചുള്ള അഭിപ്രായപ്രകടനമായാലും വേണ്ടില്ല, അദ്ദേഹത്തിന്റെ എല്ലാ വാക്കുകളും എപ്പോഴും ചമല്ക്കാരപൂൎത്തിയുള്ള 'കവിവാക്യങ്ങൾ' ആകുന്നു.

സേർ- രവീന്ദ്രനാഥടാഗോർ ഇയ്യിടയിൽ പാലക്കാട്ടുവരെ വന്ന അവസരത്തിൽ ഞാൻ അദ്ദേഹത്തെ, ഭക്തനായ ഒരു തീൎത്ഥയാത്രക്കാരനെപ്പോലെ, ചെന്നുകണ്ടു. അന്ന്, ഞാൻ, വിവിധവിഷയങ്ങളെക്കുറിച്ചും, പ്രത്യേകിച്ച്, അദ്ദേഹത്തിന്റെ കൃതികളെ മലയാളത്തിലേക്കു തൎജ്ജിമചെയ്യേണ്ടതിനെപ്പററിയും, ഞാൻ തൎജ്ജിമചെയ്തു തയ്യാറാക്കി വെച്ചിട്ടുള്ള 'ചെറുകഥ'കളെപ്പററിയും, അര മണിക്കൂറുനേരത്തോളം നേരിട്ടു സംസാരിച്ചു. ആ ദിവസം, എന്റെ ആയുഷ്കാലത്തിലെ ഏററവും പാവനമായ ഒരു ശുഭദിനമാണെന്നു ഞാൻ വിചാരിക്കുന്നു. ദീപ്തിമത്തുക്കളായ അദ്ദേഹത്തിന്റെ ആ നീണ്ട കണ്ണുകൾ, അൎദ്ധനിമിലിതങ്ങളായി, പ്രശാന്തഗംഭീരമധുരമായ, ഒരു ദിവ്യതേജസ്സിനെ വിതരണം ചെയ്യുന്ന കവിത്വംനിറഞ്ഞ

കണ്ണുകൾ, എന്റെ മനസ്സിൽ, മരിച്ചാലും മറക്കാത്തതായ ഒരു ഛായയെ ഉറപ്പിച്ചിട്ടുണ്ട്. ഒരു കയ്യടം നീളത്തിൽ വെട്ടിനിർത്തീട്ടുള്ളതും, നിറം കാച്ചാത്ത അതിലോലങ്ങളായ വെള്ളിക്കമ്പികൾപോലെ,ഒട്ടുമുക്കാലും നര ബാധിച്ചിട്ടുള്ളതും, ഒന്നിച്ചു ചീകി മിനുക്കി പിൻഭാഗത്തേക്കു മാടിവെച്ചിട്ടുള്ളതും ആയ തലമുടിയും, വിസ്തൃതമായ നെററിത്തടവും, അവിടെ, പുരികങ്ങൾക്കിടയിൽ, വരച്ചുതൊട്ട മൂന്നു ഗോപികൾപോലെ കാണപ്പെടുന്ന ചുളിവുകളും, തനിവെള്ളിശ്ശലാഖകൾപോലെ പ്രകാശിക്കുന്ന, നീണ്ടു നിബിഡമായി വളൎന്ന മീശയും, കഴുത്തുമുതൽ പാദാഗ്രങ്ങൾ വരെ ഒന്നിച്ചു മൂടുന്നതായ നീണ്ടതും, അഴഞ്ഞതും, കേവലം സാധാരണവുമായ ഉടുപ്പും, പ്രശാന്തമായ ഭാവവും, നിസൎഗ്ഗമായ സൌന്ദൎയ്യവും, വീണാരവംപോലെ മൃദുലവും ശുദ്ധവും ആണെങ്കിലും, കൂടംകൊണ്ടടിക്കുന്നതുപോലെ ശ്രോതാക്കളിൽ ശക്തിയോടേ പതിക്കുന്നതായ ശബ്ദവും, പ്രസംഗസമയത്തു വികാരങ്ങളുടെ തീവ്രതയെ കാണിക്കുന്ന കൈകളുടെ ചേഷ്ടകളും, വിചാരിക്കുവാൻകൂടി വയ്യാത്ത വിനയവും, ഞാൻ എങ്ങിനെ, ഏതുകാലത്തു മറക്കും? സംസാരത്തിന്നിടയ്ക്കു്, 'ആലപ്പുഴയോ, കൊല്ലമോ, അധികം നല്ല സ്ഥലം?' എന്നു് അദ്ദേഹം ചോദിച്ചതിന്നു്,ഞാൻ,'കൊല്ലത്തുപോകുന്നവൻ ആ സ്ഥലം കണ്ടു മോഹിച്ചു് അവിടെത്തന്നെ താമസിക്കുവാൻ ആഗ്രഹിച്ചു സ്വഗൃഹത്തെ വിസ്മരിച്ചുകളയും, എന്നൎത്ഥമുള്ള ഒരു പഴഞ്ചൊല്ലു്, മലയാളഭാഷയിൽ ഉണ്ടു്", എന്നു സമാധാനം പറഞ്ഞപ്പോൾ, 'ഉവ്വോ! എന്നാൽ കൊല്ലം ആപല്ക്കരമായ ഒരു സ്ഥലമാണു്. എനിക്കു് അവിടെ പോകേണ്ടാ', എന്നു നേരമ്പോക്കായി മറുവടി പറഞ്ഞ അവസരത്തിൽ, അല്പമായി മാത്രം കാണപ്പെട്ടുവോ എന്നു സംശയിക്കുന്ന ആ താപസോത്തമന്റെ തുമന്ദഹാസം എന്റെ ജീവകാലത്തെ മുഴുവൻ പ്രശോഭിതമാക്കിച്ചെയ്യു പൂനിലാവാണെന്നു ഞാൻ വിശ്വസിക്കുന്നു. 'എറണാകുളത്തുനിന്നു തിരുവനന്ത

പുരംവരെ, വഞ്ചിവഴിക്ക സഞ്ചരിച്ചാൽ കാണാവുന്ന മനോഹരകാഴ്ച ലോകത്തിൽ മററവിടെയും ഇല്ലെന്നാണ് കേട്ടിട്ടുള്ളത്', എന്ന് ഞാൻ, ആ പൂജ്യപാദരെ കൊച്ചിയിലേക്ക ക്ഷണിക്കുന്നതിന്നുള്ള ഒരു മുഖവുരയായി പറഞ്ഞപ്പോൾ, 'എനിക്ക് അതു കാണേണമെന്ന പ്രത്യേകം ആഗ്രഹമുണ്ട്; ആ കാഴ്ചയെക്കുറിച്ചു നിങ്ങളുടെ ദിവാനായിരുന്ന മിസ്റ്റർ ബാനർജി മൈസൂരിൽവെച്ച് എന്നോടു വിവരിച്ചുപറഞ്ഞിട്ടുണ്ട്; തിരുവനന്തപുരത്തുനിന്ന ഞാൻ മടങ്ങുന്നത്, നിവൃത്തിയുണ്ടെങ്കിൽ, കൊച്ചിവഴിക്കാക്കാം', എന്ന് അദ്ദേഹം എന്നോടു പറഞ്ഞു. അദ്ദേഹത്തെ സ്വീകരിക്കുന്നതിന്ന ഞങ്ങൾ ഇവിടെ ഏതാനും ഒരുക്കങ്ങളും ചെയ്തുവന്നിരുന്നു. എന്നാൽ, നമ്മുടെ ദൗർഭാഗ്യഹീനതയാൽ, സേർ- ടാഗോറിന്ന തിരുവനന്തപുരത്തു ചെല്ലുന്നതിന്നുണ്ടായിരുന്ന മഹാരാജാവു തിരുമനസ്സിലെ ക്ഷണനവുംകൂടി അനുസരിക്കുന്നതിന്ന സാധിക്കാതെ, ദേഹാസ്വാസ്ഥ്യം നിമിത്തം, വിചാരിച്ചിരുന്നതിന്ന വളരെ മുമ്പുതന്നെ കല്ക്കട്ടയിലേക്ക മടങ്ങിപ്പോകേണ്ടിവന്നു.

ടാഗോർ ചെറുപ്പത്തിൽ അതികോമളനും വലിയ പരിഷ്കാരിയും ആയിരുന്നു. അന്നത്തെ പച്ചപ്പരിഷ്കാരികളായ ബങ്കാളയുവാക്കന്മാർക്ക് അദ്ദേഹം ഒരു മാതൃകയായിരുന്നു. അദ്ദേഹത്തെക്കുറിച്ച് ൧൯൧൨-ൽ 'ഇംഗ്ലീഷുമാൻ' എന്ന പത്രം ഇങ്ങിനെ എഴുതിയിരിക്കുന്നു:— 'ടാഗോറിനെക്കണ്ടാൽതന്നെ അദ്ദേഹം ഒരു മഹാകവിയാണെന്ന തോന്നും. അദ്ദേഹം അത്യന്തം സുഭഗനാണ്. അമ്പതിൽ അധികം വയസ്സായിട്ടുള്ള ഒരാളാണെങ്കിലും, ഇപ്പോഴും അദ്ദേഹം, ഏതൊരു ചിത്രകാരൻെറയും തൂലികയ്ക്ക് ഉത്തമമായ ഒരു വിഷയമാണ്. ചെറുപ്പത്തിൽ ബങ്കാളത്തിൽ അദ്ദേഹമാണ് 'പരിഷ്കാര'ത്തിൻെറ തോതു നിർണ്ണയിച്ചിരുന്നത്. തലമുടി മുഴുവൻ വളർത്തുന്ന സമ്പ്രദായവും, മീശ നീട്ടിവളർത്തുന്ന രീതിയും ബങ്കാളത്തിൽ

പരിഷ്കാരമാക്കിത്തീർത്തത് അദ്ദേഹമാണ്. ഒരുദിവസം ടാഗോർ, മുഴുവൻ ശുഭ്രവസ്ത്രങ്ങൾ ധരിച്ച്, ഒരു പ്രസംഗത്തിന്നു പോയി. പ്രസംഗവിഷയം എഴുതിയിരുന്ന വെളുത്ത കടലാസ്സ് ഒരു വെളുത്ത തുണിയിൽ പൊതിഞ്ഞെടുത്തിരുന്നു. പിറേറദിവസംമുതൽ പരിഷ്കൃതന്മാരായ ബങ്കാളികളുടെ ഇടയിൽ 'ശുഭ്രവസ്ത്രധാരണം' സർവ്വസാധാരണമായിത്തീൎന്നു'.

അദ്ദേഹം ഉദാരനായ ഒരു ഗൃഹസ്ഥനും, 'അലോഭ്യമില്ലാത്ത' ഒരു അതിഥിയുമാണ്. അദ്ദേഹത്തിൻെറ നിൎമ്മലവും, സാധാരണവും ആയ ജീവിതരീതിയും, അഗാധമായ മതവിശ്വാസവും, അസാധാരണമായ സഹനശക്തിയും, നിസ്സീമമായ സൌഹാൎദ്ദവും ആരേയും ആകൎഷിക്കാതിരിക്കയില്ല. അദ്ദേഹം ഉത്തമനായ ഒരു മാതൃകാജന്മിയാണ്. കുടികളെ ഉപദ്രവിക്കുന്ന കാൎയ്യസ്ഥന്മാരോടു കണിശമായി പ്രവൃത്തിക്കും. തീൎക്കുവാൻ നിവൃത്തിയില്ലാത്തപ്പോഴെല്ലാം കുടിയാന്മാൎക്കു പാട്ടം തീരെ വിട്ടുകൊടുക്കുവാൻ അശേഷം മടിക്കാറില്ല. ഒരിക്കൽ അമ്പതേഴായിരത്തിൽ ചില്വാനം ഉറുപ്പിക അങ്ങിനെ വിട്ടുകൊടുത്തിട്ടുണ്ടത്രെ! കുടികളുടെ ആവശ്യത്തിന്ന്, എസ്റ്റേററു വകയായി പ്രാഥമികവിദ്യാലയങ്ങൾ, ഒരു ഇംഗ്ലീഷുമിഡിൽ സ്കൂൾ, ഒരു ധൎമ്മാസ്പത്രി എന്നിവയെല്ലാം നടത്തിപ്പോരുന്നുണ്ട്. പുറമെ, ഒരു 'കൃഷിബാങ്കും' സ്ഥാപിച്ചിട്ടുണ്ട്.

അദ്ദേഹത്തിന്നു നീന്തലും, വഞ്ചികളിയും വളരെ ഇഷ്ടമുള്ള വിനോദങ്ങളാണ്. എന്നാൽ, പ്രധാനമായ വിനോദം പാട്ടുപാടലാണ്. 'ചിലപ്പോൾ പ്രഭാതം മുതൽ അൎദ്ധരാത്രിവരെ ഒന്നിച്ച്, ഉച്ചയ്ക്കുലത്തെ ഊണിന്നുള്ള സമയമൊഴിച്ച്, ടാഗോർ പാടിക്കൊണ്ടിരിക്കും', എന്ന് ഒരു അനുഭവസ്ഥൻ പറഞ്ഞിട്ടുണ്ട്. നാടകാഭിനയം തനിക്കെത്രയും പത്ഥ്യമാണ്. ശാന്തിനികേതനവിദ്യാൎത്ഥികൾ തൻെറ നാടകങ്ങൾ അഭിനയിക്കുമ്പോഴെല്ലാം അദ്ദേഹം കൂട്ടത്തിൽ ചേൎന്നു വേഷമെടു

ത്ത് അഭിനയിക്കാറുണ്ട്. അദ്ദേഹത്തിന്റെ പ്രസംഗങ്ങൾ ജനങ്ങൾ പരക്കെ ഇഷ്ടപ്പെടുന്ന ഒന്നാണ്. അദ്ദേഹം തന്റെ സ്വന്തം കവിതകൾ വായിക്കുന്നതു കേൾക്കേണ്ടതാണ്; ശ്രോതാക്കൾ സുഖാനുഭൂതിയാൽ സ്തബ്ധരായിപ്പോകും. 'അനവധി നൂററാണ്ടുകളായി നിശ്ശബ്ദമായിക്കിടക്കുന്ന 'പൌരസ്ത്യനാദം' കാലാന്തരത്തിൽ കേവലം പരുപരുത്ത പാശ്ചാത്യന്മാരുടെ കനത്ത കണ്ണുകളിൽ, വീണ്ടും അത്ഥവത്തുക്കളായ ആത്മികഗീതങ്ങളെ ഗാനം ചെയ്യുന്നു, എന്നു ടാഗോർ, സ്വന്തം കവിത വായിക്കുന്നതു കേട്ടാൽ തോന്നാതിരിക്കയില്ല', എന്നിങ്ങിനെ 'നേഷ്യൻ' എന്ന ഇംഗ്ലീഷുപത്രം പ്രസ്താവിച്ചിരിക്കുന്നു!

ടാഗോറിന്റെ വിനയവും, ഏകാന്തസമാധിക്കുള്ള താല്പൎയ്യവും പ്രസിദ്ധമാണ്. ഇടയ്ക്കിടക്കു വളരെ സമയം ഏകാന്തത്തിൽ, ധ്യാനനിഷ്ഠയിൽ കഴിച്ചുവരുന്നതുകൊണ്ടാണ്, ലോകവ്യവഹാരങ്ങളിൽ ഏറങ്ങി പ്രവൃത്തിക്കുന്ന അദ്ദേഹത്തിന്റെ, ആത്മികമായ ജ്ഞാനദൃഷ്ടിക്കു മങ്ങലോ, പ്രശാന്തമായ മനസ്സിന്നു കലങ്ങലോ, ദിവ്യമായ തേജസ്സിന്നു കുറവോ സംഭവിക്കാതെ, ഇഹപരങ്ങളെ ഒന്നിച്ചു നിയന്ത്രിക്കുന്നതിന്നു സാധിക്കുന്നത്. ടാഗോറിന്റെ സ്ഥിരതാമസം അധികവും ശാന്തിനികേതനാശ്രമത്തിൽ തന്നെയാണ്. 'ദിനംപ്രതി പ്രഭാതത്തിൽ മൂന്നുമണിമുതൽ ഉദ്ദേശം, അഞ്ചുമണിവരെ ഈശ്വരധ്യാനൈകതല്പരനായി, നിശ്ചേഷ്ടനായി ടാഗോർ, സമാധിയിൽ ഇരിക്കും'.

ടാഗോർ കവിതയുണ്ടാക്കുന്ന സമ്പ്രദായം അറിയുന്നതു രസകരമായിരിക്കുമല്ലോ. തന്നെത്താൻ മൂളി, പാടി, ഉറപ്പിച്ചതിന്നുശേഷമേ കടലാസ്സെടുത്തു കുറിക്കുകയുള്ളു. ഒരു കവിതയിലെ പ്രാരംഭവരികൾ ഉണ്ടാകുന്നതിന്നുമാത്രം അദ്ദേഹത്തിന്നു നീണ്ട ആലോചനയും സമയതാമസവും വേണം. അതു കഴിഞ്ഞാൽ, ബാക്കിയെല്ലാം അനൎഗ്ഗളമായി താനേ പ്രവഹി

ച്ചുതുടങ്ങും. ഒരിക്കൽ എഴുതിയതു വെട്ടി തിരുത്തേണ്ടിവരാ
റില്ല. വല്ല വാക്കോ, വരിയോ വെട്ടേണ്ടതായി വന്നാൽ, ആ
ഭാഗത്തു പതുക്കെ ഒരു വര വരയ്ക്കുകയാണ് പതിവ്. ഇന്നി
ന്ന സമയത്തു കവിതയുണ്ടാക്കുക, എന്നൊന്നും ഒരു നിശ്ചയും
ഇല്ല. മഴക്കാലമാണ് കാവ്യനിർമ്മാണത്തിന്നു ടാഗോർ ഇഷ്ട
പ്പെടുന്ന കാലം. അദ്ദേഹത്തിന്റെ കയ്യക്ഷരം വളരെ നല്ല
താണ്. ടാഗോർ എഴുതീട്ടുള്ള പുസ്തകങ്ങളുടെ പേരുകൾ
പോലും പറയുന്നതിന്ന് ഇവിടെ സൌകര്യമില്ലാത്തതിൽ വ്യ
സനിക്കുന്നു. 'ടാഗോർകൃതിക'ളെക്കൊണ്ട് ഒരു സാധാരണ
അലമാരി നിറയ്ക്കാമെന്നാണ് എന്റെ അറിവ്.

ടാഗോറിന്റെ ശക്തിക്കും, കീർത്തിക്കും, ക്രമമായ ഉന്ന
തിയും, സന്ദേശങ്ങൾക്ക് അധികം പ്രചാരവും വന്നുകൊണ്ടി
രിക്കുന്നു. പാശ്ചാത്യപൌരസ്ത്യരാജ്യങ്ങളെ, ഭിന്നിപ്പുകൾ തീ
ർത്ത്, ഭാവിയിൽ കൂട്ടിയിണക്കുന്നതിന്ന്, സർവ്വേശ്വരനാൽ പ്ര
ത്യേകം നിയോഗിക്കപ്പെട്ടിട്ടുള്ള ഒരു ദിവ്യപുരുഷനാണ് സേർ-
രവീന്ദ്രനാഥടാഗോർ എന്നു മഹാന്മാർ അദ്ദേഹത്തെ വാഴ്ത്തി
ക്കൊണ്ടിരിക്കുന്നു. അത്യന്തം അഭിമാനകരവും, ലോകസമാ
ധാനത്തിന്ന് അത്യന്താപേക്ഷിതവും ആയ ആ ഉൽകൃഷ്ടകൃത്യം
നിർവ്വിഘ്നം നിർവ്വഹിക്കുന്നതിന്നു ജഗൽപിതാവ് അദ്ദേഹത്തി
ന്നു ദീർഘായുസ്സും, ആരോഗ്യവും അരുളുമാറാകട്ടെ. ഇന്ത്യാമാ
താവു സംതൃപ്തയാകട്ടെ. ഇന്ത്യാക്കാരെല്ലാം അനുഗൃഹീതരാ
കട്ടെ.

(ആർ. എം.)



# ടാഗോർകഥകൾ.

ഒന്നാം ഭാഗം.

## ൧. ഞാൻ കൃതാൎത്ഥനായി.



ഞാനും "സുരബാല"യും കുട്ടിക്കാലത്ത് ഒരു പാഠശാലയിലാണ് പഠിച്ചിരുന്നത്. ചെറിയ കുട്ടികളായിരുന്നപ്പോൾ ഞങ്ങൾ "അച്ഛനും അമ്മയും ആയി കളി"ക്കാറുണ്ട്. ഞാൻ അക്കാലത്ത് അവളുടെ വീട്ടിൽ ചെല്ലുമ്പോൾ അവളുടെ അമ്മ എന്റെ പുറത്തു തട്ടി എന്നെ ഓമനിച്ചിരുന്നു. ഞങ്ങളെ രണ്ടുപേരേയും അടുത്തടുത്തു നിൎത്തി "എത്ര യോജിപ്പുള്ള ദമ്പതിമാർ" എന്ന് അവർ തന്നെത്താൻ പറയാറുണ്ട്.

ഞാൻ അന്നു നന്നെ ചെറിയ കുട്ടിയായിരുന്നു. എങ്കിലും അവർ പറയുന്നതിന്റെ അൎത്ഥം എനിക്ക് അന്ന് ഒരുവിധം നല്ലപോലെ മനസ്സിലായിരുന്നു. സാധാരണജനങ്ങൾക്കുണ്ടായിരുന്നതിനേക്കാൾ അധികമായ ഒരു അവകാശം എനിക്ക് അവളുടെ കാൎയ്യത്തിൽ ഉണ്ടായിരുന്നു എന്ന ഒരു ജ്ഞാനം എന്റെ മനസ്സിൽ വേരൂന്നിവന്നു. ആ അധികാവകാശം, അഥവാ ഉടമസ്ഥാവകാശം, ഉണ്ടെന്നുള്ള അഭിമാനത്താൽ ഞാൻ പലപ്പോഴും അവളെ ശിക്ഷിക്കയും ഉപദ്രവിക്കയും ചെയ്യാറുണ്ട്. അവളും, ആവലാതികൂടാതെ, എന്റെ

അധികാരത്തെ സമ്മതിച്ചു കീഴടങ്ങുകയും എന്റെ ശിക്ഷക ളെ നിരാക്ഷേപം സഹിക്കുകയും, ചെയ്തിരുന്നു. ഗ്രാമക്കാരെ ല്ലാം അവരുടെ സൌഭാഗ്യത്തെ പുകഴ്ത്തിയിരുന്നു. പക്ഷെ തീരെ അരസികനായ എന്നെപ്പോലുള്ള ഒരു നാടൻകുട്ടിയുടെ ദൃഷ്ടിയിൽ ആ സൌന്ദര്യം വളരെ ശ്രേഷ്ഠമായി കാണപ്പെട്ടി ല്ല. സുരബാല അവളുടെ അച്ഛന്റെ കുടുംബത്തിൽ ജനിച്ചി ട്ടുള്ളത് എന്റെ അടിമയാകുന്നതിന്നു മാത്രമായിട്ടാണെന്നാ യിരുന്നു എന്റെ വിശ്വാസം. അതുകൊണ്ട് അവൾ എ ന്റെ അനാദരവിന്നും അശ്രദ്ധയ്ക്കും പ്രത്യേകം വിഷയമായി ത്തീൻ്റു.

എന്റെ അച്ഛൻ വലിയ ജന്മികളായ "ചൌദ്രി'' കുടും ബക്കാരുടെ ഒരു കാര്യസ്ഥനായിരുന്നു. കയ്യക്ഷരം ഒരുവിധം നന്നായതിന്നുശേഷം, നാട്ടുകാര്യസ്ഥതയും "എസ്റ്റേറ്റുഭരണ" വും ശീലിപ്പിച്ച് എന്നെ വല്ല സ്ഥലത്തും ഒരു "മുതൽപിടി ക്കാരൻ" ആക്കേണമെന്നായിരുന്നു അച്ഛന്റെ മനോരാജ്യം. അച്ഛന്റെ ആ ആലോചന എനിക്കു തീരെ ബോധിച്ചില്ല. എന്റെ അയൽവക്കത്തുകാരനായ "നീലരത്നൻ" വീടുവിട്ടു ക ല്ക്കട്ടയിലേക്കു ചാടിപ്പോയി; അവിടെച്ചെന്ന് ഇംഗ്ലീഷു പഠി ച്ചു; വഴിയേ ഡിസ്ത്രിക്ട മജിസ്ത്രേട്ടുകോടതിയിൽ "നാജർ" ആ യിത്തീൻ്റു. അതുതന്നെയായിരുന്നു എന്റെയും അഭിലാഷം. മജിസ്ത്രേട്ടിന്റെ "നാജ"രായില്ലെങ്കിൽ ജില്ലാക്കോടതിയിലെ "ഹേഡ്ക്ലാക്കെ"ങ്കിലും ആകണമെന്നു ഞാൻ മുമ്പുതന്നെ ഉ ള്ളുകൊണ്ടാലോചിച്ചു തീച്ചപ്പെടുത്തിയിരുന്നു.

കോടതിഉദ്യോഗസ്ഥന്മാരുടെ അടുക്കൽ എന്റെ അ ച്ഛൻ അത്യന്തം ആദരവോടുകൂടി പെരുമാറുന്നതു ഞാൻ പല പ്പോഴും കണ്ടിട്ടുണ്ട്. പണവും സമ്മാനവും കാഴ്ചയും മററും കൊടുത്ത് അവരെ സന്തോഷിപ്പിച്ച് അവരുടെ പ്രീതി സ മ്പാദിക്കുന്നത് ആവശ്യമാണെന്നു ഞാൻ കുട്ടിക്കാലത്തുതന്നെ

ധരിച്ചിരുന്നു. അതുകൊണ്ടു ഞാൻ കോടതിയിലെ കീഴുദ്യോഗസ്ഥന്മാരെ— ശിപായിമാരേയുംകൂടി— വളരെ ഉയൎന്ന നിലയിലാണ് ഗണിച്ചുവന്നിട്ടുള്ളത്. എന്റെ ദൃഷ്ടിയിൽ അവൎക്കു തുലോം ഔന്നത്യമുള്ള ഒരു സ്ഥാനമുണ്ടായിരുന്നു. ഇക്കാലത്തു നാട്ടുകാർ ആരാധിക്കുന്ന ഈശ്വരന്മാർ അവരാകുന്നു. ഹിന്തുപുരാണങ്ങളിൽ വൎണ്ണിച്ചിട്ടുള്ള മുപ്പത്തുമുക്കോടി ദേവന്മാരുടെ ഇന്നത്തെ പ്രത്യക്ഷപ്പകൎപ്പുകൾ ആകുന്നു അവർ. ഐഹികമായ വിജയലാഭത്തിന്നുവേണ്ടി ജനങ്ങൾ വിശ്വേശ്വരനേക്കാൾ അധികം വിശ്വസിക്കുന്നതും ആശ്രയിക്കുന്നതും അവരെ ആകുന്നു. അതുനിമിത്തം മുൻകാലങ്ങളിൽ ജനങ്ങൾ വിശ്വേശ്വരന്നു ചെയ്തിരുന്ന വഴിപാടുകളെല്ലാം ഇപ്പോൾ ആ ഉദ്യോഗസ്ഥന്മാൎക്കാണ് ചെയ്യുന്നത്.

"നീലരത്ന"ന്റെ പ്രവൃത്തിയാൽ ആകൎഷിക്കപ്പെട്ടവനായ ഞാൻ ഉത്സാഹഭരിതനായി, തരംനോക്കി ഒരു ദിവസം കല്ക്കട്ടയിലേക്കു "ചാടിപ്പോയി". എന്റെ ഗ്രാമക്കാരനായ ഒരു പരിചയക്കാരൻ അവിടെ ഉണ്ടായിരുന്നു. അയാളുടെ ഗൃഹത്തിൽ ഞാൻ ആദ്യം ചെന്നുകൂടി. പിന്നീട് അച്ഛന്നെഴുത്തയച്ചു വിദ്യാഭ്യാസാൎത്ഥം കുറെ പണം വരുത്തി. ഞാനാവശ്യപ്പെട്ട പണം അച്ഛൻ എനിക്കയച്ചുതന്നു. ഞാൻ ക്രമേണ പഠിപ്പും തുടങ്ങി.

അതിന്നുപുറമെ, ഞാൻ ചില രാജ്യതന്ത്രകാൎയ്യാലോചനാസംഘങ്ങളിലും ധൎമ്മസ്ഥാപനങ്ങളിലും അംഗമായി ചേൎന്നു. എന്റെ സ്വരാജ്യത്തിന്നുവേണ്ടി ജീവനെക്കൂടിയും തൃണവൽക്കരിച്ച് ഉടനെ പ്രവൎത്തിക്കേണ്ടത് ആവശ്യമാണെന്നുള്ള സംഗതിയെപ്പററി എനിക്ക് അന്ന് അശേഷം സംശയമുണ്ടായില്ല. എന്നാൽ, ആ പ്രയാസമുള്ള ജോലി ഏതുവിധത്തിൽ നിൎവ്വഹിക്കാമെന്ന് എനിക്ക് ഒരു വിവരവും ഉണ്ടായിരുന്നില്ല. മാതൃകയായി അത്തരത്തിൽ ആരും പ്രവൎത്തിക്കുന്നതും ഞാൻ

കണ്ടില്ല; വാക്കുകൊണ്ടുപദേശിക്കുകയല്ലാതെ ക്രിയകൊണ്ടൊരും ദൃഷ്ടാന്തപ്പെടുത്തിയില്ല.

ഏതായാലും എൻെറ അത്യുത്സാഹം അശേഷം നിലച്ചില്ല. കല്ക്കത്തയിലെ പരിഷ്കൃതബാലന്മാരെപ്പോലെ അർഹതയില്ലാതെ കണ്ടതിനെയെല്ലാം പുച്ഛിക്കുന്നതിനും, അധിക്ഷേപിക്കുന്നതിനും, കേവലം നാടന്മാരായിരുന്ന എന്നെപ്പോലുള്ള കുട്ടികൾ പഠിച്ചിട്ടുണ്ടായിരുന്നില്ല. ആകയാൽ ഞങ്ങളുടെ വിശ്വാസവും ആശയും സുസ്ഥിരങ്ങളായിരുന്നു. ഞങ്ങളുടെ സംഘാദ്ധ്യക്ഷന്മാരും നായകന്മാരുമെല്ലാം വാചാപ്രസംഗങ്ങൾ മാത്രം നടത്തിയിരുന്നു. എന്നാൽ അതിന്നുവേണ്ടി പ്രാതൽക്രൂടി കഴിക്കാതെ നട്ടുച്ചയ്ക്കുള്ള വെയിലത്തു വീടുകൾതോറും തെണ്ടിനടന്ന് സംഭാവനസംഖ്യകൾ എരന്നു പിരിച്ചിരുന്നതു ഞങ്ങളായിരുന്നു. വഴിമദ്ധ്യത്തിൽനിന്നു സഭയുടെ നോട്ടീസ്സുകൾ കാണുന്നവൎക്കെല്ലാം കൊടുത്തിരുന്നതും, സഭാസ്ഥലത്തുചെന്നു കസേരകളും ബഞ്ചുകളും— സ്വന്തം കൈകൾകൊണ്ടു— ക്രമപ്പെടുത്തിയിരുന്നതും ഞങ്ങളായിരുന്നു. ഞങ്ങളുടെ നാഥനേയൊ നായകനേയോ പററി ആരെങ്കിലും, എന്തെങ്കിലും അധിക്ഷേപിച്ചാൽ ഞങ്ങൾ അവരോടു മല്ലിടുവാൻ സന്നദ്ധരായിരുന്നു. അതെല്ലാം കണ്ടാൽ തനതുപട്ടണവിദ്യാൎത്ഥികൾ ഞങ്ങളെ "നാട്ടുപുറങ്ങളിലെ പിള്ളർ" എന്ന് ആക്ഷേപിക്കാറുണ്ട്.

ഞാൻ കല്ക്കത്തയിലേക്കു പോയതു നാജരോ, ഹെഡ്ക്ലാൎക്കൊ ആകേണമെന്നു കരുതീട്ടായിരുന്നു. പക്ഷെ, ഒരു ജനപ്രതിനിധിയൊ, അരാജകകക്ഷിക്കാരനൊ, മററൊ ആകുന്നതിന്നു വേണ്ട ശ്രമങ്ങളാണ് ഞാൻ ചെയ്തിരുന്നവയെല്ലാം.

അക്കാലത്തു സുരബാലയുടെയും എൻെറയും പിതാക്കന്മാർ തമ്മിൽ ഞങ്ങളെ ഇരുവരെയും വിവാഹപാശത്താൽ ബന്ധിക്കുന്നതിന്നുവേണ്ടി കൂടിയാലോചന തുടങ്ങി. പതിനഞ്ചു വയസ്സിലാണ് ഞാൻ കല്ക്കത്തയിലേക്കു പോന്നത്. അന്നു സുര

ബാലയ്ക്കു് എട്ടുവയസ്സുണ്ടായിരുന്നു. ഇപ്പോഠം എനിക്കു പതിനെട്ടുവയസ്സായി. എന്റെ അച്ഛന്റെ അഭിപ്രായത്തിൽ ഞാൻ വിവാഹംചെയ്യേണ്ടകാലം അതിക്രമിച്ചിരുന്നു. പക്ഷേ, ആയുഷ്കാലം മുഴുവനും ബ്രഹ്മചാരിയായിത്തന്നെ കഴിച്ച്, മാതൃഭൂമിക്കുവേണ്ടി യത്നിച്ചു മരിക്കേണമെന്നു ഞാൻ എന്റെ മനസ്സുകൊണ്ടു നിശ്ചയിച്ചുറപ്പിച്ചിട്ടുണ്ടായിരുന്നു. അതുകൊണ്ട്, എന്തായാലും എന്റെ വിദ്യാഭ്യാസം പൂൎത്തിയാകുന്നതിന്നുമുമ്പു ഞാൻ വിവാഹബന്ധത്തിൽ ഏൎപ്പെടുന്നതല്ലെന്ന് അച്ഛനോടു ഖണ്ഡിതമായിപ്പറഞ്ഞു.

രണ്ടുമൂന്നു മാസത്തിന്നിടയ്ക്കു സുരബാലയെ "രാമലോചനൻ" എന്ന ഒരു വക്കീലിന്നു വിവാഹം ചെയ്തുകൊടുത്തതായി ഞാൻ ഒരു വൎത്തമാനം കേട്ടു. അന്ന് എനിക്ക് എത്രയും അധഃപതിക്കുവാൻ പോകുന്ന ഇന്ത്യാമാതാവിന്റെ പുനരുദ്ധാരണത്തിന്നുവേണ്ടി തെണ്ടി നടന്നു സംഭാവനകഠം പിരിക്കുന്ന ധൃതിയും തിരക്കുമായിരുന്നു. ഈ വിവാഹവൎത്തമാനത്തിന് അക്കാലത്ത്, എന്റെ ശ്രദ്ധയേയോ, ആലോചനയേയോ ആകൎഷിക്കത്തക്ക ശക്തിയോ, വിലയോ ഉണ്ടായിരുന്നില്ല. ഞാൻ അതിനെപ്പററി അശേഷം കാൎയ്യമായി വിചാരിച്ചതും ഇല്ല.

"മട്രിക്കുലേഷ്യൻ" ജയിച്ച് "എഫെ"യ്ക്കു പഠിച്ചു പരീക്ഷയ്ക്കു ചേരുവാനുള്ള കാലം സമീപിച്ചതോടുകൂടി എന്റെ അച്ഛൻ ചരമഗതിയെ പ്രാപിച്ചു. ഞാൻ വലിയ ഭാരക്കാരനായിത്തീൎന്നു. ഞാൻ ഏകനല്ലായിരുന്നു. എനിക്ക് എന്റെ അമ്മയേയും രണ്ടു സഹോദരിമാരേയും സംരക്ഷിക്കുവാനുണ്ടായിരുന്നു. തന്നിമിത്തം പഠിപ്പു നിൎത്തി വല്ല ജോലിയിലും പ്രവേശിക്കുവാൻ ഉത്സാഹിക്കേണ്ടിവന്നു. ഭഗീരഥപ്രയത്നം ചെയ്തു് ഞാൻ ഒരു ചെറിയ പട്ടണത്തിൽ ഒരു മട്രിക്കുലേഷ്യൻ സ്കൂളിൽ ഒരു വിധത്തിൽ രണ്ടാമത്തെ ഉപാദ്ധ്യായന്റെ പണി സമ്പാദിച്ചു.

ഇതുതന്നെയാണ് എനിക്കു ചേൎന്ന ജോലി എന്നു ഞാൻ

അപ്പോൾ വിചാരിച്ചു. ഇന്ത്യയുടെ ഭാവിയെ നിയന്ത്രിക്കുന്നതിന്നു ശക്തിയുള്ള ഭാവിപൌരന്മാരെ, എൻെറ ഉപദേശത്താലും, പ്രോത്സാഹനത്താലും ഞാൻ ഇവിടെനിന്നുണ്ടാക്കും; എന്നെ ഭരമേല്പിച്ചിരിക്കുന്ന വിദ്യാൎത്ഥികളെ ഞാൻ ഉചിതന്മാരായ ധീരപൌരന്മാരാക്കും; എന്നിങ്ങനെ ഞാൻ അന്നു തന്നെത്താൻ അഭിമാനപ്പെട്ടു.

ഞാൻ പണിയിൽ പ്രവേശിച്ചു കാൎയ്യത്തോടടുത്തപ്പോൾ എൻെറ മനോരാജ്യങ്ങൾ ഒക്കെ തെററി. ആസന്നമായിരുന്ന പരീക്ഷയാണ് ഇന്ത്യയുടെ ഭാവിയേക്കാൾ കുട്ടികൾക്ക് അധികം പ്രധാനമായി ഗൌനിക്കേണ്ട കാൎയ്യം. കുട്ടികളെ പരീക്ഷയ്ക്കു തെയ്യാറാക്കുവാനായിരുന്നു അധികം ധൃതി. വ്യാകരണത്തിൽനിന്നും ബീജഗണിതത്തിൽനിന്നുമല്ലാതെ, വിട്ടെന്തെങ്കിലും, ഞാൻ എൻെറ കുട്ടികളോടു പ്രസ്താവിച്ചുപോയാൽ, "ഹെഡ്മാസ്റ്റർ" കലശലായി ശുണ്ഠി എടുക്കും. എന്തിന്, കുറച്ചു മാസം കഴിഞ്ഞപ്പോഴേക്കും എൻെറ ഉത്സാഹവും ഉന്മേഷം എല്ലാം താനെ ഒതുങ്ങി.

ഞാൻ ഒരു അസാധാരണ ബുദ്ധിമാനല്ല. വീട്ടിൽ തനിച്ചിരിക്കുമ്പോൾ എനിക്കു വമ്പിച്ച പല ആലോചനകളും തോന്നിയേക്കാം. പക്ഷെ പ്രവൃത്തിരംഗത്തിൽ പ്രവേശിക്കുമ്പോൾ ഞാൻ ഇന്ത്യയിലെ കാളകളെപ്പോലെ ആണ്. ഭാരിച്ച നുകം ഞാൻ എൻെറ കഴുത്തിൽത്തന്നെ വഹിക്കണം. ഉഴുന്നവൻ— ഉടമസ്ഥൻ— അടിക്കുന്നതും, വാലുപിടിച്ചു തിരിക്കുന്നതും, ഒടിക്കുന്നതും ഞാൻ അനുഭവിക്കണം. പകലൊക്കെ തലതാഴ്ത്തി, നിലത്തു നോക്കി വയലു മുഴുവനും ഉഴുതു മറിക്കണം. അസ്തമിച്ചാൽ വല്ലതും അയവിറക്കാൻ കിട്ടിയാൽ— എന്നാൽ ഭാഗ്യമായി— അതുകൊണ്ടു തൃപ്തിപ്പെട്ടു സ്വസ്ഥനായിരിക്കണം. അങ്ങിനെയുള്ള ഒരു ജീവിക്കു ചാടാനും തുള്ളാനും ഉള്ള മനസ്സും ശക്തിയും ഉത്സാഹവും എങ്ങിനെ ഉണ്ടാകും?

ഞാൻ പഠിപ്പിച്ചിരുന്ന സ്കൂൾകെട്ടിടം ഓലമേഞ്ഞതായിരുന്നു. അതിനെ അഗ്നിഭയം കൂടാതെ സൂക്ഷിക്കുന്നതിന്നും മററും അദ്ധ്യാപകന്മാരിൽ ഒരാൾ സ്ഥിരമായിസ്ക്കൂളിൽതന്നെ താമസിക്കണമെന്നായിരുന്നു നിശ്ചയം. ഞാൻ ബ്രഹ്മചാരിയായിരുന്നതുകൊണ്ട് ആ ചുമതല അധികൃതന്മാർ എന്റെ തലയ്ക്കു വെച്ചുകെട്ടി. സ്കൂൾ നടത്തിയിരുന്ന കെട്ടിടത്തിന്റെ സമീപത്തു ഓലമേഞ്ഞ ഒരു ചെറിയ ഗൃഹത്തിലായിരുന്നു ഞാൻ താമസിച്ചിരുന്നത്. പട്ടണത്തിലെ ജനബാഹുല്യമുള്ള പ്രദേശത്തുനിന്നു കുറെ ദൂരെ ആയിരുന്നു സ്കൂൾ. അത് വലിയ ഒരു തടാകത്തിന്റെ വക്കത്തായിരുന്നു. അതിന്നു ചുററും തെങ്ങ്, കവുങ്ങ്, മുതലായ വൃക്ഷങ്ങൾ നിബിഡമായി വളൎന്നിരുന്നു. സ്കൂളിന്റെ അടുക്കൽ വളരെ പഴക്കമുള്ള രണ്ടു പേരാൽവൃക്ഷങ്ങൾ കൂട്ടിത്തൊട്ടു വളൎന്ന്, തഴച്ചു പന്തലിച്ച് ആ ഭാഗമെല്ലാം നല്ല തണുപ്പും തണലും ഉള്ളതാക്കിത്തീൎത്തിരുന്നു.

ഇതിന്നിടയ്ക്കു ഞാൻ ഒരു സംഗതി പറവാൻ വിട്ടുപോയി. ഇതുവരെ അതെനിക്കു പറയത്തക്ക കാൎയ്യമായി തോന്നിയിരുന്നില്ല. സ്ഥലത്തെ ഒരു വക്കീലായിരുന്ന "രാമലോചനൻ" താമസിച്ചിരുന്നതു ഞങ്ങളുടെ പാഠശാലയുടെ അടുത്തായിരുന്നു. എന്റെ കുട്ടിക്കാലത്തെ കളിത്തോഴിയായ "സുരബാല" ആ രാമലോചനന്റെ ഭാൎയ്യയാണെന്നും, അവൾ അദ്ദേഹം ഒന്നിച്ച് അവിടെത്തന്നെ താമസിച്ചിരുന്നു എന്നും എനിക്കറിയാമായിരുന്നു.

ഞാൻ ക്രമേണ ബാബുരാമലോചനന്റെ പരിചയം സമ്പാദിച്ചു. കുട്ടിക്കാലം മുതല്ക്കുതന്നെ ഞാനും സുരബാലയും തമ്മിൽ പരിചയമായിരുന്നു എന്ന സംഗതി അദ്ദേഹം ധരിച്ചിരുന്നുവോ, ഇല്ലയോ എന്ന് എനിയ്ക്കറിവില്ല. ഞാനും അദ്ദേഹവും തമ്മിൽ ആദ്യമായി കണ്ടുപരിചയമായ ദിവസംതന്നെ ആ സംഗതിയെക്കുറിച്ചു ഞാൻ അങ്ങോട്ടു പറയുന്നത് ഉചിതമായി

തിക്കുമെന്ന് എനിക്കു തോന്നിയില്ല. സുരബാല എൻെറ ജീവിതത്തോട് എന്തെങ്കിലും വിധത്തിൽ എന്നെങ്കിലും ബന്ധിക്കപ്പെട്ടവളായിരുന്ന എന്നുള്ള ശരിയായ ഒരു ഓർമ്മതന്നെ വാസ്തവത്തിൽ അന്നെനിക്കുണ്ടായിരുന്നില്ല.

ഒഴിവുള്ള ദിവസം ഒരിക്കൽ ഞാൻ ബാബു"രാമലോചന"നെ സന്ദർശിച്ചു. അന്നെന്തായിരുന്ന ഞങ്ങളുടെ സംഭാഷണവിഷയമെന്ന് എനിക്കിപ്പോൾ നല്ല ഓർമ്മ തോന്നുന്നില്ല. ഒരു സമയം ഇന്നത്തെ ഇന്ത്യയുടെ നിർഭാഗ്യസ്ഥിതിയെക്കുറിച്ചായിരുന്നിരിക്കാം ഞങ്ങൾ സംസാരിച്ചിരുന്നത്. വക്കീലിന്ന് ആ കാര്യത്തിൽ വലിയ മനോവേദനയോ, പ്രത്യേകതാല്പര്യമോ ഒന്നും ഉണ്ടായിരുന്നില്ല. എങ്കിലും, സിഗററും വലിച്ചു വെടിപറഞ്ഞുകൊണ്ടിരിക്കുമ്പോൾ ധാരാളം തുറന്നുസംസാരിക്കുവാനും, മാനസികമായ അസംതൃപ്തിയെ വാക്കുകൾക്കു സാധിക്കുന്ന ശക്തിയോടുകൂടി പ്രദർശിപ്പിക്കുവാനും അതു വളരെ പററിയതായ ഒരു വിഷയമായിരുന്നു. ഒന്നോ രണ്ടോ മണിക്കൂറുനേരം ആ വിഷയത്തെക്കുറിച്ച് എങ്ങും തൊടാതെ സംസാരിച്ചുംകൊണ്ടിരിക്കുന്നതിന്ന് ആർക്കും ഒരു പ്രയാസവും ഉണ്ടായിരുന്നില്ല.

അങ്ങിനെ സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ, ഞാൻ അടുത്തുള്ള ഒരു മുറിയിൽനിന്നു കൈവളകളുടെ കിലുക്കവും, വസ്ത്രത്തിൻെറ ഉലച്ചിലും, കാൽപ്പെരുമാററശബ്ദവും കേട്ടു. ജാലകപ്പഴുതിൽക്കൂടി വളരെ ജിജ്ഞാസയോടുകൂടി ഒരാൾ എന്നെ ഉററുനോക്കുന്നുണ്ടായിരിക്കണമെന്ന് അപ്പോൾ എനിക്കു തോന്നി.

പെട്ടന്ന് എൻെറ ഓർമ്മശക്തിക്ക് എന്തെന്നില്ലാത്ത ഒരുണർച്ചയുണ്ടായി. തേജഃപുഞ്ജങ്ങളായ രണ്ടു നേത്രോല്പലങ്ങൾ— നീണ്ടുതെളിഞ്ഞു വിശ്വാസത്തേയും, സാധുതയേയും, നിഷ്കാപട്യത്തേയും, ബാല്യത്തിലെ സ്നേഹമഹിമയേയും പ്രത്യക്ഷപ്പെടുത്തുന്ന, ജീവനുള്ള രണ്ടു കണ്ണുകൾ— എപ്പോഴും ഇളകിക്കൊണ്ടിരിക്കുന്ന ഇരുണ്ട കൃഷ്ണമണികൾ— വില്ലുപോലെ

വളഞ്ഞും, ചഞ്ചലമായും വിലസുന്ന കറുത്ത പുരികക്കൊടികൾ— ശാന്തതയോടും, സ്ഥിരതയോടും കൂടിയ കടാക്ഷവീക്ഷണങ്ങൾ— ഹാ! ഇപ്രകാരമുള്ള വിശിഷ്ടങ്ങളായ കുവലയനേത്രങ്ങളെ ഞാൻ പഴയ ഓൎമ്മകൾ പുനൎജ്ജീവിച്ച എന്റെ മനസ്സുകൊണ്ടു പ്രത്യക്ഷത്തിൽ സ്പഷ്ടമായിക്കണ്ടു. ശക്തിയുള്ള ഇരിമ്പുചങ്ങലകളാൽ ചേൎത്തു ബന്ധിക്കപ്പെട്ട് ഒരു ഭാരം ഏറ്റിയതുപോലെ എന്റെ ഹൃദയത്തിന്ന് എന്തെന്നില്ലാത്ത ഒരമൎച്ചയുണ്ടായി. ഹൃദയം ദുസ്സഹമായ വേദനയോടുകൂടി അടിക്കുവാൻ തുടങ്ങി.

ഞാൻ എന്റെ ഭവനത്തിലേക്കു തിരിച്ചുപോന്നു. എങ്കിലും എന്റെ ഹൃദയവേദനയ്ക്കു കുറവുണ്ടായില്ല. എഴുതുമ്പോഴും, വായിക്കുമ്പോഴും, എന്നുവേണ്ടാ, ഞാൻ എന്തു ജോലിയിൽ ഏൎപ്പെട്ടിരിക്കുമ്പോഴും എന്റെ ഹൃദയത്തിലെ കനം എന്നെ അതിയായി പീഡിപ്പിച്ചു. എന്തുചെയ്തിട്ടും അതിനെ ദൂരീകരിക്കുന്നതിന്ന് എനിക്കു സാധിച്ചില്ല. എന്റെ ഹൃദയവള്ളികളിൽ ഞാന്നുനില്ക്കുന്ന ദുസ്സഹമായ ഒരു ഭാരം അങ്ങോട്ടും ഇങ്ങോട്ടും ആടിയിളകി എന്നെ വല്ലാതെ വേദനിപ്പിച്ചുംകൊണ്ടിരുന്നതായി എനിക്കു തോന്നി. സായാഹ്നത്തിൽ ഞാൻ ധൈൎയ്യം അവലംബിച്ചു തന്നെത്താൻ സമാധാനപ്പെടുവാൻ ശ്രമിച്ചു. "എന്നെ പീഡിപ്പിക്കുന്നതെന്താണ്" എന്നു ഞാൻ ആലോചിച്ചുനോക്കി.

അപ്പോൾ, എന്റെ മനസ്സിന്റെ അടിയിൽനിന്ന് ഒരു പ്രശ്നം പുറപ്പെട്ടു. "നിന്റെ സുരബാല ഇപ്പോൾ എവിടെയാണ്" എന്നായിരുന്നു ആ ചോദ്യം. "ഞാൻ പൂൎണ്ണമനസ്സോടുകൂടി അവളെ ഉപേക്ഷിച്ചു; തീൎച്ചയായിട്ടും അവൾ എനിക്കുവേണ്ടി എന്നും കാത്തിരിക്കുമെന്നു ഞാൻ വിചാരിച്ചിട്ടില്ല" എന്നുള്ള സമാധാനമാണ് എനിക്കു തോന്നിയത്.

എന്റെ മനസ്സിൽ പിന്നേയും എന്തോ ഒന്നു സംസാ

ന. *

രിച്ചുകൊണ്ടിരുന്നു. "അന്നു നിനക്കു അവളെ ചോദിച്ചാല പ്പോൾ കിട്ടുമായിരുന്നു. എന്നാൽ, ഇന്നു നീ എത്ര പരിശ്രമി ച്ചാലും അവളെ ഒരു കണ്ണു കാണുവാൻകൂടി സാധിക്കുകയി ല്ല. നീ ഒന്നിച്ചു കുട്ടിക്കാലത്തു കളിച്ചിരുന്ന ആ സുരബാല നിന്റെ വളരെ അടുത്തു വന്നേക്കാം. അവളുടെ കൈവള കളുടെ കിലുക്കം നിനക്കു കേൾക്കുവാൻ സാധിക്കുമായിരിക്കാം. അവളുടെ കുന്തളഭാരത്തിൽനിന്നു പുറപ്പെടുന്ന പരിമളത്താൽ സുഖാവഹമായിത്തീൎന്ന വിശുദ്ധവായു നീ ശ്വസിക്കുമായിരി ക്കാം. പക്ഷേ, നിനക്കും സുരബാലയ്ക്കും എടയ്ക്കു ദുൎഗ്ഗവും ദൃ ഢവുമായ ഒരു ഭിത്തി എപ്പോഴും ഉണ്ടായിരിക്കും."

ഞാൻ പറഞ്ഞു: "അങ്ങിനെയാവട്ടെ. അതിന്നു ഞാ നെന്തുവേണം? സുരബാല എന്റെ ആരാണ്?"

അതിന്നുള്ള മറുവടിയും എന്റെ ഹൃദയത്തിൽനിന്നുത ന്നെ പുറപ്പെട്ടു. "ഇന്നു സുരബാല നിനക്ക് ആരുമല്ല. എന്നാൽ അവൾ നിന്റെ ആരെല്ലാം ആകുമായിരുന്നേനെ!"

ഹാ! അതു ശരിയാണ്! അവൾ എന്റെ ആരെല്ലാം ആകുമായിരുന്നു. എല്ലാററിലുംവെച്ച് എനിക്ക് ഏററവും ഇ ഷ്ടമുള്ളതും, സമീപത്തുള്ള ലോകത്തേക്കാൾ എന്നോട് അധി കം അടുത്തുചേൎന്നതും ആയ വസ്തു!; എന്റെ ജീവിതത്തിലെ സുഖദുഃഖങ്ങളുടെ സമാവകാശി!; ഹാ! അവൾ എന്റെ ആ രെല്ലാം ആകുമായിരുന്നു! ഇപ്പഴോ! എത്രയോ അകന്നു തീ രെ പരിചയമില്ലാത്ത സ്ഥിതി! അവളുടെ മുഖദൎശനം നിരോ ധിക്കപ്പെട്ടിരിക്കുന്നു. അവളോടു സംസാരിക്കുന്നത് അപമൎയ്യാ ദയായിത്തീൎന്നിരിക്കുന്നു. അവളെപ്പററി ആലോചിക്കുന്നതു പാപമായിരിക്കുന്നു. എവിടെനിന്നോ ചാടിവീണ ആ 'രാമ ലോചനൻ' അവളുടെ ജീവിതപഥത്തിൽ കടന്നുകൂടി എന്തോ ചില വേദമന്ത്രങ്ങൾ ഉച്ചരിച്ചു 'സുരബാല'യെ ഒരു ഒററ വീ ശൽകൊണ്ടു മററു മനുഷ്യരുടെ അധികാരാതൃത്തിയിൽനിന്ന് അകററി കൊണ്ടുപോയിരിക്കുന്നു.

ഞാൻ ഒരു പുതിയ നീതിശാസ്ത്രത്തേയോ, സദാചാരനിബന്ധനയേയോ കുറിച്ചു പ്രസംഗിക്കുവാൻ ഇവിടെ ഉദ്ദേശിക്കുന്നില്ല. സമുദായത്തെ ഉടച്ചു വാക്കുവാനും ഞാൻ ആഗ്രഹിക്കുന്നില്ല. ഗൃഹജീവിതശൃംഖലകളെയോ, സാമുദായികബന്ധങ്ങളെയോ വലിച്ചഴയ്ക്കുവാനും ഞാൻ ഇച്ഛിക്കുന്നില്ല. എന്റെ മനോവികാരങ്ങളുടെ വാസ്തവമായ പ്രകൃതിവ്യത്യാസത്തെക്കുറിച്ചുമാത്രമേ ഞാൻ പ്രസ്താവിക്കുന്നുള്ളു. അതു പലക്കും അസംബന്ധമായി തോന്നുമായിരിക്കാം. അവിടെ, രാമലോചനന്റെ ഭവനത്തിൽ, അദ്ദേഹത്തിന്റെ രക്ഷയിൽ നിവസിച്ചിരുന്ന സുരബാലയുടെ പേരിൽ എന്നെക്കഴിഞ്ഞിട്ടേ രാമലോചനന്നു തന്നെ അവകാശമുണ്ടായിരുന്നുള്ളു എന്ന വിചാരം എന്തു ചെയ്തിട്ടും എന്റെ മനസ്സിൽനിന്നു പുറത്തുപോയില്ല. ആ വിചാരം അത്യന്തം അസംബന്ധവും അനുചിതവും ആയിരുന്നു എന്നു ഞാൻതന്നെ സമ്മതിക്കാം. പക്ഷേ, അത് അശേഷം പ്രകൃതിവിരുദ്ധമായ ഒരു വികാരമായിരുന്നില്ലെന്നാണ് എന്റെ അഭിപ്രായം.

അതിൽപ്പിന്നെ എനിക്ക് ഒരു ജോലി എടുക്കുന്നതിലും മുഴുവൻ മനസ്സുവെക്കുവാൻ സാധിച്ചിട്ടില്ല. ഉച്ചയ്ക്ക് എന്റെ ക്ലാസ്സിലെ കുട്ടികൾ രസിച്ചു മൂളിക്കൊണ്ടിരിക്കുമ്പോൾ, പുറത്തു പ്രകൃതി സൂൎയ്യരശ്മിയിൽ ആഹ്ലാദിച്ചിരിക്കുമ്പോൾ, സമീപത്തുള്ള തൊടികളിൽനിന്നു വിവിധപുഷ്പഗന്ധത്തെ അപഹരിച്ചുംകൊണ്ടു മന്ദമാരുതൻ എന്റെ മുറിക്കകത്തു കടന്നു വീശിക്കൊണ്ടിരിക്കുമ്പോൾ, ഹാ! ഞാൻ ഹൃദയപുരസ്സരം 'ആഗ്രഹിച്ചു'. എന്താണ് ഞാൻ ആഗ്രഹിച്ചതെന്ന് എനിക്കുതന്നെ നിശ്ചയമില്ല. എങ്കിലും, ഒരു കാൎയ്യം തീൎച്ചയാണ്. എന്റെ ആയുഷ്കാലം മുഴുവനും ഇന്ത്യയുടെ ഭാവിയിലെ ആശാബീജങ്ങളായ ആ ചെറുവിദ്യാൎത്ഥികളുടെ വ്യാകരണത്തെറ്റുകൾ തിരുത്തുകൊണ്ടു കഴിച്ചുകൂട്ടേണമെന്നു ഞാൻ അശേഷം ആഗ്രഹിച്ചില്ല.

സ്കൂൾ സമയത്തിന്നുശേഷം എനിക്ക് എന്റെ വലിയ ഗൃഹത്തിൽ തനിച്ചു കഴിച്ചുകൂട്ടുന്നതു വളരെ ദുസ്സഹമായിത്തീൎന്നു. എന്നിട്ടും, വല്ല സ്നേഹിതന്മാരും എന്നെ സന്ദൎശിക്കുന്നത് എനിക്ക് അത്യന്തം സങ്കടമായിരുന്നു. അസ്തമയസമയത്തു തടാകത്തിന്റെ വക്കത്തിരുന്നു തോട്ടത്തിലെ തെങ്ങുകളുടെയും, കവുങ്ങുകളുടെയും ഇടയിൽക്കൂടി ഊതിക്കൊണ്ടിരുന്ന മന്ദപവനന്റെ അൎത്ഥമില്ലാത്ത ദീൎഘനിശ്വാസത്തെക്കുറിച്ച് ആലോചിക്കുമ്പോൾ പല ചിന്തകളും എന്റെ മനസ്സിൽ താനേ ഉയൎന്നുവരാറുണ്ട്. മനുഷ്യസമുദായം, കെട്ടുപിണഞ്ഞു കിടക്കുന്ന അബദ്ധങ്ങളെക്കൊണ്ടുണ്ടാക്കീട്ടുള്ള ഒരു വലപോലെയാണ്. ശരിയായ കൎത്തവ്യത്തെ തക്കസമയത്തു ചെയ്വാൻ മാത്രം ബുദ്ധിയും തന്റേടവും ആൎക്കും ഇല്ല. ജനങ്ങൾ കൃത്യനിൎവ്വഹണത്തിന്നുള്ള ഉചിതമായ സന്ദൎഭത്തെ അശേഷം ഗൌനിക്കാതെ വിട്ടുകളകയും, പിന്നീട്, അസാദ്ധ്യങ്ങളായിത്തീൎന്ന ആഗ്രഹങ്ങളെക്കുറിച്ച് ആലോചിച്ചു പശ്ചാത്തപിക്കുകയും ചെയ്യുന്നു. ഇതാണ് ലോകത്തിൽ എവിടെയും നടന്നുകൊണ്ടിരിക്കുന്നത്.

എനിക്കു 'സുരബാല'യെ നിഷ്പ്രയാസം വിവാഹംചെയ്തു ആയുഷ്കാലം മുഴുവനും സുഖിക്കാമായിരുന്നു. അപ്പോഴെക്കും എനിക്ക് ഒരു രാജ്യതന്ത്രജ്ഞനാവണം; സമുദായനേതാവാവണം! ഒടുവിൽ എന്റെ പരിശ്രമങ്ങളുടെ എല്ലാം ഫലം എന്തായി? ഞാൻ ഒരു ഗ്രാമപാഠശാലയിലെ രണ്ടാം അദ്ധ്യാപകനായിത്തീൎന്നു. സുരബാലയുടെ ഭൎത്തൃസ്ഥാനം സ്വീകരിക്കുന്നതിന്നു പ്രത്യേകക്ഷണനമോ,അവകാശമോ ഇല്ലാതിരുന്ന വക്കീൽ 'രാമലോചനറായി'—വിവാഹത്തിന്നുമുമ്പു സുരബാലയെ മററനേകം കന്യകകളുടെ കൂട്ടത്തിൽ ഒരു കന്യകയായല്ലാതെ ഒട്ടും വേർതിരിച്ചറിയാതിരുന്ന രാമലോചനറായി— യാതൊരു പരിഭ്രമവും കൂടാതെ അവളെ വിവാഹംചെയ്തു! ഇതാ, ഇപ്പോൾ അദ്ദേഹം സൎക്കാർ വക്കീലായി അനവധി പണം സമ്പാദിക്കു

ന്നു! അദ്ദേഹത്തിൻെറ ഭക്ഷണം അവൾ പാകം ചെയ്യുന്നു. പാചകവൃത്തി നന്നായില്ലെങ്കിൽ അദ്ദേഹം സുരബാലയെ ശകാരിക്കുന്നു. അദ്ദേഹത്തിന്നു സന്തോഷം തോന്നുമ്പോൾ ഒരു വളയൊ വസ്ത്രമോ അവൾക്കു സമ്മാനിക്കുന്നു. തടിച്ചു മിനുത്ത ഒരാളാണദ്ദേഹം. കൌതുകമായി വസ്ത്രധാരണം ചെയ്യും. അദ്ദേഹത്തിന്ന് ഒരു വിധത്തിലും ഒരിക്കലും ഒരസുഖമില്ല. അദ്ദേഹം ഒരു ദിവസമെങ്കിലും സന്ധ്യാസമയത്തു തടാകതീരത്തു തനിച്ചിരുന്നു വെറുതെ നക്ഷത്രങ്ങളെ നോക്കി ദീൎഗ്ഘമായി നിശ്വസിക്കാറില്ല!

പുറത്ത് എവിടെയോ വലിയ ഒരു കേസ്സുണ്ടായിരുന്നതുകൊണ്ടു രാമലോചനന്നു കുറെ ദിവസത്തേക്കു പട്ടണം വിട്ടു ദൂരെ പോകേണ്ടിവന്നു. എൻെറ വസതിയിൽ ഞാൻ ഏകനായിരുന്നതുപോലെത്തന്നെ സുരബാല അന്ന് അവളുടെ ഭവനത്തിൽ ഏകാകിനിയായിരുന്നു.

അന്ന് ഒരു തിങ്കളാഴ്ചയായിരുന്നു. എനിക്കു നല്ല ഓൎമ്മയുണ്ട്. പ്രഭാതം മുതല്ക്കുതന്നെ ആകാശമെല്ലാം കാർമേഘങ്ങളാൽ മൂടപ്പെട്ടിരുന്നു. പത്തുമണിയോടുകൂടി മഴ ചാറുവാൻ തുടങ്ങി. അന്നത്തെ ദിവസം പന്തിയല്ലെന്നു തീൎച്ചയാക്കി ഞങ്ങളുടെ ഹെഡ്മാസ്റ്റർ സ്കൂൾ കാലെ വിട്ടു. ആകാശത്തു പല സ്ഥലങ്ങളിലായി വെവ്വേറെ തൂങ്ങിക്കിടന്നിരുന്ന കറുത്ത മേഘപടലങ്ങൾ എന്തോ ഒരു വലിയ അസാധാരണപ്രശ്നത്തിന്നു വട്ടം കൂട്ടുന്നതുപോലെ അങ്ങോട്ടുമിങ്ങോട്ടും വളരെ ധൃതിയിൽ പാഞ്ഞുതുടങ്ങി. പിറെറദിവസം ഉച്ചയോടുകൂടി കൊടുങ്കാറേറാടുകൂടിയ ഘോരമാരി ആരംഭിച്ചു. രാത്രിയായപ്പോ മഴയ്ക്കും കാററിൻേറയും വെള്ളത്തിൻേറയും ശക്തി വൎദ്ധിച്ചു. ആദ്യത്തിൽ കാററു കിഴക്കനായിരുന്നു. ക്രമേണ ഗതി തിരിഞ്ഞു തെക്കനും തെക്കുപടിഞ്ഞാറനും ആയിത്തീൎന്നു.

ഇപ്രകാരമുള്ള ഒരു രാത്രിയിൽ സ്വസ്ഥനായി കിടന്നുറ

ങ്ങുവാൻ ശ്രമിക്കുന്നതു കേവലം നിഷ്ഫലമായിരുന്നു. ആ ഭയങ്കര രാത്രിയിൽ, പ്രകൃതി കഠോരമായി കോപിച്ചിരുന്ന അവസരത്തിൽ 'സുരബാല' അവളുടെ ഗൃഹത്തിൽ ഏകാകിനിയായിരുന്നു എന്ന കഥ എനിക്കു ഓർമ്മവന്നു. അവൾ അധിവസിച്ചിരുന്ന ബങ്കളാവിനേക്കാൾ വളരെ അധികം ഉറപ്പിൽ പണിയിച്ചിട്ടുള്ളതായിരുന്നു ഞങ്ങളുടെ സ്കൂൾകെട്ടിടം. ഞാൻ രാത്രികാലങ്ങളിൽ തടാകതീരത്തു തനിച്ചിരുന്നു സമയം മുഴുവനും മനോരാജ്യസഞ്ചാരിയായി കഴിച്ചിരുന്നപ്പോൾ 'സുരബാല'യെ സ്കൂൾകെട്ടിടത്തിലേക്കു ക്ഷണിച്ചു വരുത്തിയാലോ എന്നു പലകുറിയും ആലോചിച്ചിട്ടുണ്ട്. പക്ഷെ, എനിക്ക് അങ്ങിനെ ചെയ്യുന്നതിന്ന് ഒരിക്കലും ധൈര്യമുണ്ടായില്ല.

നേരം രാത്രി ഒന്നരമണിയായി. സമുദ്രം ഇരമ്പുന്ന ശബ്ദം അസാധാരണമായ വിധത്തിൽ ഉയൎന്നു. കരയെടുത്തു കടൽ ആക്രമിക്കുകയായിരുന്നു. ഞാൻ എന്റെ മുറി വിട്ടു പരിഭ്രമിച്ചു സുരബാലയുടെ വീട്ടിലേക്കു ഓടി. ഞങ്ങളുടെ തടാകത്തിന്റെ ഒരു ചിറവരമ്പു ഞാൻ ഓടിപ്പോകുന്ന വഴിയിലായിരുന്നു. ഞാൻ അതിന്മേൽ കയറുമ്പോഴയ്ക്കും ജലപ്രവാഹം അടുത്തെത്തി. വെള്ളം എന്റെ മുട്ടോളം ഉയൎന്നു. ഞാൻ ചിറയുടെ മുകളിൽ എത്തിയപ്പോൾ രണ്ടാമത്തും ഒരു തിര അടിച്ചു കയറി. ചിറവരമ്പിന്റെ ഏററവും ഉന്നതമായ ഭാഗം മൈതാനത്തിന്റെ സമനിരപ്പിൽനിന്നും പതിനേഴടിയിൽ അധികം ഉയൎന്നതായിരുന്നു.

ഞാൻ ചിറക്കെട്ടിന്മേൽ കയറിയതോടുകൂടി മറുഭാഗത്തുനിന്നു വേറെ ഒരാൾ നീന്തിക്കുഴഞ്ഞ് ആ സ്ഥലത്തെത്തിച്ചേൎന്നു. അതാരായിരുന്നു എന്ന് എന്റെ ശരീരത്തിലെ ഓരോ ഞരമ്പുകൾക്കുംകൂടി തൽക്ഷണം തന്നെ മനസ്സിലായി. ആ ജ്ഞാനത്താൽ എന്റെ ആത്മാവ് അസാധാരണമായ ഒരു ഉണൎച്ചയെ കയ്ക്കൊണ്ടു; ദേഹമാസകലം ഒന്നു വിറച്ചു. ഞാൻ

ആരാണെന്ന് അവളും നിശ്ചയമായും ധരിച്ചിട്ടുണ്ടായിരിക്കണം. മൂന്നു വാരയിൽ അധികം വിസ്താരമില്ലാത്ത ഒരു തുരുത്തിന്മേൽ ഞങ്ങൾ രണ്ടുപേരും തനിച്ചു നിന്നു. പരിസരപ്രദേശങ്ങളെല്ലാം പ്രവാഹത്തിൽ മഗ്നമായിത്തീർന്നു.

അത് ഒരു ഭയങ്കരമായ വെള്ളപ്പൊക്കമായിരുന്നു. ഒരു വലിയ അത്യാപത്തായിരുന്നു. ആകാശത്തു തിളങ്ങിയിരുന്ന നക്ഷത്രദീപങ്ങളെല്ലാം കെട്ടുപോയി. ഭൂമിയിലുണ്ടായിരുന്ന വിളക്കുകളെല്ലാം കത്തി അണഞ്ഞുപോയി. അന്ന്, അപ്പോൾ, ഞങ്ങൾ തമ്മിൽ സംഭാഷണം നടത്തിയിരുന്നു എങ്കിൽ അതുകൊണ്ടു യാതൊരു ദോഷവും വരുവാനുണ്ടായിരുന്നില്ല. എന്നാൽ ഒരു വാക്കെങ്കിലും ഉരിയാടുന്നതിന്നു ഞങ്ങൾക്കു രണ്ടാൾക്കും ധൈര്യമുണ്ടായില്ല. അവരവരുടെ സുഖസ്ഥിതിയെക്കുറിച്ചുംകൂടി ഒരു സാധാരണ അന്വേഷണമെങ്കിലും ഞങ്ങൾ രണ്ടാളും ചെയ്തില്ല. ഞങ്ങൾ അന്ധകാരത്തിലേക്കു നോക്കിക്കൊണ്ടു നിശ്ശബ്ദമായിനിന്നു. ഞങ്ങളുടെ പാദങ്ങൾക്കു സമീപം—കാലടികളിൽ തന്നെ—മരണമാകുന്ന ഭയങ്കരപ്രവാഹം ഇടതൂർന്നും കറുത്തിരുണ്ടും ഗംഭീരമായെരമ്പിയും അടിച്ചുകേറിക്കൊണ്ടിരുന്നു.

"ഇന്നു" സുരബാല ലോകത്തെ മുഴുവനും അഗണ്യമാക്കി വിട്ടുംകൊണ്ട് 'എന്റെ' അടുക്കലേക്കു തന്നെ വന്നു. ഇന്ന്, അവൾക്കു 'ഞാന'ല്ലാതെ ആരുമില്ല. ദൃഷ്ടിഗോചരമല്ലാത്ത ഞങ്ങളുടെ ആ കുട്ടിക്കാലത്ത് ഈ സുരബാല, ഇന്നതെന്നു വിവരിക്കുവാൻ വയ്യാത്തതായ ഏതൊ ഇരുട്ടായ ഒരു ആദ്യസ്ഥാനത്തിൽനിന്നു പുറപ്പെട്ട്— മറേറതോ ഒരു ഗോളത്തിൽ ഒരു ജന്മം കഴിച്ചു— പ്രശാന്തരമണീയമായി, ജീവത്സമൃദ്ധിയുള്ള ഈ ഭൂമിയിൽ എത്തി, എന്റെ സമീപത്തു ചേൎന്നു നിന്നു. ഇന്നു, വളരെ കാലങ്ങൾക്കു ശേഷം, അവൾ ആ മനോഹരവും, ജനങ്ങൾ നിറഞ്ഞു പാൎക്കുന്നതും ആയ ഭൂമിയെ വിട്ട് അത്യന്തം ഭയാന

കവും, ശൂന്യവും, പ്രശാന്തവും, ഗംഭീരവും ആയ പ്രകൃതിയുടെ മൃത്യുസാഗരത്തിലെ ക്രൂരങ്ങളായ തിരകൾ കാലടികളിൽ അടിക്കുന്ന അവസരത്തിൽ, വീണ്ടും എന്റെ അടുത്തു വന്നുചേർന്നിരിക്കുന്നു! ജന്മശക്തി, —വാസനാബലം— മുഗ്ദ്ധമായ ആ പൂമൊട്ടിനെ എന്റെ മുമ്പാകെ വലിച്ചെറിഞ്ഞു. മരണമാകുന്ന പ്രവാഹം ആ മനോഹരകുസുമത്തെ പൂർണ്ണമായി വികസിച്ചു കാണികളെ ആകർഷിക്കുന്ന ആ യൌവന പുഷ്പത്തെത്തന്നെ തിരയടിച്ചു മററാർക്കുമല്ലാതെ എനിക്കുതന്നെയായി, എന്റെ അടുക്കെ എത്തിച്ചിരിക്കുന്നു! ഒരു തിരക്കൂടി അടിച്ചാൽ ഭൂമിയുടെ ഈ അവസാനമുനമ്പിൽനിന്നു ഞങ്ങൾ തള്ളി നീക്കപ്പെടും. അപ്പോൾ ഞങ്ങളെ അന്യോന്യം വേർതിരിച്ചിരുത്തിയിരിക്കുന്ന പുൽക്കൊടികളെ വിട്ടു ഞങ്ങൾ മൃത്യുവിൽ ഒന്നിച്ചുചേരും. ഞങ്ങൾ ഒന്നായിത്തീരും.

ഹാ! ആ അവസാനത്തെ തിരയടി ഒരിക്കലും വരാതിരിക്കട്ടെ. സുരബാല വളരെക്കാലം ഭാഗ്യത്തോടും, ആയുരാരോഗ്യസമ്പൽസമൃദ്ധിയോടും, സന്താനലബ്ധിയോടും കൂടി ജീവിതസുഖം അനുഭവിക്കുമാറാകട്ടേ! ഈ ഏക രാത്രിയിൽ നാശോന്മുഖയായ പ്രകൃതിയുടെ നിഷ്ഠൂരതയുടെ വക്കത്തുവെച്ചു ഞാൻ ആദ്യന്തമില്ലാത്ത പരമമായ പാവനസൌഖ്യത്തെ അനുഭവിച്ചിരിക്കുന്നു! ഞാൻ സനാതനമായ സംതൃപ്തിയുടെ മറുകര കണ്ടിരിക്കുന്നു! ഞാൻ കൃതാൎത്ഥനായിരിക്കുന്നു.

ആ രാവു മന്ദമന്ദം കഴിഞ്ഞു. കൊടുങ്കാററു ശമിച്ചു. വെള്ളപ്പൊക്കം താന്നു. ഒരു വാക്കെങ്കിലും ഉരിയാടാതെ സുരബാല അവളുടെ സ്വഗൃഹത്തിലേക്കു തിരിച്ചുപോയി. ഒരു ശബ്ദംപോലും ഉച്ചരിക്കാതെ ഞാൻ എന്റെ താമസസ്ഥലത്തു മടങ്ങിയെത്തി.

ഞാൻ ആലോചനാനിമഗ്നനായി. "വാസ്തവമാണ്; ഞാൻ 'നാജരോ', ഹെഡ്ക്ലാൎക്കോ, രാജതന്ത്രജ്ഞനോ ആയിത്തീൎന്നി

ട്ട. ദാരിദ്ര്യമുള്ള ഒരു ചെറിയ പാഠശാലയിലെ രണ്ടാമത്തെ അദ്ധ്യാപകൻ മാത്രമാണ് ഞാൻ. എൻെറ ആദ്യത്തെ ഉദ്ദേശങ്ങളും, അഭിലാഷങ്ങളും സാധിച്ചിട്ടില്ലായിരിക്കാം. എന്നാൽ, എന്നന്നേക്കുമായി നിലനില്ക്കുന്ന ആ ഒരു രാത്രി, ഒരു മാത്രസമയത്തേക്കു മാത്രമാണെങ്കിലും, എൻെറ ജീവിതസരണിയെ മുഴുവനും ഹൃദയാകർഷകമായ വിധത്തിൽ പ്രശോഭിതമാക്കിത്തീർത്തു.

ആ ഒരു രാത്രി എൻെറ ജീവിതകാലത്തിലെ എല്ലാ രാത്രികളേക്കാളും, പകലുകളേക്കാളും തുലോം മാഹാത്മ്യമുള്ളതാകുന്നു. എൻെറ എളിയ ജീവിതത്തിൻെറ ശ്രേഷ്ഠതയുടെ പരമകാഷ്ഠയും, എൻെറ കൃതാർത്ഥതയുടെ അതിരും ആ ഒരു രാത്രിയാകുന്നു.

## ൨. 'കബൂലിവാല'

അഞ്ചു വയസ്സുമാത്രം പ്രായമുണ്ടായിരുന്ന എൻെറ മകൾ 'മിനി' എപ്പോഴും എന്തെങ്കിലും സംസാരിച്ചുകൊണ്ടിരിക്കും. അവൾക്ക് അതുകൂടാതെ കഴികയില്ല. അവളുടെ ആയുസ്സിൽ ഒരിക്കലും ഒരു നിമിഷമെങ്കിലും അവൾ മൌനം ദീക്ഷിച്ചിട്ടില്ലെന്നാണ് എൻെറ വിശ്വാസം. അവളുടെ അമ്മയ്ക്കു് അത് അശേഷം ഇഷ്ടമായിരുന്നില്ല. അവർ അവളെ പലപ്പോഴും താക്കീതു ചെയ്യാറുണ്ട്. പക്ഷെ, എനിക്ക് അതിനു മനസ്സു വന്നില്ല. 'മിനി'യെ നിശ്ശബ്ദമായി കാണുന്നതു വളരെ അസാധാരണമായിരുന്നതുകൊണ്ട് അവൾ മിണ്ടാതിരിക്കുന്നതു കണ്ടാൽ എനിക്കു സഹിക്കില്ല. അതുകൊണ്ടു ഞാൻതന്നെ അവളോടു സംസാരിക്കുന്നതെല്ലാം വളരെ ചൊടിയോടും ഉത്സാഹത്തോടും കൂടിയായിരുന്നു.

ഉദാഹരണമായി, ഒരു ദിവസം ഞാൻ എൻെറ മുറിക്കു

ണ്ടു തനിച്ചിരുന്ന്, അന്നു ഞാൻ എഴുതിവന്നിരുന്ന ഒരു നോവലിൻെറ പതിനേഴാമത്തെ അദ്ധ്യായം ബദ്ധപ്പെട്ട് എഴുതിക്കൊണ്ടിരിക്കുമ്പോൾ 'മിനി' ആരും കാണാതെ മുറിക്കകത്തു പ്രവേശിച്ച്, എൻെറ കയ്യുപിടിച്ച് ഇപ്രകാരം ചോദിച്ചു: 'നമ്മുടെ പടികാവല്ക്കാരനായ 'രാമദയാൽ' 'കാക്ക' എന്നു പറയുന്നതിന്നു പകരം 'കക്ക' എന്നു പറയുന്നു. അയാൾക്ക് ഒന്നും അറിഞ്ഞുകൂടാ, ഉവ്വോ? അച്ഛാ!'

ഈ വാക്കുകളുടെ ഉച്ചാരണത്തിലുള്ള വ്യത്യാസത്തെക്കുറിച്ചു ഞാൻ അവളെ പറഞ്ഞു മനസ്സിലാക്കുവാൻ ആരംഭിച്ചപ്പോഴയ്ക്കും അവൾ ബഹു ധൃതിയായി മറെറാരുവിഷയത്തിലേയ്ക്കു ചാടി, അതിനെക്കുറിച്ചു സംസാരിക്കുവാൻ തുടങ്ങി. 'ബോല, പറയ്യാ, ആ ആകാശത്തിൽ മേഘങ്ങളുടെ ഇടയിൽ ഒരു ആനയുണ്ടെന്ന്. ആന തുമ്പിക്കയ്യിൽക്കൂടി വെള്ളം ഒഴിക്കുന്നതാണത്രെ മഴ. അതെയോ അച്ഛാ?'

ഈ ചോദ്യത്തിന്നു തക്കതായ ഒരു സമാധാനം പറയുവാൻ ഞാൻ ആലോചിക്കുന്നതിനിടയ്ക്ക്, അവൾ വീണ്ടും മറെറാരു സംഗതിയെക്കുറിച്ചു സംസാരിച്ചു തുടങ്ങി. 'ആട്ടെ അച്ഛാ!, അമ്മയും അച്ഛനും തമ്മിൽ എന്താ ചാച്ച്?' എന്നായിരുന്നു അവളുടെ പിന്നത്തെ ചോദ്യം.

'എൻെറ പ്രിയപ്പെട്ട ചെറിയ സഹോദരി' എന്നു ഞാൻ തന്നെത്താൻ അറിയാതെ പതുക്കെ പറഞ്ഞു എങ്കിലും കനഭാവം നടിച്ച് ഒരു വിധത്തിൽ, 'മിനി, നീ പോയി 'ബോല'യോടുകൂടി കളിച്ചോളു. എനിക്കു ജോലിത്തിരക്കുണ്ട്' എന്നു പറഞ്ഞ് അവളെ അകലെ മാററി നിർത്തി.

എൻെറ മുറിയുടെ ജനവാതിൽ വെട്ടുവഴിക്കു നേരെയായിരുന്നു. കുട്ടി എൻെറ മേശയ്ക്കടുത്തു ചുവട്ടിൽ എൻെറ കാലിന്നു സമീപം ഇരുന്നു. അവൾ അവളുടെ മുട്ടിന്മേൽ താളംപിടിച്ചുംകൊണ്ട് അവിടെ രസിച്ചുകളിച്ചുകൊണ്ടിരുന്നു.

ഞാൻ ബദ്ധജാഗ്രതയായി നോവലിൻെറ പതിനേഴാമത്തെ അദ്ധ്യായം എഴുതിക്കൊണ്ടിരുന്നു. കഥയിലെ നായകൻ 'പ്രതാപസിംഹൻ', നായികയായ 'കാഞ്ചനലത'യെ വാരി എടുത്തു രണ്ടുപേരും കൂടി കൊട്ടാരത്തിൻെറ മൂന്നാമത്തെ നിലയിൽ നിന്ന ജനവാതലിൽക്കൂടി പുറത്തു ചാടുവാൻ ഭാവിക്കുന്ന ആഘട്ടമാണ് ഞാൻ എഴുതിയിരുന്നത്. പെട്ടെന്ന മിനി അവ ളുടെ കളി നിൎത്തി എഴുനീററ് ജനേരിക്കരികിൽ ഓടിയെത്തി, 'കബൂലിവാല, കബൂലിവാല' എന്നു പറഞ്ഞു പേടിച്ചു നില വിളിക്കുവാൻ തുടങ്ങി. പുറത്തു വെട്ടുവഴിയിൽക്കൂടി ഒരു കബൂലിവാല അയാളുടെ വഴിക്കു പോകുന്നുണ്ടായിരുന്നു. പൊടി പുരണ്ടു വളരെ അഴഞ്ഞ ഒരു ഉടുപ്പും—അയാളുടെ രാജ്യക്കാർ സാധാരണ ധരിക്കുന്ന തരത്തിലുള്ള ഒരു ഉടുപ്പ്— വളരെ വലിയതായ ഒരു തലപ്പാവും അയാൾ ധരിച്ചിരുന്നു. അയാളുടെ തോളിൽ ഒരു മാറാപ്പും, കയ്യിൽ ഒരു പെട്ടിയിൽ കുറെ മുന്തിരിങ്ങയും മററും ഉണ്ടായിരുന്നു.

അയാളെ കണ്ടപ്പോൾ എൻെറ മകൾക്കുണ്ടായ വികാരങ്ങൾ എന്തെല്ലാമായിരുന്നു എന്നു പറയുവാൻ എനിക്കു സാദ്ധ്യമല്ല. അവൾ അയാളെ, എന്തായാലും, ഉറക്കെ വിളിക്കുവാൻ തുടങ്ങി. അയാൾ വിളികേട്ട് അകത്തു കേറിവരുമെന്നും, എൻെറ നോവലിൻെറ പതിനേഴാമത്തെ അദ്ധ്യായം പൂൎത്തിയാക്കുവാൻ സാധിക്കാതെ വരുമെന്നും ഞാൻ ഭയപ്പെട്ടു. ആ സമയത്തുതന്നെ ആ ലാടൻ തിരിഞ്ഞുനിന്നു മേല്പോട്ടു എൻെറ കുട്ടിയുടെ നേക്കു നോക്കി. ആയാൾ തൻെറ നേക്കു തുറിച്ചു നോക്കുന്നതു കണ്ടപ്പോൾ കുട്ടി വളരെ ഭയപ്പെട്ട് അമ്മയുടെ അടുക്കൽ ചെന്നു രക്ഷ പ്രാപിക്കുന്നതിന്നു പരിഭ്രമിച്ച് ഓടിപ്പോയി. അയാളുടെ തോളിൽ ഉണ്ടായിരുന്ന വലിയ മാറാപ്പിൽ അവളെപ്പോലെയുള്ള രണ്ടോ മൂന്നോ ചെറിയ കുട്ടികളെ പിടിച്ചു കെട്ടി വെച്ചിട്ടുണ്ടെന്നായിരുന്നു അവളുടെ വി

ശപാസം. ഇതിന്നിടയ്ക്കു കബൂലിവാല എന്റെ പടിക്കെത്തു കടന്നുവന്ന് ചിരിച്ചുംകൊണ്ടു എന്നെ അഭിവാദ്യം ചെയ്തു.

എന്റെ നോവലിലെ നായകനെ വല്ലാത്ത ഒരു അപ കടസ്ഥിതിയിൽ ആയിരുന്നു ഞാൻ കൊണ്ടുനിൎത്തിയിരുന്നതെങ്കിലും, ആ ലാടനെ കുട്ടി വിളിച്ചുവരുത്തിയതുകൊണ്ട് അയാളോടു വല്ല സാമാനവും വാങ്ങിക്കളയാമെന്നാണ് എനിക്ക് ആദ്യം തോന്നിയത്. അതുപ്രകാരം ഞാൻ അയാളോടു ചില ചില്ലറ സാമാനങ്ങൾ വാങ്ങി, കാബൂൾ രാജ്യകാൎയ്യങ്ങളേയും ഇംഗ്ലീഷുഗവൎമ്മേണ്ടും റഷ്യാഗവൎമ്മേണ്ടും ഇന്ത്യയുടെ വടക്കുപടിഞ്ഞാറെ അതൃത്തിസ്ഥലങ്ങളിൽ അനുസരിച്ചുവരുന്ന നയത്തേയും കുറിച്ച് ഓരോന്നു സംസാരിച്ചുംകൊണ്ടിരുന്നു.

എല്ലാം കഴിഞ്ഞു വിട്ടുപിരിയാറായപ്പോൾ അയാൾ എന്നോടു 'ആട്ടെ, ആ ചെറിയ കുട്ടി എവിടെ, സാർ' എന്നു ചോദിച്ചു. മിനിയുടെ പേടി തീൎക്കേണ്ടത് ആവശ്യമാണെന്ന് എനിക്കു തോന്നുകയാൽ ഞാൻ അവളെ പുറത്തു കൊണ്ടുവരുവിച്ചു.

അവൾ ഭയന്ന് എന്റെ കസേലയുടെ അടുക്കൽ ആ ലാടനേയും അവന്റെ ഭാണ്ഡത്തേയും സൂക്ഷിച്ചുനോക്കിക്കൊണ്ടു നിന്നതേയുള്ളു. അയാൾ കുട്ടിക്കു അണ്ടിപ്പരിപ്പും കാരക്കായയും നീട്ടിക്കാണിച്ചു. അതുകണ്ട് അവളുടെ സംശയവും ഭയവും, പൂൎവ്വാധികം വൎദ്ധിച്ച് അവൾ എന്റെ അടുക്കൽ അധികം ചേൎന്നു നിന്നു.

മിനിയും ആ 'ലാടനും' തമ്മിലുണ്ടായ ആദ്യത്തെ കൂടിക്കാഴ്ച ഇങ്ങിനെ കഴിഞ്ഞു.

കുറച്ചു ദിവസങ്ങൾക്കുശേഷം ഒരിക്കൽ ഞാൻ എന്റെ വീട്ടിൽനിന്നു പുറത്തേയ്ക്കിറങ്ങുമ്പോൾ വാതലിന്നടുത്ത് ഒരു ബെഞ്ചിന്മേൽ മിനി തനിച്ചിരുന്ന്, അവളുടെ കാക്കൽ നിലത്തിരിക്കുന്ന ഭീമകായനായ കബൂലിവാലയോടു പലതും രസമായി

സംസാരിക്കുന്നതും എടയ്ക്കിടയ്ക്കു ചിരിക്കുന്നതും കണ്ടു ഞാൻ സ്തംഭിച്ചുനിന്നുപോയി. ആ കുട്ടിയുടെ ഓരോ വാക്കുകളും അയാൾ അത്യന്തം ശ്രദ്ധയോടും,ക്ഷമയോടുംകൂടി കേൾക്കുന്നുണ്ടായിരുന്നു. അവളുടെ അച്ഛനെ ഒഴിച്ച്, ഇത്ര നല്ല ശ്രോതാവിനെ അവൾ അവളുടെ ജീവകാലത്ത് ഒരിക്കലെങ്കിലും കണ്ടിട്ടില്ല. അവളുടെ സാരിയുടെ മടിക്കുത്തിൽ നിറച്ച് 'അതിഥി' സമ്മാനിച്ചതായ അണ്ടിപ്പരിപ്പും കാരക്കായയും ഉണ്ടായിരുന്നു. 'താൻ എന്തിനാണ് അതെല്ലാം അവൾക്കു കൊടുത്തത്?' എന്നു ഞാൻ അയാളോടു ചോദിക്കുകയും, കുപ്പായക്കീശയിൽ നിന്ന് ഒരു എട്ടണ നാണ്യം എടുത്ത് അയാൾക്കു കൊടുക്കുകയും ചെയ്തു. അയാൾ യാതൊരു ഭാവഭേദവുംകൂടാതെ അതു സ്വീകരിച്ചു.

കഷ്ടം! ഏകദേശം ഒരു മണിക്കൂറു കഴിഞ്ഞു ഞാൻ വീട്ടിൽ മടങ്ങി എത്തിയപ്പോൾ, ആ എട്ടണ അതിന്റെ എരട്ടി വിലയ്ക്കുള്ള ലഹള ഉണ്ടാക്കിയിരിക്കുന്നതായി എനിക്ക് അനുഭവപ്പെട്ടു. ആ ലാടൻ ആ എട്ടണയും മിനിക്കുതന്നെ സമ്മാനിച്ചു. മിനിയുടെ അമ്മ അവളുടെ കയ്യിൽ അതു കണ്ടെത്തി, 'നിനക്ക് ആ എട്ടണ എവിടെന്നു കിട്ടി?' എന്നു ദേഷ്യപ്പെട്ടു ചോദിച്ചു.

'എനിക്ക് ആ കബൂലിവാല തന്നതാണ്' എന്നു മിനി സന്തോഷത്തോടുകൂടി മറുവടി പറഞ്ഞു.

'കബൂലിവാലയോ!' എന്ന് അമ്മ കോപവും അത്ഭുതവും സഹിക്കവയ്യാതെ വീണ്ടും ചോദിച്ചു. 'എന്റെ 'മിനീ' നീ അത് അയാളോട് എന്തിനു വാങ്ങി'.

ഇത്ര ആയപ്പോഴയ്ക്കും ഞാൻ കേറിച്ചെന്നു. അതു കാരണം പിന്നീടുണ്ടായേക്കാമായിരുന്ന അപകടത്തിൽനിന്ന് എന്റെ മകൾക്കു രക്ഷ കിട്ടി. ഞാൻ ആ കാര്യത്തെക്കുറിച്ചു സ്വന്തമായി അന്വേഷണങ്ങൾ നടത്തി.

൩ *

മിനിയും ലാടനും തമ്മിൽ സംസാരിച്ചതു അന്ന് ഒന്നാമത്തെയൊ രണ്ടാമത്തെയൊ തവണയല്ലെന്നു ഞാൻ മനസ്സിലാക്കി. ആദ്യം മിനിക്കുണ്ടായിരുന്ന പേടിയെല്ലാം, സൂത്രത്തിൽ കുറെ അണ്ടിപ്പരിപ്പും, കാരക്കായയും കൊടുത്ത് ആ ലാടൻ ഇല്ലാതാക്കി. അതിൽപിന്നെ അവർ രണ്ടുപേരും വലിയ ചങ്ങാതിമാരായിത്തീൎന്നു.

അവർ അന്യോന്യം വളരെ വെടിപറഞ്ഞു രസിക്കാറുണ്ട്. അയാളുടെ മുമ്പിൽ ഇരുന്ന്, അയാളുടെ നീണ്ടുനിവൎന്ന ശരീരത്തെ ഒരു ചെറിയ കുട്ടിക്കു ചേൎന്ന ഗൌരവത്തോടുകൂടി സൂക്ഷിച്ചു നോക്കിക്കൊണ്ടിരിക്കുമ്പോഠം മിനി വളരെ സന്തോഷിച്ചു ചിരിക്കും. അപ്പോഠം അവളുടെ മുഖം ചുമക്കുകയും അവഠം ഇടയ്ക്കിടയ്ക്കു 'ആട്ടെ, ആ ഭാണ്ഡത്തിൽ എന്താ' എന്ന് ആ കബൂലിവാലയോടു ചോദിക്കുകയും ചെയ്യും.

ഒരു മലമ്പ്രദേശത്തുകാരനായ അയാഠം തനിക്കു സ്വതേയുള്ള ഉച്ചാരണവിശേഷത്തോടുകൂടി 'ഒരു ആന' എന്നു മറുവടി പറയാറുണ്ട്. അതിൽ വലിയ നേരമ്പോക്കില്ലെങ്കിലും അവർ രണ്ടുപേരും ആ ഫലിതത്തിലെ രസത്തെ ധാരാളം അനുഭവിക്കാറുണ്ട്. പ്രായാധിക്യമുള്ള ഒരാളോട് ഒരു കുട്ടി ഇപ്രകാരം സംസാരിക്കുന്നത് അസാധാരണമായ വിധത്തിൽ രസജനകമാണെന്നാണ് എന്നെ സംബന്ധിച്ചേടത്തോളമുള്ള അഭിപ്രായം.

നേരമ്പോക്കു പറയുന്ന കാൎയ്യത്തിൽ താൻ കുട്ടിയേക്കാഠം ഒട്ടും പിന്നിലാകരുതെന്നു വിചാരിച്ച് ആ ലാടനും ചിലതെല്ലാം അപ്പോഠം ഇപ്രകാരം പറയും:- 'ആട്ടെ കുട്ടി! നീ എന്നാണ് നിൻെറ ശ്വശുരഗൃഹത്തിലേയ്ക്കു പോകുന്നത്?'

ബങ്കാളത്തിലെ കന്യകമാരെല്ലാം ചെറുപ്പത്തിൽതന്നെ ശ്വശുരഗൃഹത്തെക്കുറിച്ചു ധാരാളം കേട്ടിരിക്കും. പക്ഷെ ഞങ്ങഠം കുറെ പുതിയ സമ്പ്രദായക്കാരായതുകൊണ്ട് ആ വക വ

ത്തമാനങ്ങളെല്ലാം ഞങ്ങളുടെ കുട്ടിയിൽനിന്നു മറച്ചുവെച്ചിരുന്നു. അതുകൊണ്ടു കബൂലിവാലയുടെ മേല്പറഞ്ഞ ചോദ്യം കേട്ടപ്പോൾ കാൎയ്യം മനസ്സിലാവാതെ 'മിനി' കുറെ പരിഭ്രമിച്ചിട്ടുണ്ടായിരിക്കണം. എങ്കിലും അവൾ അതൊന്നും പുറത്തു കാണിക്കാതെ ബുദ്ധിസാമൎത്ഥ്യത്തോടുകൂടി 'നിങ്ങൾ അവിടെയ്ക്കാണൊ പോകുന്നത്?' എന്നു നിസ്സംശയം എതിർചോദ്യം ചെയ്തിട്ടുണ്ടായിരിക്കും.

കബൂലിവാലയുടെ വൎഗ്ഗത്തിൽ പെട്ട ആളുകളുടെയിടയിൽ 'ശ്വശുരഗൃഹം' എന്ന വാക്കിന്ന് എല്ലാവൎക്കും അറിയാവുന്നതായി രണ്ടൎത്ഥമുണ്ടായിരുന്നു. സാധാരണ 'ജെയിൽ' എന്നു പറയുന്നതിന്നു പകരം ഈ പദം ഉപയോഗിക്കാറുണ്ട്. നമ്മുടെ യാതൊരു ചിലവുംകൂടാതെ നമ്മുടെ ആവശ്യങ്ങൾ എല്ലാം മററുള്ളവരാൽ അന്വേഷിക്കപ്പെടുന്ന ഒരു സ്ഥലമാണല്ലൊ 'ജെയിൽ'. ഈ അൎത്ഥത്തിലാണ് ദീൎഘകായനായ ആ കബൂലിവാല മിനിയുടെ ചോദ്യത്തെ ധരിച്ചത്. 'ഹാ ഞാൻ എന്റെ ഭൎത്താവിന്റെ അച്ഛനെ അടിച്ചു വീഴ്ത്തും' എന്നു തന്റെ വലിയ മുഷ്ടികൾ ചുരുട്ടി, സങ്കല്പനിൎമ്മിതനായ ഒരു പൊല്ലീസ്സുകാരന്റെ നേൎക്കു തലകുലുക്കിയുംകൊണ്ട് അയാൾ മിനിയോടു സമാധാനം പറയും. അതു കേൾക്കുമ്പോൾ സാധുവും, നിസ്സഹായനും ആയ ആ ബന്ധുവിനെക്കുറിച്ച്— ഭൎത്താവിന്റെ പിതാവിനെക്കുറിച്ച്— വിചാരിച്ചു സഹതാപം തോന്നി, മിനി ഉറക്കെ ചിരിക്കുവാൻ തുടങ്ങും. ഭീമോപമനായ അവളുടെ സ്നേഹിതനും അപ്പോൾ കൂടെ ചിരിക്കും.

ശരൽക്കാലമായിരുന്നു. ഈ കാലത്താണ് പുരാതനകാലങ്ങളിൽ രാജാക്കന്മാർ യുദ്ധത്തിന്നു പുറപ്പെട്ടിരുന്നത്. കല്ക്കട്ടയിലെ ഒരു മൂലയിലുള്ള എന്റെ വീട്ടിൽനിന്നു ഞാൻ പുറത്തിറങ്ങാറില്ലെങ്കിലും, ലോകം മുഴുവൻ യഥേഷ്ടം സഞ്ചരിക്കുന്നതിന്നു ഞാൻ എന്റെ മനസ്സിനെ അനുവദിക്കാറുണ്ട്. പു

ളതായി വല്ല രാജ്യത്തിന്റെയും പേരുകേട്ടാൽ എന്റെ മനസ്സ് ഉടനെ അവിടെ ചെല്ലും. വിദേശീയനായ വല്ലവനേയും വഴിക്കുവെച്ചു കണ്ടാൽ ആ രാജ്യത്തിലുള്ള പൎവ്വതങ്ങൾ, തുറകൾ, കാടുകൾ, നദികൾ ഇവയെക്കുറിച്ചും അവയുടെ ഇടയിൽ സ്ഥിതിചെയ്യുന്ന അയാളുടെ ഭവനത്തെക്കുറിച്ചും, അവിടെ ദൂരത്തുള്ള മലകളിലെ സ്വതന്ത്രജീവിതത്തെക്കുറിച്ചും എന്റെ മനസ്സ് പലവിധത്തിൽ ആലോചിച്ചു സ്വപ്നം കണ്ടുതുടങ്ങും. സസ്യങ്ങളെപ്പോലെ അചേതനമായ ഒരു ജീവിതം ഞാൻ നയിച്ചുപോന്നതുകൊണ്ടായിരിക്കാം, ദേശസഞ്ചാരം, എന്നു കേൾക്കുമ്പോൾതന്നെ എന്റെ മനസ്സിൽ, ഇടിമിന്നൽ പോലെ, ഒരു ആളൽ ഉണ്ടാവുന്നത്. അന്യരാജ്യസഞ്ചാരത്തിൽ കാണാവുന്ന കാഴ്ചകളും, ഉണ്ടാകാവുന്ന അനുഭവങ്ങളും ഇടവിടാതെ എന്റെ മനോമുകുരത്തിൽ പ്രതിഫലിച്ചുകാണുന്നതിനുള്ള കാരണവും അതുതന്നെയായിരിക്കാം. ഈ കാബൂളിവാലയുടെ സന്നിധാനത്താൽ എന്റെ മനസ്സു പെട്ടെന്ന് അയാളുടെ സ്വരാജ്യത്തിലേക്ക് ആകർഷിക്കപ്പെട്ടു. വരണ്ട പൎവ്വതക്കൊടുമുടികളും, അവയ്ക്കു ചുററുമുള്ള ഇടുങ്ങിയ തുറകളും, മററും ക്ഷണത്തിൽ എന്റെ മനസ്സുകൊണ്ടു ഞാൻ കണ്ടു. പലവഴിക്കുമായി പോകുന്ന കച്ചവടക്കാരുടെ ഭാരം വഹിക്കുന്ന ഒട്ടകങ്ങളേയും, വലിയ തലപ്പാവുകൾ ധരിച്ച് പഴയതരത്തിലുള്ള പല ആയുധങ്ങളും എടുത്തു മലംപ്രദേശത്തുനിന്നു മൈതാനപ്രദേശങ്ങളിലേയ്ക്കു യാത്രചെയ്യുന്ന കച്ചവടക്കാരേയും ഞാൻ എന്റെ മനോരാജ്യത്തിൽ കണ്ടു. അവിടെ സഞ്ചരിക്കുന്നതിനിടയ്ക്കു, മററു പലതും നോക്കി കാണുന്ന അവസരത്തിൽ മിനിയുടെ അമ്മ വന്ന് എന്നെ തടഞ്ഞ്, 'ആ മനുഷ്യനെ സൂക്ഷിക്കണെ' എന്ന് എന്നോട് അപേക്ഷിച്ചതായി എനിക്കു തോന്നി. മിനിയുടെ അമ്മ വളരെ ഭീരുവായ ഒരു സ്ത്രീയാണ്. വഴിയിൽനിന്നു വല്ല ശബ്ദവും കേൾക്കുക

യോ, വീട്ടിലേക്ക വല്ലവരും കയറിവരികയൊ ചെയ്താൽ അ വരെല്ലാം കള്ളന്മാരോ, കുടിയന്മാരോ, പാമ്പുകളോ, പുലിക ളോ, പാററകളോ, പുഴക്കളോ, ഇംഗ്ലീഷുകപ്പൽക്കാരോ ആ ണെന്ന് അവൾ ആ ക്ഷണത്തിൽ തീരുമാനിച്ചുകഴിയും. ഇത്ര കാലത്തെയെല്ലാം പരിചയമുണ്ടായിട്ടും അവളുടെ ഈ ഭയ വും, ഭീരുത്വവും ഇതുവരെ തീൎന്നിട്ടില്ല. അതുകൊണ്ട് അവൾ ക്ക ലാടനെക്കുറിച്ചു വളരെ സംശയം ഉണ്ടായിരുന്നു. ആയാ ളെ സൂക്ഷിക്കേണമെന്ന് എന്നോടു പലപ്പോഴും അവൾ പറ യാറുണ്ടായിരുന്നു.

ഞാൻ അതു കേൾക്കുമ്പോൾ ചിരിച്ച്, അവളെ കളിയാ ക്കി, ധൈൎയ്യപ്പെടുത്തുവാൻ ശ്രമിച്ചിരുന്നു. പക്ഷെ, അവൾ അപ്പോൾ തിരിഞ്ഞുനിന്ന്, എന്നോടു ഗൌരവഭാവത്തിൽ പല ചോദ്യങ്ങൾ ചോദിക്കാറുണ്ട്:—

'കുട്ടികളെ ഇതുവരെ ആരും ബലമായി പിടിച്ചുകൊണ്ടു പോയിട്ടില്ലേ? കാബൂൾ രാജ്യത്ത് അടിമവ്യാപാരം ഉണ്ടായി രുന്നു എന്നു പറയുന്നതു നേരല്ലേ? ഉഗ്രകായനായ ഈ മനു ഷ്യന്ന് ഒരു ചെറിയ കുട്ടിയെ പിടിച്ചുകൊണ്ടുപോകുവാൻ സാ ധിക്കുമെന്നു വിചാരിക്കുന്നത് അസംബന്ധമാണൊ?'

'അത്, അസാദ്ധ്യമല്ലെങ്കിലും അസംഭാവ്യമാണ്' എന്നു ഞാൻ ഉറപ്പിച്ചു പറഞ്ഞു. അവൾ അതുകൊണ്ടു തൃപ്തിപ്പെട്ടി ല്ല. അവളുടെ ഭയം വൎദ്ധിച്ചതേയുള്ളു. എങ്കിലും, അത് ഒരു അടിസ്ഥാനവും, വ്യവസ്ഥയും ഇല്ലാത്ത ഭയമായിരുന്നതുകൊ ണ്ട്, ആ ചില്ലറ കച്ചവടക്കാരനായ കബൂലിവാലയോടു ഞങ്ങ ളുടെ വീട്ടിൽ കടക്കരുതെന്നു പറയുന്നത് അനുചിതമായിരി ക്കുമെന്ന് എനിക്കു തോന്നി. തന്നിമിത്തം കുട്ടിയും അയാളു മായുള്ള സ്നേഹം നിൎവ്വിഘ്നം വൎദ്ധിച്ചുവന്നു.

കൊല്ലത്തിൽ ഒരിക്കൽ കബൂലിവാല സ്വരാജ്യത്തേക്കു മ ടങ്ങിപ്പോകും. അക്കാലത്ത് അയാൾക്കു ജോലിത്തിരക്കാണ്.

തനിക്കു പിരിഞ്ഞുകിട്ടുവാനുള്ളതെല്ലാം വീടുകൾതോറും നടന്നു പിരിച്ചെടുക്കുന്ന ധൃതിയാണ്. ഇക്കൊല്ലത്തിൽ ആ വക ധൃതികൾ ഒക്കെ ഉണ്ടായിരുന്നിട്ടും, എടയ്ക്കെടയ്ക്കു മിനിയെ വന്നു കാണുന്നതിന് അയാൾക്കു സമയമില്ലാതിരുന്നിട്ടില്ല. മിനിയും അയാളും തമ്മിൽ എന്തോ ഒരു കാര്യം ആലോചിച്ചു വരുന്നുണ്ടെന്നു കാണുന്നവൎക്കൊക്കെ തോന്നി. രാവിലെ വരുവാൻ സാധിച്ചില്ലെങ്കിൽ വൈകുന്നേരമെങ്കിലും അയാൾ എത്താതിരിക്കയില്ല. വീട്ടിൽ വല്ല മുക്കിലും മൂലയിലുംവെച്ചു മലിനവസ്ത്രധാരിയും, ദീൎഘകായനും, വളരെ പ്രാകൃതവേഷക്കാരനും ആയ ആ ലാടനെ പെട്ടന്നു കണ്ടുമുട്ടിയാൽ എനിക്കുതന്നെ പലപ്പോഴും ഒരു സങ്കോചം തോന്നാറുണ്ട്. എങ്കിലും, മിനി, യാതൊരു പരിഭ്രമവുംകൂടാതെ 'ആ, കബൂലിവാല, കബൂലിവാല' എന്ന് ഉറക്കെ വിളിച്ചു പുഞ്ചിരിതൂകിയുംകൊണ്ട് അയാളുടെ അടുക്കൽ ഓടി എത്താറുണ്ട്. പ്രായത്തിൽ ഇത്ര വളരെ വ്യത്യാസമുണ്ടായിരുന്ന അവർ രണ്ടുപേരും തമ്മിൽ കണ്ടുമുട്ടിയാൽ ബഹുരസമായി ചിരിച്ചും, വെടിപറഞ്ഞും അന്യോന്യം രസിക്കാതിരിക്കയുമില്ല. അത് എനിക്കു നല്ല തീൎച്ചയാണ്. അയാൾ മടങ്ങിപ്പോകുവാൻ നിശ്ചയിച്ചിരുന്നതിന്റെ കുറച്ചു ദിവസംമുമ്പ്, ഒരു രാവിലെ, ഞാൻ മുറിയിൽ ഇരുന്ന് എന്റെ നോവലിന്റെ അച്ചടിച്ച പ്രൂഫുകൾ പരിശോധിക്കുകയായിരുന്നു. കാലം നല്ല തണുപ്പുള്ളതായിരുന്നു. വാതായനത്തിൽക്കൂടി സൂൎയ്യരശ്മി അകത്തു പ്രവേശിച്ച് എന്റെ പാദങ്ങളെ സ്പൎശിച്ചു. അതുകൊണ്ട് അല്പമായുണ്ടായിരുന്ന ആ ചൂട് അത്യന്തം ഹൃദയംഗമമായിരുന്നു. സമയം എട്ടുമണി കഴിഞ്ഞു. ചില്ലറ കച്ചവടക്കാർ— നടന്നു കച്ചവടം ചെയ്യുന്നവർ— ചിലർ സ്വസ്ഥാനങ്ങളിലേക്കു തല നിറയെ സാമാനവുമായി മടങ്ങുന്നുണ്ടായിരുന്നു. പെട്ടന്നു ഞാൻ വഴിയിൽനിന്ന് ഒരു ബഹളം കേട്ടു. പുറത്തേക്കു നോക്കിയപ്പോൾ, മിനിയുടെ കബൂ

ലിവാലയെ രണ്ടു പൊല്ലീസ്സുകാർകൂടി വിലങ്ങുവെച്ചു കൊണ്ടു പോകുന്നതും, ജിജ്ഞാസുക്കളായ ഒരു കൂട്ടം കുട്ടികൾ പിന്നാലേ കൂടിയിരിക്കുന്നതും ആണ് ഞാൻ കണ്ടത്. കബൂലിവാലയുടെ വസ്ത്രങ്ങളിന്മേൽ എല്ലാം രക്തം പുരണ്ടിരുന്നു. പൊല്ലീസ്സുകാരിൽ ഒരാളുടെ കയ്യിൽ ഒരു വലിയ കത്തിയും ഉണ്ടായിരുന്നു. ഞാൻ അക്ഷമനായി പുറത്തു വന്ന്, അവരെ തടഞ്ഞു നിർത്തി, 'എന്താ കാര്യം' എന്ന് അന്വേഷണം ചെയ്തു. കബൂലിവാല ഒരാൾക്ക് ഒരു 'രാമപുരി സാൽവ' വിററിരുന്നു എന്നും, അതിൻെറ വില ചോദിച്ചപ്പോൾ വാങ്ങിയവൻ സാൽവതന്നെ വാങ്ങിയിട്ടില്ലെന്നു പറഞ്ഞു എന്നും, തന്നിമിത്തം അവർ തമ്മിൽ ഘോരമായ ഒരു വാഗ്വാദം നടന്നു എന്നും, അതിന്നിടയിൽ കബൂലിവാല അയാളെ കുത്തി മുറിയേല്പിച്ചു എന്നും ഞാൻ അവരോടും ഇവരോടും ഒക്കെ ചോദിച്ചു മനസ്സിലാക്കി. തൻെറ പരിഭ്രമവും, കോപവും ശമിക്കാതെ, പോകുന്ന വഴിക്കെല്ലാം കബൂലിവാല ആ ശത്രുവിനെ കലശലായി അധിക്ഷേപിക്കുന്നുണ്ടായിരുന്നു. പോകുംവഴിക്ക് എൻെറ ഭവനത്തിൻെറ ഒരു എറയത്തു മിനി നില്ക്കുന്നുണ്ടായിരുന്നു. അവൾ അയാളെ കണ്ടപ്പോൾ പതിവുപോലെ 'കബൂലിവാല' എന്നു വിളിച്ചുംകൊണ്ടു സന്തോഷത്തോടുകൂടി ഓടിയെത്തി. കബൂലിവാലയ്ക്കും, അവളെ കണ്ടപ്പോൾ വളരെ ആഹ്ലാദം തോന്നി. അയാളുടെ മുഖം തെളിഞ്ഞു. അന്ന് അയാളുടെ തോളത്തു മാറാപ്പുണ്ടായിരുന്നില്ല. അതുകൊണ്ട് അതിന്നകത്തുണ്ടെന്നു പറയാറുള്ള ആനയെക്കുറിച്ചു സംസാരിക്കുവാൻ അപ്പോൾ അവൾക്കു സാധിച്ചില്ല. അതിനാൽ, അവൾ സാധാരണ ചോദിക്കാറുള്ള രണ്ടാമത്തെ ചോദ്യം അയാളോടു ചോദിച്ചു. "എവിടയ്ക്കാ– ശ്വശുരഗൃഹത്തിലേക്കു പോകുകയാണോ?" അയാൾ ചിരിച്ചുംകൊണ്ട്, 'ഇപ്പോൾ അങ്ങോട്ടുതന്നെയാണ് പോകുന്നത്' എന്നു മറുവടി പറഞ്ഞു.

തന്റെ മറുവടി മിനിക്ക രസിച്ചില്ലെന്ന് അയാൾക്ക മനസ്സിലായി. ഉടനെ, വിലങ്ങിട്ടു മുറുക്കിയിരുന്ന തന്റെ കൈകൾ രണ്ടും അയാൾ ഉയർത്തിപ്പിടിച്ചു, 'ഹാ- ഞാൻ വയസ്സനായ ആ ശ്വശുരനെ അടിച്ചു വീഴ്ത്തുമായിരുന്നു. എന്തുചെയ്യാം, എന്റെ കയ്യുകൾ കെട്ടിയിട്ടിരിക്കുന്നു' എന്നുകൂടി അയാൾ തുടർച്ചയായി പറഞ്ഞു.

മരണം വരത്തക്കവിധത്തിൽ കയ്യേററം ചെയ്തു കുററത്തിന്ന കബൂലിവാലയെ കുറെ വർഷത്തെ തടവുശിക്ഷയ്ക്കു വിധിച്ചു.

കാലം അങ്ങിനെ കഴിഞ്ഞുകൂടി. അയാളെപ്പററി ആരും ഓർത്തതും ഇല്ല. പതിവുള്ള സ്ഥലത്തു പതിവുള്ള ജോലികൾ ചെയ്തു ഞങ്ങൾ ദിനം കഴിച്ചുകൂട്ടി. ഒരിക്കൽ ഞങ്ങളുടെ വീട്ടിൽ വളരെ നിത്യനം, ഇപ്പോൾ തടവിൽ കിടക്കുന്നവനുമായ ആ ലാടനെക്കുറിച്ച് ആരും ആലോചിച്ചതേ ഇല്ല. അസ്ഥിരബുദ്ധിയായ എന്റെ മിനികൂടി— എനിക്ക് അതു പറയുവാൻ ലജ്ജയാകുന്നു—അവളുടെ പഴയ സ്നേഹിതനെ തീരെ മറന്നു. അവൾക്ക പുതിയ ചങ്ങാതിമാർ ഉണ്ടായി. അവൾക്ക പ്രായം അധികമായതോടുകൂടി അവളുടെ ചങ്ങാതിമാർ അധികവും പെൺകുട്ടികളായി. അവരൊന്നിച്ച് അവൾ അവളുടെ സമയം കഴിച്ചു. സമയം മുഴവനും കൂട്ടുകാർ ഒന്നിച്ചു കഴിച്ചിരുന്നതുകൊണ്ട്, അവൾക്ക പണ്ടത്തെപ്പോലെ അവളുടെ അച്ഛന്റെ മുറിയിൽ കടന്നുവരുന്നതിന്നുപോലും സൌകര്യമുണ്ടായില്ല. ഞാൻ അവളോടു സംസാരിക്കുകതന്നെ സാധാരണ പതിവില്ലാതായി.

അങ്ങിനെ കുറെ കൊല്ലങ്ങൾ കഴിഞ്ഞു. ശരൽകാലമായിരുന്നു. മിനിക്ക വിവാഹം നിശ്ചയിച്ചിരുന്നു. നവരാത്രികാലത്തു കഴിക്കണമെന്നാണ് തീർച്ചപ്പെടുത്തിയിരുന്നത്. ദുർഗ്ഗ, കൈലാസത്തിലേക്ക മടങ്ങി എത്തുന്ന ആ കാലത്ത്, ഞങ്ങളുടെ ഭവനത്തിലെ പ്രഭയുള്ള ദീപമായിരുന്ന മിനി, അവളുടെ

അച്ഛനെ നിഴലത്തു വിട്ടുംകൊണ്ട്, അവളുടെ ഭത്താവിൻെറ ഭവനത്തെ പ്രകാശമാനമാക്കിത്തീക്കുന്നതിന് അങ്ങോട്ടു പോകുവാൻ നിശ്ചയിച്ചിരുന്നു.

പ്രഭാതം തെളിഞ്ഞുപ്രകാശിച്ചു. മഴക്കാലം കഴിഞ്ഞതുകൊണ്ടു വായുമണ്ഡലത്തിന് ഒരു പ്രത്യേക പരിശുദ്ധത സിദ്ധിച്ചതുപൊലെ കാണപ്പെട്ടു. പ്രഭാതസൂൎയ്യൻെറ രശ്മികൾ തനിത്തങ്കശ്ശലാകകൾപോലെ പ്രകാശിച്ചു. ആ പ്രഭയിൽ യാതൊരു കൌതുകവും സാധാരണ തോന്നാത്ത കല്ക്കട്ടയിലെ ഇടവഴികളിലുള്ള ഭവനങ്ങളുടെ ഇഷ്ടകച്ചുമരുകൾകൂടി വളരെ ശ്ശോഭിച്ചു. പ്രഭാതംമുതൽ വിവാഹവാദ്യങ്ങൾ മുഴങ്ങിക്കൊണ്ടിരുന്നു. ഒരോ താളത്തിലും എൻെറ ഹൃദയം അധികം ഉച്ചത്തിൽ അടിച്ചുകൊണ്ടിരുന്നു. ഭൈരവീരാഗത്തിൻെറ ഒരു ആലാപം കേട്ടപ്പോൾ ആസന്നമായ വേർപാടിനെക്കുറിച്ച് ഓത്തുള്ള എൻെറ പരിതാപം ദ്ദഢീഭവിക്കുന്നതായി എനിക്കു തോന്നി. എൻെറ മിനിയുടെ വിവാഹം അന്നു രാത്രിയായിരുന്നു.

പ്രഭാതം മുതൽ ഭവനത്തിൽ തിരക്കും ലഹളയും വൎദ്ധിച്ചു. മിററത്തു മേക്കട്ടിയോടുകൂടിയ പന്തൽ കെട്ടുവാനുണ്ടായിരുന്നു. ഭിത്തികളിന്മേൽ എല്ലാം വാൽസെററുകൾ തറയ്ക്കുവാനുണ്ടായിരുന്നു. ധൃതിക്കും പരിഭ്രമത്തിന്നും അളവുണ്ടായിരുന്നില്ല. ഞാൻ എൻെറ മുറിക്കകത്തിരുന്നു ചില കണക്കുകൾ പരിശോധിക്കുകയായിരുന്നു. അപ്പോൾ പെട്ടന്ന് ഒരാൾ മുറിയിൽ കടന്നുവന്ന് എനിക്കു സലാം തന്ന് എൻെറ മുമ്പിൽ വിനീതനായി നിന്നു. അത് ആ പഴയ കബൂലിവാലയായിരുന്നു. എനിക്ക് ആദ്യത്തിൽ ആളെ മനസ്സിലായില്ല. അയാളുടെ തോളിൽ ഭാണ്ഡമുണ്ടായിരുന്നില്ല. അയാളുടെ മുടി നീണ്ടതായിരുന്നില്ല. അയാളുടെ ശരീരത്തിന്നുണ്ടായിരുന്ന പഴയ ഓജസ്സോ ശക്തിയോ അപ്പോൾ കണ്ടില്ല. അയാൾ പ

ളുകെ ഒന്നു പുഞ്ചിരിക്കൊണ്ടു. അപ്പോൾ എനിക്ക് ആളെ മനസ്സിലായി.

'താൻ എപ്പോൾ വന്നു' എന്നു ഞാൻ അയാളോടു ചോദിച്ചു.

'ഇന്നലെ വൈകുന്നേരം എന്നെ ജയിലിൽനിന്നു വിട്ടയച്ചു' എന്നായിരുന്നു അയാളുടെ മറുവടി.

ആ വാക്കുകൾ എന്റെ കർണ്ണരന്ധ്രങ്ങളിൽ വല്ലാതെ തറച്ചു. തന്റെ സമജീവിയെ മുറിവേല്പിച്ച ഒരു ക്രൂരനോട് ഞാൻ അതുവരെ സംസാരിച്ചിട്ടില്ല. അതോർത്തപ്പോൾ എന്റെ മനസ്സിൽ വല്ലാത്ത ഒരു പരിഭ്രമമുണ്ടായി. 'ഇന്നേദിവസം ഈ ആൾ വന്നിരുന്നില്ലെങ്കിൽ ഈ ശുഭദിവസം ഇതിലുമധികം മംഗളകരമാകുമായിരുന്നു' എന്ന് എനിക്കു തോന്നി.

'ഇവിടെ, ഇന്ന്, ഒരടിയന്തരമാണ്. പല ക്രിയകളും നടന്നുകൊണ്ടിരിക്കുന്നു. എനിക്കു കുറെ തിരക്കുണ്ട്. അടുത്ത്, വേറെ ഒരു ദിവസം വരരുതേ?' എന്നു ഞാൻ വീണ്ടും ചോദിച്ചു.

ഉടനെ അയാൾ പോകുവാനായി ഭാവിച്ചു. പക്ഷെ, വാതല്ക്കൽ എത്തിയപ്പോൾ അല്പം സംശയിച്ചുനിന്ന്, പിന്നോക്കം തിരിഞ്ഞ്, എന്നോട്, 'എനിക്ക് ആ ചെറിയ കുട്ടിയെ ഒന്നു കണ്ടുകൂടെ, സാർ, ഒന്നു കണ്ടാൽ മതി' എന്നു പറഞ്ഞു. മിനി, ഇന്നും, പണ്ടത്തെ മിനിതന്നെ ആണെന്നായിരുന്നു അയാളുടെ വിശ്വാസം! 'കബൂലിവാല' എന്നു വിളിച്ചുംകൊണ്ട് അവൾ പണ്ടത്തെപ്പോലെ അയാളുടെ അടുക്കൽ ഓടി എത്തുമെന്ന് അയാൾ വിചാരിച്ചിരുന്നു. അയാൾ എങ്ങിനെയോ തന്റെ ഒരു നാട്ടുകാരനോടു വാങ്ങിയതായ കുറച്ച് അണ്ടിപ്പരിപ്പും കാരക്കായയും ഒരു കീറക്കടലാസ്സിൽ പൊതിഞ്ഞ് ആ കുട്ടിക്കു കൊടുക്കുവാനായി സൂക്ഷിച്ചു കൊണ്ടുവന്നിട്ടുണ്ടായിരുന്നു. ജയിലിൽനിന്നു പുറത്തു വിട്ട ഉടനെ അയാൾ ആദ്യമായി ചെയ്തു

കൃത്യം അതാണ്. തൻെറ സ്വന്തം വകയായി ഒരു പൈപോലും ഇല്ലാതിരുന്നതിനാൽ ഇതു സമ്പാദിക്കുന്നതിന് അയാൾ കുറെ കഷ്ടപ്പെട്ടിട്ടുണ്ടായിരിക്കണം.

'ഇന്ന്, ഈ വീട്ടിൽ ഒരു അടിയന്തരമാകയാൽ ഇവിടെ ആരേയും കാണുന്നതിന്നു സാധിക്കയില്ല' എന്നു ഞാൻ ഉത്തരം പറഞ്ഞു. അയാളുടെ മുഖത്തുനിന്നു പ്രസന്നത തീരെ പോയി. മുഖം താന്നു. അയാൾ അത്യാഗ്രഹത്തോടുകൂടി എൻെറ നേരെ കുറച്ചുനേരം നോക്കിക്കൊണ്ടു നിന്നു. ഒടുവിൽ 'സലാം' എന്നു പറഞ്ഞു പുറത്തേക്കു പോയി.

എനിക്കു കുറച്ചു വ്യസനം തോന്നി. ഞാൻ, അയാളെ തിരികെ വിളിച്ചാലൊ, എന്ന് ആലോചിച്ചു. പക്ഷെ അയാൾ സ്വന്തമനസ്സാലേതന്നെ തിരികെ വരുന്നുണ്ടായിരുന്നു. അയാൾ എൻെറ നന്നെ അടുത്തെത്തി ഒരു പൊതി നീട്ടിക്കാണിച്ചുകൊണ്ട് 'ഞാൻ ഇത് ആ ചെറിയ കുട്ടിക്കുവേണ്ടി കൊണ്ടുവന്നതാണ്. ഇതു നിങ്ങൾ എനിക്കുവേണ്ടി ആ കുട്ടിക്കു കൊടുക്കാമൊ?' എന്നു ചോദിച്ചു.

ഞാൻ അതു വാങ്ങി, അയാൾക്കു പണം കൊടുക്കുവാനായി ഭാവിച്ചു. അപ്പോൾ അയാൾ എൻെറ കയ്യു കടന്നുപിടിച്ചു. 'നിങ്ങൾ വളരെ ദയാലുതന്നെ. എന്നെ നിങ്ങൾ മറക്കാതിരുന്നാൽ മതി. എനിക്കു പണം തരരുത്. നിങ്ങൾക്ക് ഓമനയായ ഒരു പെൺകുട്ടി ഉണ്ട്. എനിക്കും അവളെപ്പോലേതന്നെ ഒരു കുട്ടി എൻെറ വീട്ടിൽ ഉണ്ട്. ഞാൻ മിനിയെ കാണുമ്പോൾ അവളെ ഓക്കുന്നു. ആ ഓമ്മയോടുകൂടിയാണ് ഞാൻ മിനിക്ക് എടയ്ക്കു വല്ലതും കൊണ്ടുകൊടുക്കുന്നത്. അല്ലാതെ എനിക്ക് അതുകൊണ്ട് ഒരു ലാഭം ഉണ്ടാകുവാനല്ല.' എന്നിങ്ങിനെ അയാൾ എന്നോടു പറഞ്ഞു.

ഇത്രയും പറഞ്ഞ്, അയാൾ, അയാളുടെ അഴക്കുപിരണ്ട അഴഞ്ഞ ഉടുപ്പിൻെറ അകത്തുനിന്ന് ഒരു ചളിപിടിച്ച ചെറി

യ കടലാസ്സുചുരുൾ പുറത്തേക്ക് എടുത്തു. വളരെ സൂക്ഷ്മതയോടുകൂടി അയാൾ അതു കെട്ടഴിച്ചു. രണ്ടു കൈകൊണ്ടുംകൂടി അതിൽ ഉണ്ടായിരുന്ന ഒരു കടലാസ്സെടുത്ത് എൻെറ മേശപ്പുറത്തുവെച്ചു. അതിൽ ഒരു കുട്ടിയുടെ കയ്യടത്തിൻെറ ഛായയുണ്ടായിരുന്നു. ഛായാപടമല്ല. ചിത്രം വരച്ചതുമല്ല. കയ്യിൽ മഷിപുരട്ടി കടലാസ്സിൽ പതിച്ചതായിരുന്നു ആ ചിത്രം. അത്, അയാളുടെ പുത്രിയുടേതായിരുന്നു. ഈ കാലമെല്ലാം അതു കൈവശത്തിലുണ്ടായിരുന്നു. കൊല്ലന്തോറും കല്ക്കട്ടയിൽ വന്നു സാമാനങ്ങൾ വിററു നടക്കുമ്പോഴെല്ലാം ഈ കടലാസ്സ് അയാൾ അയാളുടെ ഹൃദയത്തോടു ചേർത്തു സൂക്ഷിച്ചിട്ടുണ്ടായിരുന്നു.

എൻെറ നയനങ്ങളിൽ താനേ അശ്രു നിറഞ്ഞു. അയാൾ ദരിദ്രനായ ഒരു കാബൂല്ക്കാരൻ, പിച്ചകച്ചവടക്കാരനാണെന്നുള്ള കഥതന്നെ ഞാൻ തല്ക്കാലം മറന്നു. എന്നാൽ,ഞാനോ?—ഇല്ല. ഒന്നുമില്ല. എനിക്കെന്താ അയാളെക്കാൾ ഒരു വിശേഷം! അയാളും എന്നെപ്പോലെ ഒരു അച്ഛൻ!

ദൂരെ കാബൂളിൽകിടക്കുന്ന അയാളുടെ ചെറിയ പുത്രിയുടെ കയ്യടത്തിൻെറ ആ ഛായ മിനിയുടെ കാര്യത്തെ എൻെറ ഓർമ്മയിൽ കൊണ്ടുവന്നു.

ഞാൻ അവൾക്ക് ഉടനെ ഒരാളെ അയച്ച് അന്തഃപുരത്തിൽനിന്ന് അവളെ പുറത്തേക്കു വരുത്തി. വളരെ ആളുകൾ അതിന്നു തടസ്ഥം പറഞ്ഞു. ഞാൻ അതൊന്നും ശ്രദ്ധിച്ചതേയില്ല. അവൾ, എൻെറ മിനി, ചുവന്ന പട്ടുടുത്തു കല്യാണവേഷം ധരിച്ച്, ലലാടത്തിൽ ചന്ദനംവരച്ചു കുറിയിട്ട്, യൗവനയുക്തയായ വധുവിനെപ്പോലെ അലങ്കരിച്ച്, ലജ്ജാവിവശിതയായി എൻെറ അടുത്ത് വന്നുനിന്നു.

ആ വേഷം കണ്ടു കബൂലിവാല പരിഭ്രമിച്ചു കുറച്ചൊന്നു സ്തംഭിച്ചുനിന്നുപോയി. അയാൾക്ക് അവളുമായുള്ള പഴയ

ചങ്ങാതിത്തവും, കൂട്ടുകെട്ടും വീണ്ടും പുതുക്കുവാൻ ഇനി സാധിക്കുകയില്ല. ഒടുവിൽ, അല്പം ചിരിച്ചുംകൊണ്ട്, 'കുട്ടി, നീ ഇപ്പോൾ ശ്വശുരഗൃഹത്തിലേക്കു പോകയാണോ?' എന്നു കബൂളിവാല മിനിയോടു ചോദിച്ചു.

ആ വാക്കുകളുടെ അർത്ഥം ഇപ്പോൾ അവൾക്കു നല്ലപോലെ അറിയാമായിരുന്നു. പണ്ടത്തെപ്പോലെ ഇന്നു മറുപടി പറയുവാൻ അവൾക്കു നിർവ്വാഹമില്ല. ചോദ്യം കേട്ടപ്പോൾ അവളുടെ മുഖം ചുമന്നു. അവൾ തല താഴ്ത്തി അയാളുടെ മുമ്പിൽ ചിന്താമഗ്നയായി ലജ്ജിച്ചുനിന്നു.

കബൂളിവാലയും മിനിയും തമ്മിൽ ഒന്നാമതായി കണ്ടെത്തിയ അവസരത്തെ ഞാൻ അപ്പോൾ ഓർത്തു. എനിക്കു വ്യസനം തോന്നി. മിനി വീണ്ടും അന്തഃപുരത്തിലേക്കു പോയപ്പോൾ, കബൂളിവാല സാരഗർഭവും, പരിതാപജനകവും ആയ ഒരു ദീർഘശ്വാസത്തോടുകൂടി അവിടെത്തന്നെ നിലത്തു പെട്ടന്നിരുന്നു. ഈ കാലത്തിന്നിടയ്ക്കു്; അയാളുടെ മകളും ഇതുപോലെ വളർന്ന്, അവൾക്കും പ്രായപൂർത്തി വന്നിട്ടുണ്ടാകുമെന്ന് അയാൾക്ക് ഓർമ്മവന്നു. അവിടെ ചെന്നാൽ അച്ഛനും മകളും തമ്മിൽ തമ്മിൽ അറികയില്ലെന്നും, അന്യോന്യം വീണ്ടും പരിചയപ്പെടേണ്ടി വരുമെന്നും അയാൾ വിചാരിച്ചു. തീർച്ചയായിട്ടും,അയാളുടെ മകൾ ഇപ്പോൾ മുമ്പിരുന്നിരുന്നപോലെ ആയിരിക്കയില്ല. വിശേഷിച്ച്, ഈ എട്ടു കൊല്ലത്തിനിടെക്ക് അവൾക്ക് എന്തെല്ലാമൊക്കെ സംഭവിച്ചിട്ടുണ്ടാവാം?

വിവാഹവാദ്യം മുഴങ്ങി. ശരൽക്കാല സൂര്യൻ പ്രഭാപടലത്താൽ ആ പ്രദേശമെല്ലാം ശോഭനമാക്കി. പക്ഷെ, കബൂളിവാല കല്ക്കട്ടയിലെ ആ എടവഴിയിൽ ഇരുന്ന്, ദൂരെ കിടക്കുന്ന അഫ്ഗാനിസ്ഥാനിലെ (അവിടത്തെ പ്രധാന നഗരമാണ് കാബൂൾ) ഫലപുഷ്ടിയില്ലാത്ത പർവ്വതനിരകളെ മനസ്സിൽ ധ്യാനിച്ചുകൊണ്ടിരുന്നു.

ൻ *

ഞാൻ ഒരു ബാങ്കുനോട്ട് എടുത്ത് അയാൾക്കു കാണിച്ച്, ഇപ്രകാരം പറഞ്ഞു. 'താൻ തന്റെ നാട്ടിലേയ്ക്കു മടങ്ങി, ദൂരെ കിടക്കുന്ന തന്റെ പുത്രിയുടെ സമീപത്തേക്കു വേഗം ചെല്ലു. നിങ്ങളുടെ സന്തോഷകരമായ ആ കൂടിക്കാഴ്ച എന്റെ കുട്ടിയുടെ ക്ഷേമാഭിവൃദ്ധിക്കു കാരണമായിത്തീരട്ടേ'.

ഈ സമ്മാനം കൊടുത്തതുകാരണം അന്നത്തെ കല്യാണച്ചിലവിൽ പലഭാഗവും എനിക്കു വേണ്ടെന്നുവെയ്ക്കേണ്ടതായും, ചിലതെല്ലാം ചുരുക്കേണ്ടതായും വന്നു. ഉദ്ദേശിച്ചമാതിരി വിദ്യുച്ഛക്തിവിളക്കുകൾ ഞാൻ ഏർപ്പെടുത്തിയില്ല. പട്ടാളക്കാരുടെ ബാൻറും വേണ്ടെന്നുവെച്ചു. വീട്ടിലെ സ്ത്രീകൾക്ക് അതുകൊണ്ടെല്ലാം വലിയ പരിഭവമായി. എന്നാൽ എന്നെ സംബന്ധിച്ചേടത്തോളം, വിവാഹം വിചാരിച്ചതിൽ അധികം തൃപ്തികരവും, മംഗളകരവും ആയിത്തീൎന്നു. വളരെ ദൂരത്തുള്ള ഒരു ഭവനത്തിൽ, ദീൎഘകാലമായി അന്യോന്യം കാണാതിരിക്കുന്ന ഓമനയായ ഒരു പെൺകുട്ടിയും അവളുടെ സ്നേഹമുള്ള പിതാവും വീണ്ടും ഒന്നിച്ചുകൂടുവാൻ സംഗതിയായല്ലൊ എന്ന വിചാരം എനിക്ക്, ഞാൻ അതുവരെ അനുഭവിച്ചിട്ടില്ലാത്ത സമാധാനത്തേയും, സംതൃപ്തിയേയും, സന്തോഷത്തേയും തന്നു.

---

## ൩. സൂക്ഷിപ്പാൻ ഏൽപ്പിച്ച മുതൽ.

### I

'വൃന്ദാവനകുണ്ഡു' അത്യന്തം ശുണ്ഠിഎടുത്തുംകൊണ്ടു തന്റെ പിതാവിന്റെ അടുത്തുചെന്നു, 'ഞാൻ ഈ നിമിഷത്തിൽ ഇവിടം വിട്ടുപോകുന്നു' എന്നു പറഞ്ഞു.

'നന്ദിയില്ലാത്ത കഴവേറി! ഞാൻ നിന്നെ തീററിപ്പോ

ററുന്നതിന്നായും മററും നിനക്കുവേണ്ടി ചിലവഴിച്ചിട്ടുള്ള പണ മെല്ലാം തിരികെ തന്ന് എന്നെ ബോദ്ധ്യപ്പെടുത്തിയതിന്ന ശേഷമാണ് നീ ഈ അഹമ്മതി കാണിക്കുന്നതെങ്കിൽ അതിന്നൊ വല്ല അൎത്ഥവും ഉണ്ട്". എന്ന പിതാവായ 'ജഗന്നാഥകുബ്ജ' ചിരിച്ചുകൊണ്ടു മറുവടി പറഞ്ഞു.

ജഗന്നാഥന്റെ ഭവനത്തിൽ പതിവുള്ള ഭക്ഷണസമ്പ്രദായവും, ഉടുപുടയുടെ രീതിയും ആലോചിച്ചാൽ ആ വകയ്ക്കു വലിയ സംഖ്യയൊന്നും ചിലവായിരിക്കുവാൻ വഴിയില്ല. നമ്മുടെ പുരാതനഋഷീശ്വരന്മാർ, വിശ്വസിക്കുവാൻ വയ്യാത്ത വിധത്തിൽ അത്ര ചുരുങ്ങിയ ചിലവുകൊണ്ട് അവരുടെ ആഹാരകാൎയ്യവും, വസ്ത്രധാരണവും കഴിച്ചുകൂട്ടിയിരുന്നു. ജഗന്നാഥനും, തന്റെ ആദൎശവും മാതൃകയും അവരുടേതിൽനിന്ന് അശേഷം താന്നതല്ലെന്ന നടവടികളെക്കൊണ്ടു സ്പഷ്ടമാക്കി. അദ്ദേഹത്തിന്ന്, മുഴുവനും ആ താപസോത്തമന്മാരെപ്പോലെ സാധിച്ചിരുന്നില്ലെങ്കിൽ അതിന്ന കാരണം, കാലവ്യത്യാസംകൊണ്ട് അന്നത്തെ സമുദായത്തിന്ന്— ജഗന്നാഥന്റെ കാലത്തുണ്ടായിരുന്ന ജനങ്ങൾക്ക്— ഉണ്ടായിരുന്ന ആശാസ്യമല്ലാത്ത പരിഷ്കാരവും, ദേഹവും ദേഹിയും വേർവിട്ടു പോകാതിരിക്കുന്നതിന്ന ദയയില്ലാത്ത പ്രകൃതിദേവി ചിലതെല്ലാം ചെയ്യുന്നതിന്ന തന്നെ നിൎബ്ബന്ധിച്ചു എന്നുള്ള സംഗതിയും മാത്രമാകുന്നു.

വൃന്ദാവനന്റെ വിവാഹകാലംവരെ കാൎയ്യങ്ങൾ എല്ലാം ഒരുവിധം കലശൽകൂടാതെതന്നെ കഴിഞ്ഞുകൂടി. എന്നാൽ ഗൃഹസ്ഥാശ്രമപ്രവേശത്തിന്നുശേഷം വൃന്ദാവനൻ തന്റെ അച്ഛന്റെ ആ ഉൽകൃഷ്ടവും ശൂന്യവുമായ നടവടിമാൎഗ്ഗത്തിൽനിന്ന കുറേശ്ശ വ്യതിചലിക്കുവാൻ തുടങ്ങി. മകന്റെ മനസ്സ പാരത്രികങ്ങളായ സുഖാനുഭവങ്ങളിൽനിന്ന ക്രമേണ ഐഹികങ്ങളായ സുഖഭോഗങ്ങളിലേക്കു മാറിത്തുടങ്ങിയതായി കാണ

പ്പെട്ടു. പുത്രൻ ലോകരീതിയെ അനുകരിക്കുവാൻ തുടങ്ങി. ഉഷ്ണവും തണുപ്പും, വിശപ്പും ദാഹവും സഹിക്കുന്നത് അസഹനീയമായി അനുഭവപ്പെട്ടതോടുകൂടി മകന്റെ ഓരോ ആവശ്യങ്ങളും, ചിലവുകളും അതനുസരിച്ചു വളൎന്നുകൊണ്ടുവന്നു.

ഈ കാൎയ്യത്തിൽ അച്ഛനും മകനും തമ്മിൽ പലപ്പോഴും കലഹങ്ങളും കലശലുകളും ഉണ്ടായി. ഒരിക്കൽ വൃന്ദാവനന്റെ ഭാൎയ്യ അത്യന്തം ദീനത്തിൽ പെട്ടു. വൈദ്യന്മാരിൽ പ്രമാണിയായ ഒരു 'കവിരാജനെ' കൂട്ടിക്കൊണ്ടുവന്നു. ഭിഷഗ്വരൻ രോഗിക്കു നിശ്ചയിച്ച മരുന്നു കുറെ വിലപിടിച്ചതായിരുന്നു. ആ കാരണത്താൽത്തന്നെ ആ വൈദ്യൻ കൊള്ളരുതാത്തവനും, അപ്രാപ്തനും ആണെന്ന് അച്ഛൻ തീൎച്ചപ്പെടുത്തി. അയാളെ പിടിച്ചു പുറത്താക്കി. ആ ചികിത്സ നടത്തുന്നതിന്നു വൃന്ദാവനൻ ആദ്യത്തിൽ പിതാവിനോടു വളരെ അപേക്ഷിച്ചു. അതു ഫലിക്കാതെ രണ്ടാമതു ശണ്ഠപിണഞ്ഞു ശാസിച്ചുനോക്കി. ഒന്നുകൊണ്ടും ഒരു ഫലവും ഉണ്ടായില്ല. വൃന്ദാവനന്റെ ഭാൎയ്യ ചരമഗതിയെ പ്രാപിച്ചു. മകൻ സങ്കടം സഹിക്കവഹിയാതെ അച്ഛനെ 'ഘാതകൻ'. എന്ന് അധിക്ഷേപിച്ചു.

'ശുദ്ധ ഭ്രാന്ത്! പലതരത്തിലുള്ള ഔഷധങ്ങൾ സേവിച്ചിട്ടും ഒടുവിൽ മനുഷ്യർ മരിക്കുന്നില്ലെ. വിലപിടിച്ച മരുന്നുകൾക്കു മനുഷ്യജീവനെ രക്ഷിപ്പാൻ ശക്തിയുണ്ടെങ്കിൽ മഹാരാജാക്കന്മാരും ചക്രവൎത്തികളും മരിക്കുന്നതെങ്ങിനെയാണ്. നിന്റെ അമ്മയും മുത്തശ്ശിയും ഇതിന്നുമുമ്പു മരിച്ചിട്ടുള്ളതിനേക്കാൾ അധികം ധാടിയിലും മോടിയിലും നിന്റെ ഭാൎയ്യ മരിക്കേണമെന്നു നിനക്ക് ആഗ്രഹമുണ്ടോ!?' എന്നായിരുന്നു പിതാവിന്റെ സമാധാനം.

ഈ വാക്കുകൾ വൃന്ദാവനന്നു വലിയ ആശ്വാസത്തെ പ്രദാനംചെയ്യേണ്ടതായിരുന്നു! പക്ഷേ, അയാളുടെ താല്ക്കാ

ലികാവസ്ഥ അതിന്നു പററിയതായിരുന്നില്ല. അയാൾ അ പ്പോൾ വ്യസനാക്രാന്തനായി, ആലോചനാശക്തിയില്ലാതെ ഇരിക്കുകയായിരുന്നു. അയാളുടെ അമ്മയാകട്ടെ, മുത്തശ്ശിയാകട്ടെ ഈലോകത്തോടു യാത്രപറയുന്നതിന്നുമുമ്പായി ഒരു മരുന്നും സേവിച്ചിട്ടില്ല. പണ്ടേക്കുപണ്ടേ ആ തറവാട്ടിലെ സമ്പ്രദായം അങ്ങിനെയാണ്. കഷ്ടം! ഈ ചെറുപ്പക്കാർക്ക് ആളുകൾ മരിക്കുന്ന സമ്പ്രദായംകൂടി പഴയരീതിയിൽ ആകുന്നതിന്നു തീരെ മനസ്സില്ല! ഈ കഥ നടന്നകാലത്ത്, ഇംഗ്ലീഷുകാർ ഇന്ത്യയിൽ വന്നിട്ടധികകാലമായിട്ടില്ല. അന്നുംകൂടി വൃദ്ധന്മാരെല്ലാം ചെറുപ്പക്കാരുടെ പുതിയപരിഷ്കാരഭ്രമത്തെ കണ്ടു സഹിക്കവെഹിയാതെ സ്തബ്ധരായി 'ഹുക്ക' വലിച്ചു സമാധാനപ്പെട്ടിരുന്നു.

അതൊക്കെയെന്തെങ്കിലുമാവട്ടെ, പുതിയ പരിഷ്കാരിയായ വൃന്ദാവനൻ അപരിഷ്കൃതന്നും പിതൃക്കന്മാരിൽ അഗ്രഗണ്യന്നും ആയ തന്റെ പിതാവിനോടു കലഹിച്ച് 'ഞാൻ കടന്നുപോണു' എന്നു പറഞ്ഞു.

അച്ഛൻ ഉടനെ അതിന്നു സമ്മതം കൊടുത്തു. ഇനി താൻ തന്റെ മകന് ഒരു ശില്ലിയെങ്കിലും അറിഞ്ഞ് അനുവദിക്കുന്നതായാൽ തന്റെ പ്രവൃത്തിയെ പരിശുദ്ധയായ പശുവിനെ വധിക്കുന്നതുപോലെ അത്ര ഘോരമായ ഒരു മഹാപാതകമായി ഈശ്വരൻ വിചാരിക്കുമാറാകട്ടെ എന്ന് അയാൾ പരസ്യമായി പ്രതിജ്ഞചെയ്തു; 'ഞാൻ എന്റെ പിതാവിന്റെ അടുക്കൽനിന്ന് ഇനിമേലിൽ ഒരു പൈപോലും സ്വീകരിക്കുന്നതായാൽ എന്റെ ആ കൃത്യം മാതൃഹത്യപോലെ വലുതായ പാപമായിത്തീരട്ടെ' എന്നു വൃന്ദാവനനും സത്യം ചെയ്തു.

വളരെക്കാലമായി ഒരേ ഒരു തരത്തിൽ നയിച്ചുവന്ന ജീവിതരീതിക്കു പെട്ടെന്ന് ഒരു മാററം വരുത്തിയതുകൊണ്ട് ഈ

ചെറിയ വഴക്കിനെ തന്നാട്ടുകാർ ഒരു ആശ്വാസമായി കരുതി. പ്രത്യേകിച്ചും, ജഗന്നാഥൻ തൻെറ ഏകപുത്രനെ തീരെ തൻെറ അവകാശിയല്ലെന്നു നിഷേധിച്ചു തള്ളിക്കളഞ്ഞതുകൊണ്ട്, ജനങ്ങളെല്ലാം അയാളെ സമാധാനിപ്പിക്കുന്നതിന്നു ഭഗീരഥപ്രയത്നംചെയ്തു. എത്രയോ നിസ്സാരമായ ഒരു ഭാൎയ്യയുടെ കാൎയ്യത്തിന്നുവേണ്ടി സ്വന്തം പിതാവിനോടു കലഹിക്കുക എന്നതു സദാചാരത്തിന്നു നീചത്വം സംഭവിച്ചിട്ടുള്ള ഇക്കാലത്തല്ലാതെ ഉണ്ടാകുന്നതല്ല എന്നുള്ള ഏകാഭിപ്രായമേ അവിടത്തുകാൎക്കെല്ലാം ഉണ്ടായിരുന്നുള്ളു. അവരുടെ ആ അഭിപ്രായത്തിന്ന് അവർ അസ്സൽ കാരണവും പറഞ്ഞു. 'ഒരുത്തൻെറ ഭാൎയ്യ മരിച്ചുപോയാൽ, വേണമെങ്കിൽ ഒട്ടും താമസിക്കാതെതന്നെ വേറെ ഒരു ഭാൎയ്യയെ സമ്പാദിക്കാം; പക്ഷേ ഒരുത്തന്ന് അവൻെറ അച്ഛൻ മരിച്ചുപോയാൽ, എത്ര പണം കൊടുത്താലും, എന്തെല്ലാം പ്രവൎത്തിച്ചാലും ആ സ്ഥാനത്തേക്ക രണ്ടാമത് ഒരു അച്ഛനെ കിട്ടുക എന്ന കാൎയ്യം അസാദ്ധ്യംതന്നെ ആകുന്നു' എന്നായിരുന്നു അവരുടെ ന്യായം. ആ ന്യായത്തിന്നു യാതൊരു തെററും പറഞ്ഞുകൂട. പക്ഷേ, വഴിതെററിപ്പോയിട്ടുള്ള ആ മകൻെറ കാൎയ്യത്തിൽ അതുപോലെ വേറെ ഒരു അച്ഛനെ കിട്ടുന്നത് അസാദ്ധ്യമാണെന്നുള്ള ജ്ഞാനം വല്ല വ്യത്യാസവും വരുത്തുമായിരുന്നുവോ എന്നു സംശയമാണ്. നേരെമറിച്ച്, ഇനി ഇപ്രകാരമുള്ള ഒരു അച്ഛനെക്കൊണ്ടുള്ള ഉപദ്രവമില്ലല്ലൊ എന്നു വിചാരിച്ചു സമാധാനപ്പെടുവാനാണ് അധികം എളുപ്പം. പിതൃനാശം ദൈവാനുഗ്രഹമായിക്കരുതിയേക്കാം.

വൃന്ദാവനൻെറ വേൎപ്പാടു ജഗന്നാഥന്നു ദുസ്സഹമായി തോന്നിയില്ല. ഒന്നാമത്, പുത്രൻെറ അഭാവം കുടുംബത്തിലെ ചിലവു കുറയുവാൻ കാരണമായി. രണ്ടാമത്, അതുവരെയുണ്ടായിരുന്ന ഭയവും പരിഭ്രമവും തീൎന്നു. തൻെറ അവകാശി

യായ ഏക പുത്രൻ തനിക്കു വിഷം തന്നു തന്നെ മൃതിപ്പെടുത്തു മെന്നു ജഗന്നാഥൻ സദാ ഭയപ്പെട്ടിരുന്നു. തനിക്കു പതിവുള്ള അന്നന്നത്തെ അല്പഭക്ഷണം കഴിക്കുമ്പോഴെല്ലാം അയാൾക്ക് ആ ഭീതിയുണ്ടായിരുന്നു. വൃന്ദാവനന്റെ ഭാൎയ്യ മരിച്ചതോടു കൂടി ഈ പരിഭ്രമത്തിന്നല്പം ശമനം കിട്ടി. ഇപ്പോൾ വൃന്ദാവനനുംകൂടി പോയപ്പോൾ പൂൎണ്ണമായ സമാധാനമുണ്ടായി.

എങ്കിലും ആ വൃദ്ധന്റെ മനസ്സിൽ ഒരു ഭാഗത്ത് അല്പം ഒരു മാൎദ്ദവം— കാക്ക്ശ്യക്കുറവ്— ഉണ്ടായിരുന്നു. അതു വൃന്ദാവനന്റെ പുത്രനായ 'ഗോകുല ചന്ദ്രനെ' സംബന്ധിച്ചായിരുന്നു. വൃന്ദാവനൻ പോയപ്പോൾ നാലു വയസ്സുമാത്രം പ്രായമുണ്ടായിരുന്ന തന്റെ പുത്രനേയുംകൂട്ടിക്കൊണ്ടുപോയി. ആ കുട്ടിക്കു വേണ്ടിവന്നിരുന്ന ചിലവു വളരെ ലഘുവായിരുന്നതുകൊണ്ട് അവന്റെ കാൎയ്യത്തിൽ ജഗന്നാഥന്ന് അപ്രകാരം ഒരാവലാതിക്ക് അധികം വഴിയുണ്ടായിരുന്നില്ല. ആകയാൽ, ഗോകുലചന്ദ്രനെ ജഗന്നാഥൻ യഥാൎത്ഥമായി സ്നേഹിച്ചിരിക്കാം. എങ്കിലും, അവനെ വൃന്ദാവനൻ കൊണ്ടുപോയ ഉടനെ ഉണ്ടായ ആ വിഷാദത്തിൽ—അതു ഹൃദയപൂൎവ്വമായ ദുഃഖംതന്നെ ആയിരുന്നാലും—ആ രണ്ടു പേരുംകൂടി പോയതുകൊണ്ടു വീട്ടിലെ ചിലവിൽ എന്തു ലാഭമുണ്ടാകുമെന്നും, ആ ലാഭം ഒരു കൊല്ലംകൊണ്ടെന്തു സംഖ്യയാകുമെന്നും, ആ സംഖ്യ പലിശയായി കിട്ടേണമെങ്കിൽ എന്തു മുതൽ വേണ്ടിവരുമെന്നും മററുമുള്ള ആലോചനകളുടെ സങ്കലനംകൂടി ഉണ്ടായിരുന്നു എന്നു നിസ്സംശയമാണ്.

വികൃതികാട്ടി എങ്ങും ഓടിനടന്നു കളിച്ചിരുന്ന ആ ഗോകുലചന്ദ്രൻ പോയപ്പോൾ കേവലം ശൂന്യമായിത്തീൎന്ന ആ ഭവനം സുഖവാസമല്ലെന്ന് ആ വൃദ്ധന്നു തോന്നി. പൂജയ്ക്കിരിക്കുമ്പോൾ തന്നെ ഉപദ്രവിക്കുന്നതിന്നോ, കളിപ്പിക്കുന്നതിന്നോ ഇപ്പോൾ ആരും ഇല്ലാതായി; ഭക്ഷണത്തിന്നിരിക്കുമ്പോൾ

തന്റെ ഉറുളകൾ തട്ടിപ്പറിച്ചു തന്നെത്താൻ വയറു നിറച്ചിരുന്ന ആ കുട്ടി ഇപ്പോൾ ഇല്ലാതായി; കണക്കെഴുതിക്കൊണ്ടിരിക്കുമ്പോൾ മഷിക്കുപ്പിതട്ടി എടുത്തുംകൊണ്ടോടുന്നതിന്ന് ഇപ്പോൾ ആരും ഉണ്ടായിരുന്നില്ല. യാതൊരു മുടക്കവും തടസ്സവും കൂടാതെ ഇപ്പോൾ ക്രമമായി ഒരേ ഒരു തരത്തിൽ നടന്നുകൊണ്ടിരുന്ന ആയാളുടെ ദിനചര്യ സഹിക്കവെയ്യാത്ത ഭാരമായി തോന്നി. ഇത്ര നിശ്ചഞ്ചലമായ ശാന്തത പരലോകത്തിലല്ലാതെ ഉണ്ടാകുവാൻ വഴിയില്ലെന്നുകൂടി അയാൾക്കു തോന്നി. തന്റെ മഞ്ചക്കിടക്കയിന്മേൽ തന്റെ പൌത്രന്റെ വികൃതിയാൽ ഉണ്ടായിട്ടുള്ള കീറലുകളും, തന്റെ വിരികളിന്മേൽ ആ മിടുക്കൻതന്നെ മഷികൊണ്ടു വരച്ചുണ്ടാക്കീട്ടുള്ള വിവിധങ്ങളായ ചിത്രങ്ങളും നോക്കിക്കൊണ്ടിരിക്കെ, ആ വൃദ്ധന്റെ മനസ്സിൽ അസാമാന്യമായ വ്യസനം ഉണ്ടായി. രണ്ടു കൊല്ലത്തെ മാത്രം പഴക്കമുള്ള തന്റെ വേഷ്ടി പിടിച്ചു ചീന്തിയതിന്ന് ആ ബാലനെ പല പ്രാവശ്യം താൻ ശകാരിച്ചിട്ടുണ്ട്. എന്നാൽ അന്നു തന്റെ ശയനമുറിയിൽ കിടക്കുന്ന ആ വേഷ്ടികളുടെ വൃത്തികേടായ അവശിഷ്ടങ്ങളെ കണ്ടപ്പോൾ ജഗന്നാഥന്റെ കണ്ണുകളിൽ താനേ അശ്രുകണങ്ങൾ നിറഞ്ഞു; അയാൾ അതെല്ലാം വാരിയെടുത്ത് ഒരു പെട്ടിയുടെ മൂലയ്ക്കൽ മാററിവെച്ചു. 'ഗോകുലചന്ദ്രൻ മടങ്ങിവരുന്നതായാൽ അവൻ കൊല്ലന്തോറും ഓരേ വേഷ്ടിവീതം നശിപ്പിക്കുന്നതായാൽക്കൂടിയും ഞാൻ അവനെ മേലാൽ ഒരിക്കലും ശകാരിക്കുന്നതല്ല' എന്ന് ആ വയോധികൻ ഹൃദയപൂർവ്വം ഒരു ശപഥവും ചെയ്തു.

പക്ഷേ ഗോകുലചന്ദ്രൻ മടങ്ങിവന്നില്ല. ജഗന്നാഥൻ പ്രതിദിനം അധികമധികം വൃദ്ധനായിത്തീൎന്നു. ഓരോ ദിവസം ചെല്ലുന്തോറും അയാളുടെ ശൂന്യമായ ഗൃഹം അധികമധികം ശൂന്യമായിത്തീരുന്നതായി അയാൾക്ക് അനുഭവപ്പെട്ടു.

ആ വൃദ്ധനു സമാധാനത്തോടുകൂടി ആ ഭവനത്തിൽ കഴി

ച്ചുകൂട്ടുക എന്നത് അസാദ്ധ്യമായിത്തീൎന്നു. മദ്ധ്യാഹ്നത്തിൽ ആ പ്രദേശത്തുള്ളവരെല്ലാം തങ്ങളുടെ മുത്താഴത്തിന്നുശേഷം പതിവുള്ള സുഖനിദ്രയിൽ ഏൎപ്പെട്ടിരിക്കുമ്പോഴുംപോലും ജഗന്നാഥൻ ആ ഗ്രാമത്തിലെല്ലാം ഷൂക്കുവലിച്ചുംകൊണ്ട് അലഞ്ഞു നടക്കുന്നതു കാണാം. വഴിയിലെങ്ങാനുംവെച്ചു കുട്ടികൾ അയാളെ കണ്ടുമുട്ടിയാൽ അവർ അവരുടെ കളിനിൎത്തി, ഒഴിഞ്ഞ്, അകലെ മാറിനിന്ന് ആ വൃദ്ധന്റെ പിശുക്കിനെക്കുറിച്ച് ആ നാട്ടിലെ ഏതോ ഒരു കവി ഉണ്ടാക്കീട്ടുള്ള പാട്ടുകൾ പാടിത്തുടങ്ങും. ആ അരക്കന്റെ ശരിയായ പേർ ആരും ഉച്ചരിക്കുവാൻ മടിച്ചിരുന്നു. അയാളുടെ പേരുപറഞ്ഞാൽ അന്നത്തെ കൊററു മുടങ്ങുമെന്നായിരുന്നു അവരുടെ വിശ്വാസം. അയാളുടെ പിശുക്കിന്റെ ശക്തിയത്രയുണ്ടായിരുന്നു. തന്നിമിത്തം തദ്ദേശവാസികൾ ആയാൾക്ക് അവരുടെ സരസ്വതീപ്രസാദംപോലെ പ്രത്യേകം പേരുകൾ കൊടുത്തിരുന്നു. പ്രായംചെന്ന ആളുകൾ അയാളെ 'ജഗന്നാഥൻ' എന്നതിന്നു പകരം 'ജഗന്നാശൻ' എന്നാണ് വിളിച്ചിരുന്നത്. പക്ഷെ ചെറുപ്പക്കാർ അയാളെ 'ഭൂതം' എന്നു പറഞ്ഞത് എന്തു കാരണത്താലാണെന്നു നിശ്ചയമില്ല. ഒരുവേള, രക്തപ്രസാദമില്ലാതെ, വാടിവരണ്ടതായ അയാളുടെ ശരീരത്തിന്ന് ആകാശവാസിയായ ഭൂതത്തിന്റെ വല്ല ഛായയും ഉള്ളതായി സങ്കല്പിച്ചുകൊണ്ടായിരിക്കാം.

## II

ഒരു ദിവസം ഉച്ചയ്ക്കു ജഗന്നാഥൻ പതിവുപോലെ, ഇരുപുറത്തും നില്ക്കുന്ന രസാലവൃക്ഷങ്ങളുടെ നിബിഡച്ഛായകൊണ്ടു നിഴൽ ബാധിച്ചിട്ടുള്ള ഗ്രാമവീഥികളിൽക്കൂടി ചുററിനടക്കുമ്പോൾ, പ്രത്യക്ഷത്തിൽ തനിക്ക് അപരിചിതനായ ഒരു കുട്ടിക്കൂട്ടത്തിലുള്ള ഗ്രാമത്തിലെ മററു കുട്ടികളുടെ നേതൃത്വം വഹിച്ചുംകൊണ്ട്, ഒരു പുതിയ വേഷധാരണത്തിന്റെ പടങ്ങുകളെ

മററുള്ളവക്കു വിവരിച്ചു പറഞ്ഞുകൊടുക്കുന്നത് അയാൾ കണ്ടു. ആ കുട്ടിയുടെ സ്വഭാവവിശേഷത്താൽ വശീകരിക്കപ്പെട്ടും, അവൻെറ ആശയങ്ങളുടെ നവീനതയിൽ അത്ഭുതപ്പെട്ടും മററു കുട്ടികളെല്ലാം അവൻെറ വാക്കുകളെ സബഹുമാനം ശ്രദ്ധിക്കുന്നുണ്ടായിരുന്നു. എല്ലാവരും അവൻെറ നായകത്വം സമ്മതിക്കുന്നുണ്ടായിരുന്നു. വൃദ്ധൻ അടുത്തുചെന്നപ്പോൾ മററുകുട്ടികളെപ്പോലെ അവൻ പേടിച്ചു ദൂരെ ഓടിപ്പോയില്ല. നേരെമറിച്ച്, കൂസൽകൂടാതെ അടുത്തുചെന്നു. സമീപത്തുണ്ടായിരുന്ന ഒരു മരത്തിൻെറ കൊമ്പുപിടിച്ചു കുലുക്കി. അതിന്മേൽനിന്നു ജീവനുള്ള ഒരു പല്ലി ആ വൃദ്ധൻെറ തലയിൽ വീണ് ശരീരത്തിൽക്കൂടി താഴോട്ട് ഇഴഞ്ഞിറങ്ങി, നിലത്തു ചാടി അടുത്തുണ്ടായിരുന്ന കുററിക്കാട്ടിലേക്ക് ഓടി. പെട്ടെന്നുണ്ടായ ആ സംഭവത്താൽ ഭയപ്പെട്ട് ആ വൃദ്ധൻ നഖശിഖാന്തം വിറച്ചു. അകലത്തു നിന്നിരുന്ന കുട്ടികൾ അതുകണ്ടു രസിച്ച് ഉച്ചത്തിൽ ആർപ്പുവിളിച്ചു. ആണയിടുകയും ശപിക്കുകയും ചെയ്തുകൊണ്ടു ജഗന്നാഥൻ തൻെറ വഴിക്ക് അധികം പോകുന്നതിനുമുമ്പ്, അയാളുടെ ചുമലിൽ കിടന്നിരുന്ന നീണ്ട വേഷ്ടി ആ വികൃതൻകുട്ടി വലിച്ചെടുത്ത്, അവൻെറ തലയിൽ ഒരു തലപ്പാവായി കെട്ടി.

ഈ ബാലൻെറ അടുക്കൽനിന്നു തനിക്കു സിദ്ധിച്ചതായ ആ പുതിയ രീതിയിലുള്ള മര്യാദ ജഗന്നാഥൻെറ മനസ്സിന് ആശ്വാസത്തെയാണുണ്ടാക്കിയത്. അടുത്ത കാലത്തെങ്ങും ഒരു കുട്ടി അയാളുടെ അടുക്കൽ ഇത്ര സ്വാതന്ത്ര്യം കാണിച്ചിട്ടില്ല. വളരെ സ്തുതിവാക്കുകൾ പറഞ്ഞും, നല്ല വാഗ്ദത്തങ്ങൾ ചെയ്തും ഒടുവിൽ ആ കുട്ടിയെ ഒരു വിധത്തിൽ അയാൾ തൻെറ അടുക്കൽ വിളിച്ചുവരുത്തി. അവർ തമ്മിൽ താഴെ കാണിക്കുന്നവിധത്തിൽ ഒരു സംഭാഷണം നടന്നു.

'എന്താ കുട്ടീ നിൻെറ പേർ?'.

'നീതിപാലൻ'.

'നിൻെറ വീടെവിടെയാണ്?'

'ഞാൻ പറയില്ല'.

'നിൻെറ അച്ഛൻ ആരാണ്?'

'പറയാൻ മനസ്സില്ല'.

'എന്താ നീ പറയാത്തത്?'.

'ഞാൻ എൻെറവീട്ടിൽനിന്ന ചാടിപ്പോന്നിരിക്കയാണ്'.

'എന്താ നീ അതു ചെയ്യാൻ കാരണം?'.

'എൻെറ അച്ഛൻ എന്നോട്ട സ്കൂളിൽ പോകുവാൻ പറഞ്ഞു'.

ഇത്തരത്തിലുള്ള ഒരു കുട്ടിയെ പാഠശാലയിലയയ്ക്കുന്നത് ഒരു അനാവശ്യച്ചിലവുമാത്രമാണെന്ന ജഗന്നാഥന്ന തോന്നി. അതു മനസ്സിലാക്കുവാൻ സാധിക്കാഞ്ഞ പിതാവ് എത്ര വിഡ്ഢിയും കാൎയ്യബോധമില്ലാത്തവനും ആയിരിക്കണമെന്ന ജഗന്നാഥൻ അത്ഭുതപ്പെട്ടു.

'കൊള്ളാം, കൊള്ളാം. നീ എൻെറകൂടെ വന്ന താമസിക്കുവാൻ ഇഷ്ടപ്പെടുന്നുണ്ടോ?'.

'എനിക്കു വിരോധമില്ല.'

അന്നുമുതല്ക്ക് ആ കുട്ടി ജഗന്നാഥൻെറ വീട്ടിൽ താമസം തുടങ്ങി. കുട്ടിക്കു യാതൊരു സംശയവും ഉണ്ടായില്ല. വഴിമദ്ധ്യത്തിലുള്ള ഒരു വൃക്ഷത്തിൻെറ തണലിനെ ഒരു യാത്രക്കാരൻ ആശ്രയിക്കുന്നതുപോലെ, ആ കുട്ടി നിശ്ശങ്കം തൻെറ പുതിയ സങ്കേതത്തെ സ്വീകരിച്ചു. എന്നുമാത്രവുമല്ല; തൻെറ ഭക്ഷണത്തിൻേറയും, വസ്ത്രങ്ങളുടേയും, മററും കാൎയ്യത്തിൽ ബാലൻ കണിശമായി ഇന്നിന്നവിധത്തിലെല്ലാം വേണമെന്ന യാതൊരു പതറിച്ചയുംകൂടാതെ നിൎബ്ബന്ധിക്കുവാൻ തുടങ്ങി. അതുകണ്ടാൽ,തൻെറ സകല ആവശ്യങ്ങൾക്കും വേണ്ടസംഖ്യ മുഴുവൻ കാലേക്കൂട്ടി അവിടെ കൊട്ടത്തേല്പിച്ചിട്ടുണ്ടായിരുന്ന എ

ന്നു തോന്നും. എന്തെങ്കിലും ഒന്നു തനിക്കിഷ്ടംപോലെ ആയില്ലെങ്കിൽ അശേഷം പരിഭ്രമംകൂടാതെ ആ ബാലൻ ജഗന്നാഥനോടു ശണ്ഠകൂടും. തന്റെ സ്വന്തം കുട്ടികൾ ഒന്നിച്ചുണ്ടായിരുന്നപ്പോൾ താൻ അവരോടു വഴക്കടിക്കുകയും ജയിക്കുകയും ചെയ്തിരുന്നു. പക്ഷേ, അന്യന്റെ കുട്ടിയോടായപ്പോൾ മത്സരത്തിൽ താന്തന്നെ തന്റെ പരാജയത്തെ സമ്മതിക്കേണ്ടിവന്നു.

## III

ജഗന്നാഥൻ നീതിപാലനെ ഇത്ര കാര്യമായി ഓമനിക്കുന്നതുകണ്ടു ഗ്രാമക്കാരെല്ലാം വളരെ അത്ഭുതപ്പെട്ടു. ജഗന്നാഥന്റെ അവസാനകാലം സമീപിച്ചിരിക്കുന്നു എന്ന് അവർ തീർച്ചപ്പെടുത്തി. എവിടെനിന്നോ വന്നുകൂടിയ ആ അനാഥനായ കുട്ടി, ആ പിശുക്കന്റെ വമ്പിച്ച സ്വത്തുകൾക്കെല്ലാം അവകാശിയായേക്കുമെന്നോർത്ത്, ജനങ്ങൾ വല്ലാതെ സങ്കടപ്പെട്ടു! അവർക്ക് അസൂയ വർദ്ധിച്ചു. ആ കുട്ടിയെ ഉപദ്രവിക്കേണമെന്ന് അവർ നിശ്ചയിച്ചു. പക്ഷേ, ആ വൃദ്ധൻ ആ കുട്ടിയെ തന്റെ സ്വന്തം ദേഹത്തിലുള്ള ഒരു വാരിയെല്ലിനെയെന്നപോലെ അത്ര നിഷ്കർഷയോടുകൂടി കാത്തുരക്ഷിച്ചിരുന്നു.

ചില അവസരങ്ങളിൽ ആ കുട്ടി പിണങ്ങി, ‘ഞാൻ ഓടിപ്പോകും’ എന്നു പറഞ്ഞ് ആ വയസ്സനെ ഭയപ്പെടുത്തും. അപ്പോളെല്ലാം ജഗന്നാഥൻ പരീക്ഷാർത്ഥം, ‘ഞാൻ എനിക്കുള്ള സകല സ്വത്തുക്കളും നിനക്കു തരാം’ എന്നു സമാധാനം പറയും. ചെറിയ കുട്ടിയാണെങ്കിലും, ആ വാഗ്ദത്തത്തിന്റെ വലിപ്പവും വിലയും അവന്നറിയാമായിരുന്നു.

ഗ്രാമക്കാർ ആ കുട്ടിയുടെ മാതാപിതാക്കന്മാരെക്കുറിച്ച് അന്വേഷിക്കുവാൻ തുടങ്ങി. പുത്രനെക്കാണാതെ വ്യസനിക്കുന്ന ആ ഗുരുജനങ്ങളുടെ സങ്കടത്തെ ഓർത്ത് അവരുടെ ഉള്ളു

ശകി! അവരെ ഇപ്രകാരം ദുഃഖിപ്പിക്കുന്ന ആ കുട്ടി ക്രൂര തെമ്മാടിയായിരിക്കണമെന്ന് അവർ ഉറപ്പിച്ചു പറഞ്ഞു. അവർ അവനെ കഴിയുന്ന വിധത്തിലെല്ലാം ശകാരിക്കുകയും, അധിക്ഷേപിക്കുകയും ചെയ്തു. എന്നാൽ അവർ പ്രദർശിപ്പിച്ച ജാഗ്രത, അവരുടെ തത്വബോധത്തേക്കാൾ അധികം അസൂയാബാധയെയാണ് പ്രത്യക്ഷപ്പെടുത്തിയത്.

ആ കുട്ടിയുടെ പിതാവായ 'ദാമോദരപാലൻ' തന്റെ പുത്രനെ അന്വേഷിച്ചു പുറപ്പെട്ടിട്ടുണ്ടെന്നും, ആ ഗ്രാമത്തിലേക്കു വരുന്നുണ്ടെന്നും ഒരു വഴിപോക്കനിൽനിന്ന് ഒരു ദിവസം ജഗന്നാഥൻ ധരിച്ചു. ഈ വർത്തമാനം കേട്ടപ്പോൾ 'നീതിപാലൻ' വളരെ പരിഭ്രമിച്ചു. ഭാവിയിൽ തനിക്കു കിട്ടാമെന്നു വെച്ചിട്ടുള്ള ഐശ്വര്യങ്ങളെ എല്ലാം വലിച്ചെറിഞ്ഞുകൊണ്ടു ദൂരെ ഓടിപ്പോകുവാൻപോലും അവൻ ഉത്സാഹിച്ചു. 'ഞാൻ നിന്നെ ആരും കാണാത്ത സ്ഥലത്ത്, ഈ ഗ്രാമക്കാർക്കുപോലും കണ്ടുപിടിക്കുവാൻ സാധിക്കാത്ത ഒരു പ്രത്യേക സ്ഥലത്ത്, ഒളിപ്പിക്കാം. നീ വ്യസനിക്കേണ്ട', എന്നും മററും പറഞ്ഞു ജഗന്നാഥൻ കുട്ടിയെ സമാധാനപ്പെടുത്തുവാൻ ശ്രമിച്ചു.

ഒളിച്ചിരിക്കുവാനുള്ള സ്ഥലത്തെക്കുറിച്ചു കേട്ടപ്പോൾ കുട്ടിയുടെ ജിജ്ഞാസ വർദ്ധിച്ചു. 'ആ സ്ഥലം എനിക്കു കാണണം. വേഗം കാട്ടിത്തരു' എന്നിങ്ങിനെ ആ ഗൂഢസ്ഥലം കാണുവാൻ കുട്ടി ധൃതിപിടിച്ചു. 'ഇപ്പോൾ കാട്ടിത്തന്നാൽ ജനങ്ങൾ അറിയും. കുറെ ക്ഷമിക്കു. രാത്രിയാകട്ടെ' എന്നുപറഞ്ഞു ജഗന്നാഥൻ കുട്ടിയുടെ ധൃതിയെ തടഞ്ഞു.

ആരും അറിയാത്തതായ ആ സ്ഥലത്തെക്കുറിച്ച് ഓർത്തപ്പോൾതന്നെ നീതിപാലൻ സന്തോഷത്താൽ മതിമറന്നവനായി. തന്റെ അച്ഛൻ അന്വേഷണങ്ങൾ നടത്തി ഇച്ഛാഭംഗത്തോടുകൂടി മടങ്ങിപ്പോയതിന്റെശേഷം, താൻ ഗ്രാമത്തിലെ കുട്ടികളോട് 'ഒളിച്ചുകളിയിൽ' വാതുകെട്ടുന്നതും, ആരും അറി

യാത്ത ആ സ്ഥലത്ത് ഒളിച്ചിരുന്ന കണ്ടുപിടിക്കുവാൻ സാധിക്കാതെ കൂട്ടുകാരെ വിഡ്ഢികളാക്കുന്നതും മററും ആലോചിച്ചു നീതിപാലൻ ആനന്ദസമുദ്രത്തിൽ നിമഗ്നനായി. അവനെ ആർക്കും കണ്ടുപിടിക്കുവാൻ കഴികയില്ല. നല്ല തമാശയായിരിക്കും! അപ്പുറം അവനെ ഗ്രാമം മുഴുവൻ എടത്തും വലത്തും, മേലും കീഴും അന്വേഷിക്കും. അവനെ ഒരിടത്തും കാണുകയില്ല. അതും നല്ല രസമായിരിക്കും!

ഉച്ചയ്ക്കു ജഗന്നാഥൻ കുട്ടിയെ ഒരു മുറിക്കകത്തിട്ടുപൂട്ടി പുറത്തേക്കു പോയി. മടങ്ങി എത്തുവാൻ കുറെ താമസിച്ചു. തിരിച്ചുവന്നപ്പോൾ പലതും ചോദിച്ചു നീതിപാലൻ ആ വൃദ്ധനെ വളരെ ബുദ്ധിമുട്ടിച്ചു.

സന്ധ്യയായപ്പോഴയ്ക്കും 'മുത്തച്ഛാ! നമുക്ക് ഇനി പോകരുതേ?' എന്ന കുട്ടി ചോദിച്ചു. 'രാത്രിയായില്ലല്ലോ' എന്ന ജഗന്നാഥൻ ഉത്തരം പറഞ്ഞു. കുറച്ചു കഴിഞ്ഞപ്പോൾ കുട്ടി വീണ്ടും 'ഇപ്പോൾ രാത്രിയായി. വരു! നമുക്കു പോക' എന്ന ധൃതി കൂട്ടി. 'ഗ്രാമക്കാരാരും ഇതുവരെ ഉറങ്ങീട്ടില്ല' എന്ന പറഞ്ഞു വൃദ്ധൻ കുട്ടിയെ സമാധാനപ്പെടുത്തി. അല്പം കഴിഞ്ഞപ്പോൾ കുട്ടി പിന്നേയും അക്ഷമനായി, 'അവരെല്ലാം ഇപ്പോൾ ഉറങ്ങിയിരിക്കും. തീർച്ചയായും ഇപ്പോൾ ഉറങ്ങാതിരിക്കയില്ല; വരു. നമുക്കു പുറപ്പെടുക' എന്ന ശഠിച്ചു പറഞ്ഞു.

രാത്രി അസമയമായിത്തുടങ്ങി. ബാലന്റെ കൺപോളകൾ ഉറക്കത്തിന്റെ കനംകൊണ്ടു താനെ അടഞ്ഞുതുടങ്ങി. ഉറങ്ങാതെ കഴിക്കുന്നതിന്ന് അതിപ്രയത്നം ചെയ്യേണ്ടിവന്നു. സമയം അർദ്ധരാത്രിയായപ്പോൾ ജഗന്നാഥൻ നീതിപാലന്റെ കയ്യുപിടിച്ചു പുറത്തേക്കു പുറപ്പെട്ടു. സുഷുപ്തിയെ അവലംബിച്ചിരിക്കുന്ന ഗ്രാമത്തിലെ ഊടുവഴികളിൽക്കൂടി വൃദ്ധനും കുട്ടിയും ഇരുട്ടത്തു തപ്പിപ്പിടിച്ചു നടന്നുതുടങ്ങി. രാത്രി പ്രശാന്തമായിരുന്നു. എടയ്ക്കിടയ്ക്ക് ഓരോ ശ്വാക്കൾ കരയ്ക്കുന്നതും അതുകേട്ട്

അടുത്തും അകലത്തും ഉള്ള നായ്ക്കൾ എല്ലാംകൂടി സംഘംചേൎന്നു കുരയ്ക്കുന്നതും, രാത്രിയിൽ അസമയത്തു സഞ്ചരിക്കുന്നവരുടെ കാൽപെരുമാററം കേട്ടു ഭയപ്പെട്ടിളകി പറക്കുന്ന രാപ്പക്ഷികൾ ചിറകടിക്കുന്നതും, അല്ലാതെ ആ രാത്രിയുടെ അപാരമായ നിശ്ശബ്ദതയെ ലംഘിക്കുന്നതിന്നു് ഒന്നുംതന്നെ ഉണ്ടായിരുന്നില്ല. നീതിപാലൻ ഭയപ്പെട്ടു മുത്തച്ഛന്റെ കൈ അമൎത്തിപ്പിടിച്ചു ചേൎന്നുനടന്നു.

പല പാടങ്ങളും വയലുകളും അവർ കടന്നുപോയി. ഒടുവിൽ, ഒരു കാട്ടിൽ പ്രവേശിച്ചു. അവിടെ ഇടിഞ്ഞുപൊളിഞ്ഞു ജീൎണ്ണിച്ച ഒരു ക്ഷേത്രമുണ്ടായിരുന്നു. അതിൽ പ്രതിഷ്ഠ ഒന്നും ഉണ്ടായിരുന്നില്ല. 'അല്ല ഇവിടെയാണോ?' എന്നു നീതിപാലൻ വലിയ ഇച്ഛാഭംഗത്തോടുകൂടി ചോദിച്ചു. ഇങ്ങിനെ ഒന്നും ആയിരുന്നില്ല കുട്ടി ഉദ്ദേശിച്ചിരുന്നതു്. ആ സ്ഥലത്തെക്കുറിച്ചു് അവന്നു് ഒരത്ഭുതവും, രസവും തോന്നിയില്ല. അച്ഛന്റെ അടുക്കൽനിന്നു് ഓടിപ്പോന്നതിൽപിന്നെ പലപ്പോഴും ഇതുപോലുള്ള ജീൎണ്ണിച്ച അമ്പലങ്ങളിൽ അവൻ രാത്രി തനിച്ചു കഴിച്ചിട്ടുണ്ടു്. ഒളിച്ചുകളിക്കുവാൻ തീരെ പററാത്ത സ്ഥലമല്ലെങ്കിലും, ചങ്ങാതിമാർ തീരെ കണ്ടുപിടിക്കയില്ലെന്നു് ഉറപ്പിച്ചിരിക്കാവുന്ന ഒരു സ്ഥലമല്ല, തീൎച്ചതന്നെ. ജഗന്നാഥൻ അകത്തുകടന്നു നിലത്തുനിന്നു് ഒരു വലിയ കരിങ്കൽപലക വലിച്ചുനീക്കി. അതിന്നുള്ളിൽ— ഭൂമിയുടെ അന്തൎഭാഗത്തു്— ഒരു ഒഴിഞ്ഞ മുറിയും അതിൽ കത്തുന്ന ഒരു വിളക്കും കണ്ടു കുട്ടി അത്ഭുതപ്പെട്ടു. കുട്ടിയുടെ ഹൃദയത്തിൽ ഭയവും അത്ഭുതവും ജിജ്ഞാസയും ഒരുപോലെ വളൎന്നു. ഒരു കോണിയിൽക്കൂടി ജഗന്നാഥൻ താഴത്തേക്കിറങ്ങി. നീതിപാലൻ വൃദ്ധനെ ആജ്ഞാനുസരണം പിന്തുടൎന്നു.

നാലുപാടും നോക്കിയപ്പോൾ എല്ലാ ഭാഗത്തും വലിയ പിച്ചളക്കുടങ്ങൾ വെച്ചിരിക്കുന്നതു കണ്ടു. നടുക്കു് ഒരു പരവ

ധാനി വിരിച്ചിരുന്നു. അതിന്നു മുൻവശത്തായി ചന്ദനം, കുങ്കുമം, വിവിധപുഷ്പങ്ങൾ മുതലായി പൂജയ്ക്കു വേണ്ടുന്ന സാമാനങ്ങൾ പലതും ഒരുക്കിവെച്ചിരുന്നു. അകത്ത് എന്താണെന്നറിയുവാനുള്ള ധൃതിയോടുകൂടി കുട്ടി ചില കുടങ്ങളിൽ കയ്യുകടത്തി അകത്തുള്ളതു വാരിയെടുത്തു. കുടങ്ങളിലെല്ലാം ഉറുപ്പികയും വിൽക്കാശും മററു നാണ്യങ്ങളും ആയിരുന്നു.

ജഗന്നാഥൻ കുട്ടിയെ നോക്കി ഇപ്രകാരം പറഞ്ഞു. 'നീതിപാലാ! എന്റെ സകല മുതലുകളും നിനക്കു തരാമെന്നു ഞാൻ പറഞ്ഞിട്ടില്ലെ. എന്റെ കയ്യിൽ അധികമൊന്നും ഇല്ല. ഈ കുടങ്ങൾ മാത്രമെ എനിക്കു സ്വന്തായിട്ടുള്ളൂ. അതെല്ലാം ഞാൻ നിനക്കായിട്ടു തരുന്നു'.

കുട്ടി സന്തോഷംകൊണ്ടു ചാടിത്തുള്ളി. 'ഇതു മുഴവനും ഇതിൽനിന്ന് ഒരുറുപ്പികപോലും തിരികെ എടുക്കില്ലാ. ഉവ്വോ?' എന്നായിരുന്നു മോദാന്ധനായ കുട്ടിയുടെ പ്രത്യുത്തരം.

വൃദ്ധൻ വളരെ ഗൌരവഭാവത്തിൽ പറഞ്ഞു. 'ഞാൻ തിരികെ എടുക്കുന്നതായാൽ എന്റെ കയ്യിന്മേൽ കുഷ്ഠരോഗം ബാധിക്കട്ടെ. പക്ഷെ ഒരു കാര്യം വേണം. എന്റെ പൌത്രനായ ഗോകുലചന്ദ്രനോ, അവന്റെ ഭാവിസന്താനങ്ങളിൽ ആരെങ്കിലുമോ, ഈ വഴിക്കു വരുന്നതായാൽ നീ ഇതെല്ലാം ഒരു ഉറുപ്പികപോലും കുറയാതെ അവർക്ക് ബോദ്ധ്യപ്പെടുത്തിക്കൊടുക്കണം'.

വയസ്സൻ എന്തോ ഭ്രാന്തുപറകയാണെന്നു നീതിപാലൻ വിചാരിച്ച്, 'അങ്ങിനെതന്നെ' എന്നു മറുപടിയും പറഞ്ഞു.

ജഗന്നാഥൻ—'എന്നാൽ നീ പരവധാനിയിൽ ഇരിക്ക്'.

കുട്ടി— 'എന്തിനാണത്?'

ജഗ— 'ഒരു പൂജ കഴിക്കുവാനുണ്ട്'

കുട്ടി— 'എന്തുപൂജ, എന്തിന്?'.

ജഗ— 'അങ്ങിനെയാണ് ശാസ്ത്രം'

കല്പിച്ചപ്രകാരം കുട്ടി പരവധാനിയിൽ ഇരുന്നു. ജഗന്നാഥൻ അവന്റെ നെററിയിലെല്ലാം ചന്ദനം പൂശി. പുരികങ്ങൾക്കിടയ്ക്കു കുങ്കുമംകൊണ്ട് ഒരു ഗോപി തൊടീച്ചു. വിവിധപുഷ്പങ്ങൾ ചേർത്തു കെട്ടിയ ഒരു മാല കഴുത്തിൽ അണിയിച്ചു. വൃദ്ധൻ ഓരോ മന്ത്രങ്ങൾ ഉച്ചരിക്കുവാൻ തുടങ്ങി.

ഒരിശപരനെപ്പോലെ അവിടെ ഇരുന്ന്, പൂജകൾ ഏററ്, മന്ത്രോച്ചാരണങ്ങൾ ശ്രവിക്കുക, എന്നതു നിതിപാലന്ന് അത്ര സുഖകരമായ ഒരു പ്രവൃത്തിയായി തോന്നിയില്ല. അവൻ അസ്വസ്ഥനായി, 'വലിയച്ഛാ!' എന്നു പതുക്കെ വിളിച്ചു. ജഗന്നാഥൻ ഒന്നും ഉത്തരം പറയാതെ പൂജയിൽ മാത്രം ബദ്ധശ്രദ്ധനായി മന്ത്രോച്ചാരണം നടത്തിക്കൊണ്ടിരുന്നു.

ഒടുവിൽ, വൃദ്ധൻ ഓരോ പിച്ചളക്കുടവും താങ്ങി എടുത്തു കുട്ടിയുടെ മുമ്പിൽ സമർപ്പിച്ച്, ഓരോന്നിനേയും സംബന്ധിച്ചു താഴേചേർക്കുന്ന സത്യവാചകം അവനെക്കൊണ്ടു പറയിപ്പിച്ചു.

'ജഗന്നാഥബന്ധുവിന്റെ മകനായ ഗോകുലചന്ദ്രബന്ധുവിന്നോ, അവന്റെ പുത്രന്നോ, പൌത്രന്നോ, സന്താനങ്ങൾക്കോ, ശരിയായ മററു അവകാശികൾക്കോ, ഈ മുതലെല്ലാം ഞാൻ ബോദ്ധ്യപ്പെടുത്തിക്കൊള്ളാമെന്ന് ഇതിനാൽ തീർച്ചയായും സത്യം ചെയ്യുന്നു'.

ഈ സത്യവാചകം വീണ്ടും വീണ്ടും ആവർത്തിച്ചു പറഞ്ഞു കുട്ടിക്ക് ഒരു മന്ദത ഭവിക്കുകയും, വായ വരണ്ടു നാക്കിളക്കുവാൻ പ്രയാസമായിത്തീരുകയും ചെയ്തു. പൂജയും, ക്രിയകളും കഴിഞ്ഞപ്പോഴയ്ക്കും, കല്ലുവിളക്കിന്റെ പുകയാലും, രണ്ടുപേരുടേയും ശ്വാസോച്ഛ്വാസത്താലും, ഇടുങ്ങിയ ആ കണ്ടറയിലെ വായു തീരെ മലിനമായിത്തീർന്നു. തല ചുററുന്നതായും, വായ ഉണങ്ങി വരണ്ടതായും, ദേഹം മരവിച്ചതായും, കൈവിരലുകൾക്കു മററും ചൈതന്യം വിട്ടുതുടങ്ങിയതായും ആ കുട്ടിക്കു തോന്നി. അവന്നു ശ്വാസംമുട്ടുകയും, ദാഹം സഹിക്കവയ്യാതാകയും ചെയ്തു.

വിളക്കിന്റെ പ്രകാശം ക്രമേണ മങ്ങിത്തുടങ്ങി. ഒടുവിൽ ദീപം താനേ കെട്ടു. അകത്തെല്ലാം നിബിഡമായ അന്ധകാരമായി. അതിനിടയ്ക്ക്, വൃദ്ധൻ മന്ദംമന്ദം കോണി കയറുന്നതു കുട്ടി അറിഞ്ഞു. 'വലിയച്ഛാ! എങ്ങോട്ടാണ് പോകുന്നത്?' എന്ന വളരെ ദീനസ്വരത്തിൽ വ്യസനാക്രാന്തനായ നീതിപാലൻ ചോദിച്ചു.

'ഞാൻ തല്ക്കാലം പോകുന്നു. നീ അവിടെ ഇരുന്നോ. നിന്നെ ആർക്കും കണ്ടുപിടിക്കുവാൻ സാധിക്കയില്ല. ജഗന്നാഥന്റെ പുത്രനായ വൃന്ദാവനന്റെ പുത്രനായ ഗോകുലചന്ദ്രന്റെ പേർ മറക്കരുത്'. എന്നു പറഞ്ഞുംകൊണ്ടു ജഗന്നാഥൻ വേഗത്തിൽ കോണികയറി പുറത്തു വന്നു. കോണി വലിച്ചെടുത്തു. ഭയവിഹ്വലനായ കുട്ടി ദയനീയമായ അപസ്വരത്തിൽ 'എനിക്ക്, എന്റെ അച്ഛന്റെ അടുക്കലെയ്ക്കു മടങ്ങിപ്പോകണം' എന്ന് അപേക്ഷിച്ചു പറഞ്ഞു.

ജഗന്നാഥൻ ഗുഹയുടെ മുഖം ആ വലിയ കരിങ്കൽപലകകൊണ്ടു വീണ്ടും മൂടി. അയാൾ മുട്ടുകുത്തിനിന്ന് ചെവി ആ കല്ലിന്മേൽ ചേർത്തുവെച്ച്, അകത്തുനിന്നു വല്ല ശബ്ദവും കേൾക്കുന്നുണ്ടോ എന്നു ശ്രദ്ധിച്ചു. നീതിപാലന്റെ ശബ്ദം ഒരിക്കൽ കൂടി കേട്ടു. 'അച്ഛാ!' എന്നാണ് കേട്ടത്. അതോടുകൂടി എന്തോ വളരെ കനമുള്ള ഒരു വസ്തു താഴേ പതിക്കുന്നതുപോലെ ഒരു വലിയ ശബ്ദം കേട്ടു. അനന്തരം എല്ലാം നിശ്ശബ്ദമായി.

തന്റെ സ്വത്തുക്കൾ എല്ലാം ഇപ്രകാരം ഒരു 'യക്ഷനെ' ഏല്പിച്ചുകൊടുത്ത്, ജഗന്നാഥൻ ആ ഗുഹാമുഖത്തെ മുഴവനും കല്ലും, മണ്ണും ഇട്ടു മൂടുവാൻ തുടങ്ങി. മുറിക്കല്ലുകളും, കുമ്മായക്കട്ടകളും അതിന്റെ മീതെ കുന്നുകൂട്ടി. അവയുടെ എല്ലാം ഉപരിഭാഗത്തു പുൽക്കട്ട വെട്ടി വെക്കുകയും, കാട്ടുചെടികൾ വെട്ടിയിടുകയും ചെയ്തു. സമയം പ്രഭാതമായിത്തുടങ്ങിയെങ്കിലും, സ്ഥലംവിട്ടു പോകുവാൻ അയാൾക്കു മനസ്സുവന്നില്ല. ഇടയ്ക്കിട

യ്യെല്ലാം കണ്ണുപുടത്തെ മണ്ണിൽ അമത്തിവെച്ചു വല്ലശബ്ദവും കേൾക്കുന്നുണ്ടോ എന്നു പരീക്ഷിച്ചുനോക്കി. ആ ഗുഹയുടെ അന്തർഭാഗത്തുനിന്ന്, പ്രശാന്തമായ ആ ഇരുട്ടറയിൽനിന്ന്, നിബിഡാന്ധകാരം നിറഞ്ഞ ആ കുഴിയുടെ അഗാധതയിൽ അത്യന്തം അകലത്തുനിന്ന്, മനോവേദനയോടുകൂടിയ ഒരു രോദനശബ്ദം പുറപ്പെടുന്നതായി ആ വൃദ്ധന്നു തോന്നി. അർദ്ധരാത്രിയിലെ പ്രശാന്തഗംഭീരമായ ആകാശഭാഗം മുഴുവനും ആ ഒരേ ഒരു ശബ്ദംകൊണ്ടു മാറെറാലി കൊള്ളുന്നതായി ജഗന്നാഥന്നു തോന്നി. രാത്രിയിലെ നിശ്ശബ്ദതയിൽ ഗാഢനിദ്രയെ പ്രാപിച്ചിരുന്ന ജീവലോകം മുഴുവനും പെട്ടെന്നുണർന്നവരായിട്ടുണ്ടെന്നും, അവർ എല്ലാം അവരവരുടെ ശയ്യകളിൽതന്നെ സ്തബ്ധചിത്തരായിരുന്ന്, ആ ശബ്ദത്തെത്തന്നെ ശ്രദ്ധിക്കുന്നുണ്ടെന്നും ആ വയോധികന്നു തോന്നി.

ഭ്രാന്തമാനസനായിത്തീന്ന ആ വയസ്സൻ, താൻ പ്രവത്തിക്കുന്നതിന്നതെന്നറിയാതെ, പിന്നേയും പിന്നേയും, ആ ഗുഹാമുഖത്ത് ഉയരത്തിൽ മണ്ണുവെട്ടിക്കൂട്ടിക്കൊണ്ടിരുന്നു. ആ ശബ്ദത്തിന്ന് ഒരുവിധത്തിലും പുറത്തു പ്രവേശിക്കുവാൻ വഴിയില്ലാതെ അതിനെ അകത്തിട്ടടയ്ക്കണമെന്ന് അയാൾ ആഗ്രഹിച്ചു. എങ്കിലും, 'അച്ഛാ!' എന്നുള്ള ആ ദീനസ്വരം വീണ്ടും അതിന്നിടയിൽകൂടി കേൾക്കുന്നുണ്ടെന്ന് അയാൾക്കു തോന്നി.

ജഗന്നാഥൻ തനിക്കു കഴിയുന്ന ഊക്കോടുകൂടി നിലത്ത് ആഞ്ഞടിച്ച്, നിശ്ശബ്ദമായിരിക്ക്; ജനങ്ങൾ നിന്റെ ശബ്ദം കേട്ടേയ്ക്കും' എന്നുപറഞ്ഞു. എന്നിട്ടും, 'അച്ഛാ!' എന്ന ആ ശബ്ദം തന്നെ പിന്നേയും കേൾക്കുന്നുണ്ടെന്ന് അയാൾ വിചാരിച്ചു.

സൂര്യൻ കിഴക്കേ ചക്രവാളത്തെ പ്രകാശമാനമാക്കിച്ചെയ്തു. ജഗന്നാഥൻ ആ ക്ഷേത്രപ്രദേശത്തെ വിട്ടു പുറപ്പെട്ട്, തുറന്നുകിടക്കുന്ന വയലുകളിൽ പ്രവേശിച്ചു. അവിടെയും, ആരോ, 'അച്ഛാ!' എന്നു തന്നെ വിളിക്കുന്നതു കേൾക്കുന്നതായി അയാൾ

ക തോന്നി. ശബ്ദം കേട്ടു ഞെട്ടി ഭയപ്പെട്ടു പിന്നോക്കം തിരിഞ്ഞുനോക്കിയപ്പോൾ, പുറകിൽ, സമീപത്തു തന്റെ സ്വന്തം പുത്രനേക്കണ്ടു.

'അച്ഛാ! എന്റെ മകൻ അവിടത്തെ ഗൃഹത്തിൽ ഒളിച്ചിരിക്കുന്നതായി അറിവു കിട്ടിയിരിക്കുന്നു. എനിക്ക് അവനെ തിരിയെ കിട്ടണം' എന്നു വൃന്ദാവനൻ പിതാവിനോടു പറഞ്ഞു.

വൃദ്ധൻ കണ്ണുകൾ വിടർത്തി മിഴിച്ച്, അത്ഭുതത്താൽ തുറന്നവായ അടയ്ക്കാതെ, മുൻവശത്തേയ്ക്കു ചാഞ്ഞുലഞ്ഞുംകൊണ്ട്, 'നിന്റെ കുട്ടിയോ?' എന്നു ചോദിച്ചു.

'അതേ; എന്റെ കുട്ടി ഗോകുലചന്ദ്രൻ. ഇപ്പോൾ അവന്റെ പേർ നീതിപാലൻ എന്നാണ്. 'ദാമോദരപാലൻ' എന്ന പേരുകൊണ്ടാണ് ജനങ്ങൾ ഇപ്പോൾ എന്നെ അറിയുന്നത്. നിങ്ങളുടെ നാമത്തിന്ന് ഇപ്രദേശത്തുള്ള 'പ്രസിദ്ധി' യുടെ ശക്തിയാൽ ഞങ്ങൾക്കു ഞങ്ങളുടെ കുഡുംബത്തേയും പാരമ്പര്യത്തേയും പ്രത്യക്ഷപ്പെടുത്താതെ കഴിച്ചുകൂട്ടേണ്ടിവന്നു. അല്ലെങ്കിൽ, ജനങ്ങൾ ഞങ്ങളുടെ പേരുകൾ ഉച്ചരിക്കുകയും കൂടി ചെയ്കയില്ലായിരുന്നു.

ആ വയസ്സൻ തന്റെ കൈകൾ രണ്ടും തലയ്ക്കുമീതെ ഉയർത്തി. ആകാശത്തുനിന്ന്, തന്റെ മനോരാജ്യത്തിൽകണ്ട എന്തൊ ഒരു വസ്തുവിനെ കടന്നുപിടിക്കുവാൻ ശ്രമിക്കുന്നതുപോലെ, കൈവിരലുകളെല്ലാം എളക്കിത്തുടങ്ങി. അതോടുകൂടി അയാൾ പൊട്ടന്നനെ നിലത്തു പതിച്ചു.

വീണ്ടും സുബോധം വന്നപ്പോൾ, ജഗന്നാഥൻ, പുത്രനെ പിടിച്ചുവലിച്ച്, ആ ജീർണ്ണിച്ച ക്ഷേത്രസ്ഥലത്തേയ്ക്കു കൊണ്ടുപോയി. അമ്പലത്തിനകത്തെത്തിയപ്പോൾ, 'നീ വല്ല ദീനസ്വരവും കേൾക്കുന്നുണ്ടോ?' എന്നു ചോദിച്ചു. 'ഞാൻ ഒന്നും കേൾക്കുന്നില്ല' എന്നു വൃന്ദാവനൻ പറഞ്ഞു. 'ആട്ടെ, ഒന്നുകൂടി ശ്രദ്ധിച്ചുനോക്ക്, ആരെങ്കിലും 'അച്ഛാ!' എന്നു വിളിക്കു

നാതായ ഒരു ആത്മസ്വരം കേരംക്കുന്നുണ്ടോ' എന്ന് അച്ഛൻ വീണ്ടും ചോദിച്ചു. 'ഇല്ല' എന്നു വൃന്ദാവനനും പറഞ്ഞു.

ഇതു കേട്ടപ്പോരം ജഗന്നാഥനു കുറെ ആശ്വാസമായി. അന്നുമുതല്ക്ക്, അയരം കണ്ടവരോടെല്ലാം, 'നിങ്ങരം വല്ല ആത്മസ്വരവും കേരംക്കുന്നുണ്ടോ?' എന്നു ചോദിച്ചുംകൊണ്ടു ചുററിസ്സഞ്ചരിച്ചുകൊണ്ടിരുന്നു. ജനങ്ങരം ആ 'ഭ്രാന്തൻതമ്പ്'യെക്കണ്ടു പരിഹസിച്ചു ചിരിച്ചു.

നാലു കൊല്ലത്തിനുശേഷം ജഗന്നാഥൻ ദീനക്കാരനായി മരണശയ്യയെ പ്രാപിച്ചു. അയാളുടെ നേത്രങ്ങളിൽനിന്ന് ഇഹലോകത്തിലെ വെളിച്ചം ക്രമേണ മങ്ങി ഒഴിഞ്ഞുതുടങ്ങി. ആ അവസരത്തിൽ അയാരം പെട്ടെന്നു ബോധക്ഷയത്തോടുകൂടി പിടഞ്ഞെണീററിരുന്നു. കൈരണ്ടും വെറുതെ നീട്ടി, എന്തോ തേടിപ്പിടിക്കുവാനെന്ന ഭാവത്തിൽ, വായുവിലെല്ലാം തപ്പിത്തുടങ്ങി. 'നീതിപാലാ!, എന്റെ കോണി ആരാണെടുത്തുകളഞ്ഞത്?' എന്നിങ്ങിനെ എടയ്ക്കിടയ്ക്കു പിറുപിറുക്കുകയും ചെയ്തിരുന്നു.

ശ്വസിക്കുന്നതിന്നു വായുവും,എന്തെങ്കിലും കാണുന്നതിന്നു പ്രകാശവും, തീരെ ഇല്ലാതിരുന്ന ഭയങ്കരമായ ആ ഇരുട്ടറയിൽനിന്നു പുറത്തുകയറിപ്പോകുവാൻ കോണി കണ്ടുകിട്ടാതെ, ആ വൃദ്ധൻ വീണ്ടും തന്റെ കിടയ്ക്കയിൽതന്നെ വീഴുകയും, താമസമെന്യേ, ആദ്യന്തമില്ലാത്ത ഈ ലോകത്തിലെ ജീവിതമാകുന്ന 'ഒളിച്ചുകളി'യിൽ, ഇതുവരെ ആക്കും കണ്ടുപിടിക്കുവാൻ സാധിക്കാത്തതായ മരണാനന്തരമുള്ള ആ ഒളിവിൽ ജഗന്നാഥൻ പോയ്മറകയും ചെയ്തു.

[ഈ കഥയിൽ വിവരിച്ചിട്ടുള്ള സംഗതികരം, ഇക്കാലത്തു ഭാഗ്യാതിരേകത്താൽ പഴയചരിത്രങ്ങരംമാത്രമായിത്തീന്നിട്ടുണ്ടെങ്കിലും, ഇന്ത്യയിലെല്ലാം ഒരു കാലത്തു വളരെ പ്രചാരത്തിൽ ഉണ്ടായിരുന്ന നടപടിയെയാകുന്നു സൂചിപ്പിക്കുന്നത്. വരു

൫൬ *

ന്ന ജന്മത്തിൽ തങ്ങൾക്കുതന്നെ ആ മുതലുകളെല്ലാം തിരികെ കിട്ടുമെന്നുള്ള അസംബന്ധമായ അന്ധവിശ്വാസത്താൽ, ചില അരക്കന്മാർ ഇത്തരം ക്രൂരങ്ങളും, ശിക്ഷാർഹങ്ങളും ആയ ഏർപ്പാടുകൾ പണ്ടു ചെയ്തുവന്നിരുന്നു. കാവലിരുത്തിയ ആൾ 'ഒരു യക്ഷ'നായിത്തീരുമെന്നും, ഏല്പിച്ച ആൾക്കല്ലാതെ ആക്കും കൊടുക്കുന്നതല്ലെന്നും, അർഹതയില്ലാത്തവൻ അപഹരിച്ചാൽ ആപത്തുണ്ടാകുമെന്നും ആയിരുന്നു വിശ്വാസം. മലയാളത്തിലും 'നിക്ഷേപ'ങ്ങളെ സംബന്ധിച്ച്, ഇന്നും കേൾക്കുന്ന ഐതിഹ്യങ്ങളും, ചരിത്രങ്ങളും ഇതിന്നു ദൃഷ്ടാന്തമാകുന്നു. ആർ. എം.]

## ൮. അസ്ഥിക്കൂടം

ഞങ്ങൾ ചെറിയ കുട്ടികളായിരുന്നപ്പോൾ കിടന്നുറങ്ങിയിരുന്ന മുറിയുടെ അടുത്ത മുറിയിൽ ഒരു അസ്ഥിക്കൂടം കെട്ടിനിൎത്തീട്ടുണ്ടായിരുന്നു. രാത്രികാലങ്ങളിൽ മന്ദമാരുതൻ വീശുമ്പോൾ ആ അസ്ഥിക്കൂടത്തിലെ കനംകുറഞ്ഞ എല്ലുകൾ മന്ദമന്ദം ഇളകി ഒരു കലകലശബ്ദം ഉണ്ടാകാറുണ്ട്. പകൽസമയത്തു ഞങ്ങൾക്ക് അസ്ഥികൾ എടുത്തു പരിശോധിച്ചു പഠിക്കുവാനുണ്ടായിരുന്നു. 'മേഘനാദം' എന്ന ഒരു ബങ്കാളപുരാണകഥയും ഞങ്ങൾ ഒരു ശാസ്ത്രികളുടെ അടുക്കൽ അക്കാലത്തു പഠിച്ചിരുന്നു. 'കാംബൽ മെഡിക്കൽ സ്കൂളി'ലെ ഒരു വിദ്യാർത്ഥിയാണ് ഞങ്ങളെ ശരീരശാസ്ത്രം പഠിപ്പിച്ചിരുന്നത്. നിവൃത്തിയുള്ളേടത്തോളം വിദ്യകൾ എല്ലാം കഴിയുന്ന ക്ഷണത്തിൽ പഠിപ്പിച്ചു ഞങ്ങളെ കാലവിളംബംകൂടാതെ 'അതിസമർത്ഥന്മാർ' ആക്കേണമെന്നായിരുന്നു ഞങ്ങളുടെ മാതാപിതാക്കന്മാരുടെ അത്യാഗ്രഹം. ഞങ്ങളുടെ സ്നേഹിതന്മാരെ സംബന്ധിച്ചേടത്തോളം, അച്ഛനമ്മമാരുടെ ആ അഭിലാഷം എത്രമാത്രം ഫ

ലപ്രദമായിത്തീൎന്ന എന്നു തുറന്നുപറയേണ്ടുന്ന ആവശ്യമില്ല. അപരിചിതന്മാരോട്, ആ കാൎയ്യത്തിൽ ബുദ്ധിപൂൎവ്വമായ മൌനം അവലംബിക്കുവാനാണ് ഭാവം.

അതെല്ലാം കഴിഞ്ഞിട്ടു കാലം കുറെയായി. അതിനിടയ്ക്ക്, ആ മുറിയിൽനിന്ന് അസ്ഥിക്കൂടവും,ഞങ്ങളുടെ തലയിൽനിന്നു ശരീരശാസ്ത്രം പഠിച്ചുള്ള ജ്ഞാനവും— വല്ലതും നിൎഭാഗ്യവശാൽ തലയിൽ കടന്നുകൂടീട്ടുണ്ടായിരുന്നു എങ്കിൽ— തീരെ മാറിപ്പോയിരിക്കുന്നു.

കുഡുംബസംബന്ധമായുണ്ടായ ഒരു ദുൎഘടവസ്ഥയിൽ, കുറെ ദിവസങ്ങൾക്കുമുമ്പ്, എനിക്ക് ഒരു രാത്രി ആ മുറിയിൽ കഴിച്ചുകൂട്ടേണ്ടിവന്നു. വളരെക്കാലമായിട്ടു തീരെ പരിചയമില്ലാത്ത ആ സ്ഥലത്തു കിടന്നപ്പോൾ— സ്ഥലം മാറിക്കിടന്നതുകൊണ്ട്—എനിക്ക് അശേഷം ഉറക്കം വന്നില്ല. വളരെ നേരം വെറുതെ അങ്ങോട്ടും ഇങ്ങോട്ടും,തിരിഞ്ഞും മറിഞ്ഞും, കിടന്നു കഴിച്ചുകൂട്ടി. അടുത്തുണ്ടായിരുന്ന അമ്പലത്തിലെ മണി, ആ ദീൎഘരാത്രിയുടെ യാമങ്ങളെ വളരെ പ്രയാസപ്പെട്ട്, ഒന്നൊന്നായി,ശബ്ദഃഗൌരവത്തോടുകൂടി അടിച്ചുകററിക്കൊണ്ടിരുന്നു. മുറിയുടെ ഒരു മൂലയ്ക്കൽ ഉണ്ടായിരുന്ന ചിമ്മിനിവിളക്ക്, കുറേശ്ശെ അകത്തുകടന്നിരുന്ന കാററിനോടു പൊരുതു ജയിക്കുന്നതിനു സാധിക്കാതെ, കെട്ടുപോയി. എല്ലാം അന്ധകാരമയമായി. അടുത്തകാലത്തു ഞാൻ അനുഭവിച്ച നഷ്ടങ്ങളേയും, 'തിരിച്ചു വരാത്ത ആ പോക്കിൽ' എന്നെ വിട്ടുപിരിഞ്ഞ ആ കുഡുംബാംഗങ്ങളേയും ഓൎത്തപ്പോൾ എനിക്കുതന്നെ മരണദേവതയുടെ ഘോരരൂപം ഏതാണ്ടു മുമ്പിൽ കാണുംപോലെ തോന്നി. 'പാതിരാവിൽ, എല്ലാം ശാന്തമായിരിക്കുമ്പോൾ, ഈ മുറിയിൽ ഉണ്ടായിരുന്ന ദീപം താനേനശിച്ച്, ആ സുപ്രഭയെല്ലാം അന്ധകാരത്തിൽ ലയിച്ചു. രാത്രിയും പകലും പെട്ടെന്നു നാമാവശേഷമായിത്തീരുന്ന മനുഷ്യജീവന്ന്, പ്രകൃതി, ഈ വിളക്കിന്റെ

നാളത്തേക്കാൾ അധികം പ്രാധാന്യം കൊടുത്തിട്ടുണ്ടായിരിക്കയില്ല. വിളക്കു കെടുന്നപോലെതന്നെ ജീവന്റെ നാശവും' എന്നിങ്ങിനെ നെഞ്ചിടിയോടുകൂടി ഞാൻ അപ്പോൾ വിചാരിച്ചു.

ക്രമേണ, എന്റെ മനസ്സു പണ്ടത്തെ ആ അസ്ഥികൂടത്തെക്കുറിച്ച് ഓരോന്നു ചിന്തിക്കുവാൻ തുടങ്ങി. 'ഒരുകാലത്ത്, ആ അസ്ഥികൂടത്തിന്നും ജീവനുണ്ടായിരുന്നില്ലേ. അതും, ഓജസ്സും തേജസ്സും ഉള്ള ഒരു ദേഹമായിരുന്നില്ലേ. വിവിധങ്ങളായ ചിത്തവൃത്തികൾ അതിന്നും ഉണ്ടായിരുന്നില്ലേ'. എന്നിങ്ങിനെ ഞാൻ ഓരോന്ന് ആലോചിക്കുവാൻ തുടങ്ങി. അതോടുകൂടി ഒരു 'സത്വം' ആ മുറിയിൽ ഇരുട്ടത്തു തപ്പിത്തടഞ്ഞ്, എന്റെ അടുക്കലേക്കു വരുന്നുണ്ടെന്ന് എനിക്കു തോന്നി. അതിന്റെ ദീർഘനിശ്വാസങ്ങൾ എന്റെ കൺരന്ധ്രങ്ങളിൽ അടിക്കുന്നുണ്ടെന്നു ഞാൻ വിചാരിച്ചു. അത് എന്തൊ ഒന്നു തിരഞ്ഞുനടക്കുകയാണെന്നും, ആയതു കണ്ടുകിട്ടാത്തതിൽ നിരാശപ്പെട്ടു ശ്വാസോച്ഛ്വാസം നീണ്ടുനിണ്ടുവരുന്നതാണെന്നും, ഞാൻ സംശയിച്ചു. വാസ്തവത്തിൽ ആ മുറിയിൽ ആരും ഒന്നും ഇല്ലെന്നും, എല്ലാം ഉറക്കംകൂടാതെ 'ചൂടുപിടിച്ച' എന്റെ തലച്ചോറിന്റെ അസാധാരണാവസ്ഥയുടെ ഫലമാണെന്നും, കാലടികളുടെ ശബ്ദങ്ങളായി എനിക്കു തോന്നിയത് എന്റെ സ്വന്തം രക്തനാഡികളിൽ അസാമാന്യശക്തിയോടുകൂടി ചാടിയോടുന്ന രക്തത്തിന്റെ ചലനം മാത്രമാണെന്നും എനിക്കു നല്ല വിശ്വാസമുണ്ടായിരുന്നു. എന്നിട്ടും, യഥാർത്ഥത്തിൽ, അതു പുറത്തു പറയുന്നത് ആത്മാഭിമാനത്തിന്നു കുറവാണെങ്കിലും— ഞാൻ ഒന്നു പരിഭ്രമിച്ചു വശായി. അനാവശ്യവും, അസംബന്ധവുമായ എന്റെ ഭീതിയെ അകററുന്നതിന്നായി ഞാൻ അതിഗൌരവത്തിലും അത്യുച്ചത്തിലും 'ആരവിടെ?' എന്നുചോദിച്ചു. കാലടിയുടെ ശബ്ദം അടുത്തടുത്തുവന്നു. ആ സത്വം എന്റെ ക

ട്ടിലിന്റെ സമീപത്തെത്തി. അവിടെ സ്ഥിതി ഉറപ്പിച്ചുംകൊണ്ട്, എന്റെ ചോദ്യത്തിന്ന് ഇപ്രകാരം ഉത്തരം പറഞ്ഞു:— 'അതു ഞാനാണ്. ഞാൻ എന്റെ ആ അസ്ഥിക്കൂടത്തെ അന്വേഷിച്ചു വന്നിരിക്കയാണ്''.

എന്റെ സ്വന്തം സ്വപ്നാവസ്ഥയിൽ എനിക്കുണ്ടായ ഒരു വികാരത്തിൽ ഭയപ്പെടുന്നതു ഗൌരവക്കുറവും,അപമാനകരവും ആണെന്നുറപ്പിച്ച്, ഞാൻ തീരെ സാരമില്ലാത്ത വിധത്തിൽ, കളിയായി ഇപ്രകാരം പറഞ്ഞു. 'അർദ്ധരാത്രിയിൽ, കൂരിരുട്ടത്ത്, ഈ ശാന്തസമയത്ത്, ചെയ്യാനുറച്ചു പുറപ്പെട്ട ജോലി വളരെ ഉചിതംതന്നെ! എന്തിനാണ് ആ പഴയ അസ്ഥിക്കൂടം ഇപ്പോൾ അന്വേഷിക്കുന്നതെന്നു കേട്ടാൽ കൊള്ളാം.'

എന്റെ എത്രയും സമീപത്തുനിന്ന്, 'നിങ്ങൾ എന്താണീപ്പറയുന്നത്? എന്റെ ഹൃദയത്തിന്ന് അലങ്കാരവും, ആശ്രയവും ആയിരുന്ന വാരിയെല്ലുകൾ ആ അസ്ഥിക്കൂടത്തിന്മേൽ ഇല്ലേ? ഇരുപത്താറു വയസ്സുള്ള ഒരു അരോഗദൃഢമായ ഗാത്രത്തിന്റെ യൌവനസുഷമ ആ അസ്ഥിക്കൂടത്തെ നയനാനന്ദകരമാക്കി ചെയ്തിരുന്നില്ലേ? അപ്രകാരമുള്ള ആ വിശിഷ്ടക്കൂടത്തെ കണ്ടുകിട്ടുന്നതിന്നു ഞാൻ ഉത്സാഹിച്ചു പുറപ്പെട്ടതിൽ എന്താണിത്ര അത്ഭുതപ്പെടുവാനുള്ളത്''? എന്ന്, എന്റെ ജീവരക്തത്തെ ദൃഢീഭൂതമാക്കിച്ചെയ്യുന്നപോലെ തോന്നിച്ച ഒരു മറുവടി ഞാൻ കേട്ടു.

ഞാൻ ഉടനേ പറഞ്ഞു:— 'അതേ!, നിങ്ങൾ പറഞ്ഞതു ശരിതന്നെ. നിങ്ങൾ പോയി തിരഞ്ഞോളൂ. ഞാൻ കുറച്ചുറങ്ങാൻ ശ്രമിക്കട്ടെ'. എന്നെ വിട്ടുപോകാതെ, വളരെ മൃദുലകോമളമാണെങ്കിലും,ദുഃഖസൂചകമായ സ്വരത്തിൽ ആ സത്വം വീണ്ടും പറഞ്ഞു: 'നിങ്ങൾ ഈ മുറിയിൽ തനിച്ചേ ഉള്ളൂ, അല്ലേ? ഞാൻ ഇവിടെ നിങ്ങളുടെ സമീപത്തിരുന്ന്, അല്പം 'വെടി' പറയട്ടെ! മുപ്പത്തഞ്ചു കൊല്ലങ്ങൾക്കു മുമ്പു ഞാനും മനുഷ്യ

ഷർ *

രുടെ കൂട്ടത്തിൽ ഇരുന്നു സരസസംഭാഷണം ചെയ്യാറുണ്ടായിരുന്നു. ഈ മുപ്പത്തഞ്ചു സംവത്സരങ്ങളായിട്ടു ഞാൻ ശ്മശാനഭൂവിലെ സങ്കടകരമായ അശുദ്ധവായുവിൽ അങ്ങുമിങ്ങും പാറി നടക്കുകയാണ്".

ആരോ ഒരാൾ എന്റെ കിടക്കയുടെ സമീപത്ത് ഇരിക്കുന്നതായി എനിക്ക് അപ്പോൾ തോന്നി. ശബ്ദം ഒരു സ്ത്രീയുടേതായിരുന്നു. രൂപം സുവ്യക്തമായിരുന്നില്ല. ഗത്യന്തരമില്ലാത്തതുകൊണ്ടു ഞാൻ ധൈര്യം അവലംബിച്ച്, 'ആട്ടെ. അതു വളരെ നന്നായി. രസകരമായ വല്ലകഥയും പറയൂ. കേൾക്കട്ടെ', എന്ന് ഉടനേ മറുവടി പറഞ്ഞു.

'നിങ്ങൾക്കു രസകരമായ ഒരു കഥ കേൾക്കണമെങ്കിൽ ഞാൻ പറയാം. അത് എന്റെ സ്വന്തം കഥതന്നെയാണ്. ശ്രദ്ധിച്ചു കേട്ടോളൂ'. അപ്പോൾ അമ്പലത്തിലെ മണി രണ്ടടിച്ചു. താഴെ കാണുന്നവിധം ആ സത്വം കഥ പറയുവാനും തുടങ്ങി.

'ഞാൻ ജീവനോടുകൂടി ഇരുന്നിരുന്ന കാലത്ത്, എന്റെ നന്നെ കുട്ടിക്കാലത്ത്, ഞാൻ ഒരാളെ യമനെപ്പോലെ ഭയപ്പെട്ടിരുന്നു. ആ ആൾ എന്റെ സ്വന്തം ഭർത്താവായിരുന്നു. ഒരു ചൂണ്ടൽ വിഴുങ്ങിയ മത്സ്യത്തിന്റെ അവസ്ഥയും, വികാരവിശേഷങ്ങളും ആയിരുന്നു എനിക്ക് അദ്ദേഹത്തിന്റെപേരിൽ തോന്നിയിരുന്നത്. പ്രശാന്തവും, നിർമ്മലവും, മനോഹരവും ആയ എന്റെ മാതൃഗൃഹമാകുന്ന കുളത്തിൽനിന്ന് എന്നെ ചൂണ്ടലിട്ടുപിടിച്ചത് അദ്ദേഹമാണ്. അവിടെനിന്നു വിട്ടുപോകുവാൻ എനിക്ക് ഒരു നിവൃത്തിയും ഉണ്ടായിരുന്നില്ല. വിവാഹം കഴിഞ്ഞു രണ്ടുമാസം ചെന്നപ്പോൾ, അദ്ദേഹം കാലഗതിയെ പ്രാപിച്ചു. എന്റെ സ്ഥിതിയെപ്പററി പലരും പലവിധം പറയുവാനും തുടങ്ങി. അദ്ദേത്തിന്റെ അച്ഛൻ ഒരു ദിവസം എന്നെ പതിവില്ലാത്തവിധത്തിൽ സൂക്ഷിച്ചു നോക്കി, 'നമ്മുടെ

പുരാണങ്ങളിൽ വർണ്ണിക്കപ്പെട്ടിട്ടുള്ള 'വിഷകന്യക' ഇവളാണ്" എന്നു തന്റെ ഭാൎയ്യയോടു പറഞ്ഞു. ഹാ! ആ വാക്കുകൾ എനിക്കു നല്ല ഓൎമ്മയുണ്ട്. ഇന്നലെ കേട്ടപോലെ തോന്നുന്നു. എന്താ! നിങ്ങൾ ശ്രദ്ധിയ്ക്കുന്നുണ്ടോ, കഥയ്ക്കു വല്ലരസവും തോന്നുന്നുണ്ടോ?'

'പിന്നെ, പിന്നെ, നല്ലരസമുണ്ട്! തുടക്കം വളരെ ക്ഷേമമായിരിക്കുന്നു. ഞാൻ നല്ലപോലെ ശ്രദ്ധിക്കുന്നുണ്ട്" എന്നു ഞാൻ മറുവടി പറഞ്ഞു.

'എന്നാൽ കേട്ടോളു. ഞാൻ സന്തോഷത്തോടുകൂടി എന്റെ പിതാവിന്റെ ഭവനത്തിലേക്കു മടങ്ങി. ക്രമേണ ഞാൻ ഒരു 'കന്യക'യായി വളൎന്നുവന്നു. യൌവനാരംഭത്തോടുകൂടി അസാമാന്യമായ ഒരു ആകാരസുഷമയും, അംഗപുഷ്ടിയും, എന്നുവേണ്ടാ സൌന്ദൎയ്യവായ്പും, കറുത്തവാവുകഴിഞ്ഞ ചന്ദ്രന്റെ വളൎച്ചയ്ക്കുതുല്യം,ദിനംപ്രതി എന്നപോലെ വൎദ്ധിച്ചുംകൊണ്ടുവന്നു. അചിരേണ, എന്നെ ലോകസുന്ദരികളിൽ ഒരുവളാക്കിയ യൌവനം അതിന്റെ പരമകാഷ്ഠയെ പ്രാപിച്ചു. ഞാൻ സുന്ദരിയാണെന്നുള്ള പരമാൎത്ഥം എന്നിൽനിന്നു മറച്ചുവയ്ക്കുവാൻ ഗുരുജനങ്ങൾ സദാ ശ്രദ്ധവെച്ചു. എന്നാൽ, എന്റേതുപോലുള്ള സൌന്ദൎയ്യപൂൎത്തി ഒരിക്കലും ഒളിച്ചുവച്ചാൽ നില്ക്കുന്നതല്ല. എന്താ നിങ്ങൾക്കു തോന്നുന്നത്, വാസ്തവമല്ലേ?'

'അങ്ങിനെ ആയിരുന്നിരിക്കണം. പക്ഷെ, എനിക്കു നിങ്ങളെ കാണുന്നതിന്നു ഭാഗ്യമുണ്ടായിട്ടില്ല'.

'അല്ലാ! ഇല്ലേ.! വസ്തുവമായിട്ടും ഇല്ലേ, എന്ത്! ആ അസ്ഥികൂടം, എന്റെ സ്വന്തം അസ്ഥികൂടം'— അതിന്നു ശേഷം അവൾ 'ഹാ! ഹാ!' എന്ന് അത്യുച്ചത്തിൽ ചിരിക്കുവാൻ തുടങ്ങി. കുറേ ചിരിച്ചു വീണ്ടും പറഞ്ഞു. 'പോട്ടെ— ഞാൻ വെറും നേരമ്പോക്കു പറഞ്ഞതാണ്. അതിന്മേൽ (അസ്ഥികൂടത്തിൽ) കാണപ്പെടുന്ന ആ രണ്ടു കുഴികളിൽ ഒരുകാലത്ത്, ഒ

രു ഒററ നോട്ടത്താൽ ലോകം മുഴുവൻ ഇളക്കിമറിക്കത്തക്ക ശക്തിയുള്ള അപാംഗങ്ങളോടുകൂടിയ കുവലയനേത്രങ്ങൾ ഉണ്ടായിരുന്നു എന്നു ഞാൻ എങ്ങിനെ നിങ്ങളെ പറഞ്ഞു ബോദ്ധ്യപ്പെടുത്തും? പല്ലുകൾ എല്ലാം പോയി, ചുക്കിച്ചുളിഞ്ഞ ആ വായുടെ ഭാഗത്ത്, ഒരു ഇളം മന്ദഹാസത്താൽ എൻെറ പവിഴംപോലുള്ള അധരങ്ങൾ അല്പം വിടരുമ്പോൾ മുല്ലമൊട്ടുകൾ പോലെ ഉള്ള പല്ലുകൾ പുറത്തു കാണുന്നതിന്നു കണ്ണു ചിമ്മാതേയും, വായ് കൂട്ടാതേയും, പാരവശ്യത്തോടുകൂടി എന്നെ പ്രതീക്ഷിച്ചുകൊണ്ടിരുന്ന കൊലകൊമ്പന്മാരെ കൊമ്പുകുത്തിച്ചു ഒരു ശക്തി ഒരു കാലത്തു ലാലസിച്ചിരുന്നു എന്നു പറഞ്ഞാൽ നിങ്ങൾ വിശ്വസിക്കുമൊ? നിർജ്ജീവമായി, വെറും ശുഷ്കാസ്ഥികളായി, ഉണക്കച്ചുള്ളികൾപോലെ കാണപ്പെടുന്ന ആ എല്ലുകളെ ആവരണം ചെയ്തിരുന്ന ശരീരത്തിൻെറ സൌന്ദര്യാദിഗുണങ്ങളെ വിവരിച്ചിട്ടു എന്താവശ്യം! എനിക്ക് അതെല്ലാം ഓക്കുമ്പോൾ താനേ ചിരിവരുന്നു. അതല്ലാ, ചിലപ്പോൾ ആ വിചാരം എൻെറ മനസ്സിൽ കലശലായ കോപാഗ്നിയെ ഉജ്ജ്വലിപ്പിക്കുന്നു. അക്കാലത്തുണ്ടായിരുന്ന ഒന്നാമത്തെ വൈദ്യശിരോമണിപോലും, ഒരുകാലത്ത് എൻെറ ശരീരം— എൻെറ ആ മനോഹരശരീരം— വൈദ്യവിദ്യാൎത്ഥികൾക്കു ശരീരഘടനാരീതി ഉദാഹരിച്ചു കാണിക്കുന്നതിന്നുള്ള ഒരു വസ്തുവായിത്തീരുമെന്ന് ഊഹിക്കുമായിരുന്നില്ല. ഒരു വൈദ്യൻ എന്നെക്കുറിച്ച്, 'കനകചമ്പകം' എന്ന് എൻെറ ഒരു സ്നേഹിതനോടു പറഞ്ഞതു ഞാൻ കേട്ടിട്ടുണ്ട്. മറെറല്ലാ ശരീരങ്ങളും വൈദ്യവിദ്യാൎത്ഥികൾക്ക് ഉപകരിക്കപ്പെട്ടാലും എൻെറ കോമളതനു, സൌന്ദര്യത്തിൻേറയും ശൃംഗാരത്തിൻേറയും സത്തായ ആ ശരീരം, താപസോത്തമന്മാരെക്കൂടി കാമവികാരത്തിൽ മുക്കിയിരുന്ന ആ ശരീരം, ഒരുകാലത്തും വിദ്യാൎത്ഥികളുടെ സൂക്ഷ്മമില്ലാത്ത കരവിരലുകൾക്ക് ഒരു കളിസ്ഥലമായും, ആലോചനയില്ലാത്ത അവരുടെ സരസസല്ലാപാദികൾക്ക് ഒരു വിഷ

യമായും, ഗുരുനാഥന്മാരുടെ മുമ്പിൽ വിദ്യാത്ഥികൾക്കുവേണ്ടി കെട്ടിനിത്തിയ ഒരു സാധനപാഠമായും പരിണമിക്കുമെന്നു സ്വപ്നത്തിൽപോലും ഓത്തിരുന്നില്ല. ശരിയായ ഒരു കനകചെമ്പകപുഷ്പത്തിൻെറ ഉള്ളിൽ ഒരസ്ഥിക്കൂടം ഉണ്ടായിരിക്കയില്ല, ഉവ്വോ?'

ചലനമുള്ളതും, പ്രകാശത്തെ പ്രതിഫലിപ്പിക്കുന്നതുമായ ഒരു അമൂല്യരത്നത്തിൽനിന്നു നാലുപാടും പ്രഭാകന്ദളങ്ങൾ പരക്കുന്നത് എങ്ങിനേയൊ, അതുപോലെ,ഞാൻ മന്ദയാനംചെയ്യുമ്പോൾ എൻെറ ശരീരത്തിൽനിന്നു സൌന്ദയ്യധോരണി എല്ലാഭാഗത്തേക്കും പരന്നിരുന്നു. ചിലപ്പോൾ തടിച്ചുരുണ്ടു മാംസളങ്ങളായ എൻെറ 'കാഞ്ചനക്കുട്ടക്കയ്യുകളെ'ഞാൻ തന്നെത്താൻ നോക്കി ആഹ്ലാദപ്പെട്ടുമാറുണ്ട്. ലോകത്തിലെ പുരുഷഗണത്തെ മുഴവൻ ഒന്നിച്ചു കടിഞ്ഞാണിട്ടുമുറുക്കി,നിലയ്ക്കുനിത്തി,യഥേഷ്ടം നടത്തുവാൻ സാധിക്കുമായിരുന്ന ആ വിശിഷ്ടബാഹുക്കളുടെ രാമണീയകം ഓത്തു ഞാൻ വളരെ അഭിമാനപ്പെടാറുണ്ട്. പുരാണനായികയായ സുഭദ്രയ്ക്കു— തൻെറ കാമുകനായ അജ്ജുനൻെറ തേർ തെളിച്ചുംകൊണ്ടു ത്രിലോകങ്ങൾക്കു മുഴവൻ സ്തബ്ധതയും അത്ഭുതവും ജനിപ്പിച്ച ആ സുഭദ്രയ്ക്കു— എൻേറതുപോലുള്ള കൈകൾ പക്ഷെ ഉണ്ടായിരുന്നിരിക്കാം. തങ്കവണ്ണവും, ഉരുണ്ടുനീണ്ടുള്ള വളച്ച്യും, തണുപ്പും, മിനുസവും, ചെന്താമരപോലുള്ള ഉള്ളങ്കയ്യും, സൌന്ദയ്യത്തിൻെറ നാളങ്ങൾപോലുള്ള വിരലുകളും ഉള്ള ബാഹുലതകൾ അല്ലാതെ ആക്കാണുള്ളത്!

അല്പമെങ്കിലും ലജ്ജയോ, മടിയോ, മയ്യാദയോ കൂടാതെ എൻെറ ആ അസ്ഥിക്കൂടം, ഈ വൈശിഷ്ട്യങ്ങൾക്കെല്ലാം ജീവനിദശ്നമായിരുന്ന ആ അസ്ഥിക്കൂടം, ആ സംഗതികളെല്ലാം നിങ്ങളിൽനിന്നു ഗോപനം ചെയ്തു. അക്കാലത്ത്, എനിക്കു ചലനമോ ശബ്ദമോ ഉണ്ടായിരുന്നില്ല. അല്ലെങ്കിൽ,ഞാൻ

അപ്പോൾതന്നെ, വാസ്തവം പ്രത്യക്ഷമാകുമായിരുന്നു. നിങ്ങൾ വാസ്തവം ധരിക്കാത്തതുകൊണ്ടാണ് എനിക്കു നിങ്ങളോടിത്ര ദ്വേഷം. ഇത്ര ദ്വേഷം എനിക്ക് ഈ ലോകത്തിൽ ആരോടും തോന്നീട്ടില്ല. ആ അസ്ഥികൂടത്തെത്തന്നെ നിങ്ങളുടെ മുമ്പിൽ നിർത്തി, പതിനാറു വസന്തത്തിലെ മാധുരിയും, വാസനയും, സുഷമയും വികസിക്കുന്ന സൌന്ദര്യകുസുമങ്ങളാൽ അതിനെ അലങ്കരിച്ച്, ഉറക്കം വന്നു താനേ അടയുന്ന നിങ്ങളുടെ നേത്രങ്ങളിൽനിന്ന്, വളരെ കാലത്തേക്കു നിദ്രയേയും, തലയിൽനിന്നു ശരീരശാസ്ത്രജ്ഞാനത്തേയും തീരെ നീക്കിക്കളഞ്ഞാൽ കൊള്ളാമെന്ന് എനിക്കു വളരെ ആഗ്രഹമുണ്ട്'.

ഞാൻ മറുവടി പറഞ്ഞു: 'അല്ലയോ മഹിളാരത്നമേ! എന്റെ മണ്ടയിൽ നിങ്ങൾ പറയുന്ന ആ ജ്ഞാനത്തിന്റെ ഒരു ശകലംപോലും തീരെയില്ലാതെയായിട്ടു വളരെക്കാലമായി എന്നും, മനോമോഹനമായ നിങ്ങളുടെ ആ ദിവ്യ സൌന്ദര്യത്തെ, കൂരിരുട്ടുള്ള ഈ മുറിയിൽ,ദിവ്യപ്രകാശത്തോടുകൂടി ശോഭിക്കുന്നതായി എന്റെ മനസ്സുകൊണ്ടു സത്യമായും ഞാൻ കാണുന്നുണ്ടെന്നും പൂർണ്ണമായി വിശ്വസിച്ചാലും'.

അവൾ കഥ തുടൎന്നു. 'എനിക്ക് എന്റെ തരക്കാരായ സഖികൾ ആരും ഉണ്ടായിരുന്നില്ല. എന്റെ സഹോദരൻ കല്യാണം കഴിക്കേണ്ടെന്നു തീൎച്ചപ്പെടുത്തിയിരുന്നു. അതുകൊണ്ട്,എന്റെ വീട്ടിൽ സ്ത്രീയായി ഞാൻ മാത്രമേ ഉണ്ടായിരുന്നുള്ളു. അസ്തമയസൂൎയ്യൻ എന്റെ ഭവനഭാഗങ്ങളെ കമനീയമാക്കിച്ചെയ്യുംസമയങ്ങളിൽ ഞാൻ തനിച്ചുതന്നെ മുററത്ത് ഒരു പൂമരത്തിന്റെ ചുവട്ടിൽ, 'ലോകം മുഴുവനും എന്നെ അകൈതവമായി സ്നേഹിക്കുന്നുണ്ട്' എന്നിങ്ങിനെ വിചാരിച്ചു മനോരാജ്യത്തിൽ മതിമറന്നിരിക്കും. 'നക്ഷത്രങ്ങൾ എന്നെ നോക്കി പുഞ്ചിരിതൂകുന്നു; നിൎവ്വികാരനെന്നു നടിക്കുന്ന മന്ദമാരുതൻ അങ്ങോട്ടും ഇങ്ങോട്ടും കടക്കുമ്പോളെല്ലാം നെടുവീൎപ്പിട്ടുകൊ

ണ്ട് എന്റെ മൃദുതനുവിൽ തലോടുന്നു; എന്റെ 'മുഗ്ദ്ധമൃദുതരസ്നിഗ്ദ്ധപാദങ്ങൾ' പതിച്ചിട്ടുള്ള സ്ഥലത്തിലെ പുല്ലും മണ്ണും —അവയ്ക്കു വികാരാദിവിശേഷങ്ങൾ ഉണ്ടായിരുന്നു എങ്കിൽ— ജന്മസാഫല്യം സിദ്ധിച്ചതായി നടിക്കുമായിരുന്നു; അഥവാ, ലോകത്തിലെ യുവാക്കന്മാരെല്ലാംതന്നെ അല്ലേ, 'വെറുംപുല്ലുകൾ' ആയി, എന്റെ പാദസ്പർശത്തെ ആസ്വദിച്ച് അഭിമാനപ്പെടുന്നത്". എന്നിങ്ങിനെയുള്ള വിവിധവികാരങ്ങളാൽ ഇളകിക്കൊണ്ടിരുന്ന എന്റെ മനസ്സ് അപ്പോൾ വളരെ വ്യാകുലപ്പെട്ടു.

എന്റെ സഹോദരന്ന് ഒരു സ്നേഹിതൻ ഉണ്ടായിരുന്നു. 'ശശിശേഖരൻ' എന്നായിരുന്നു പേർ. അദ്ദേഹം ഇംഗ്ലീഷുവൈദ്യം പഠിച്ചു ജയിച്ച ഒരാളും ഞങ്ങളുടെ കുഡുംബവൈദ്യനും ആയിരുന്നു. ഞാൻ ഒന്നുരണ്ടുകുറി ഇതിന്നുമുമ്പ്, അദ്ദേഹത്തെനോക്കിക്കണ്ടിട്ടുണ്ടായിരുന്നു. പക്ഷേ അദ്ദേഹം എന്നെ കണ്ടിട്ടില്ല. എന്റെ സഹോദരൻ ഒരു വല്ലാത്ത സ്വഭാവക്കാരനാണ്. ഈശ്വരൻ കണ്ണുകൾ തന്നിട്ടുള്ളതു തന്റെ നാലുഭാഗത്തും കഴിയുന്ന സംഗതികളെ സൂക്ഷിച്ചുനോക്കി അറിയുന്നതിനാണെന്ന് അദ്ദേഹം ധരിച്ചിട്ടില്ല. അദ്ദേഹത്തിന്നു ജീവിതംതന്നെ അത്ര രസപ്രദമായി തോന്നിയിരുന്നില്ല. ആകയാൽ അദ്ദേഹം ലോകവ്യവഹാരങ്ങളിൽ ഒന്നിലും പങ്കുകൊള്ളാതെ, തീരെ ഒതുങ്ങി ഒരു മൂക്കിൽ കൂടിയിരിക്കയായിരുന്നു.

ശശിശേഖരൻ മാത്രമേ എന്റെ സഹോദരന്ന് ഒരു സ്നേഹിതൻ ഉണ്ടായിരുന്നുള്ളു. അതുകൊണ്ട്, അദ്ദേഹം മാത്രമേ ഇടയ്ക്കിടയ്ക്കു ഞങ്ങളുടെ ഭവനത്തെ സന്ദർശിച്ചിരുന്നുള്ളു. അദ്ദേഹത്തെ മാത്രമേ എനിക്ക്, ഒളിച്ചും പതുങ്ങിയും ആണെങ്കിലും, ഇടയ്ക്കിടയ്ക്കു കാണുവാനും സാധിച്ചിരുന്നുള്ളു. സന്ധ്യാസമയത്ത്, മുററത്തു മരച്ചുവട്ടിൽ ഇരുന്ന്, മനോരാജ്യസാമ്രാജ്യത്തിലെ മഹാരാജ്ഞിയായി ഞാൻ വാണുകൊണ്ടിരിക്കുമ്പോൾ, ശശിശേഖരനേക്കുറിച്ചുള്ള എന്റെ സ്മരണയിൽക്കൂടിയും, ജ്ഞാന

ത്തിൽക്കൂടിയും ആയിരുന്നു ഞാൻ ലോകത്തിലെ സകല യുവാക്കന്മാൎക്കും സഗൌരവം, സ്വാഗതം പറഞ്ഞിരുന്നത്. എന്താ! നിങ്ങഠം ശ്രദ്ധിക്കുന്നുണ്ടോ? നിങ്ങഠം എന്താണ് ആലോചിക്കുന്നത?'

'ഹെയ്', ഒന്നുമില്ല. ഹാ! ഞാൻ ശശിശേഖരനായാൽ കൊള്ളാമായിരുന്നു എന്ന് ആഗ്രഹിക്കുകയായിരുന്നു' എന്നു ഞാൻ ഒരു ദീൎഘശ്വാസത്തോടുകൂടി ഉത്തരം പറഞ്ഞു.

'ആദ്യംതന്നെ കഥ മുഴുവനും കേഠംക്കു. മഴക്കാലത്ത്, ഒരു ദിവസം ഞാൻ പനിമൂലം തീരേ കിടപ്പിലായി. കുഡുംബവൈദ്യൻ—ശശിശേഖരൻ—എന്നെ ചികിത്സിപ്പാൻ വന്നു. അന്നാണ് ഞങ്ങഠം ആദ്യമായി മുഖത്തോടുമുഖം കണ്ടത്.

എന്റെ മുഖത്തുണ്ടായിരുന്ന വിളൎപ്പു് കാണാതെ കഴിക്കുവാൻ ഞാൻ, പുറത്തുനിന്നു സായന്തനസൂൎയ്യന്റെ അരുണകിരണങ്ങഠം അകത്തേക്കു പ്രവേശിച്ചിരുന്ന ഒരു ജനവാതലിന്റെ നേൎക്കു നോക്കിക്കൊണ്ടിരുന്നു. വൈദ്യൻ വന്ന്, എന്റെ മുഖത്തുനോക്കി. ഞാൻ തന്നെയാണ് വൈദ്യൻ എന്ന് എനിക്കു തോന്നി. എന്റെ മനോമുകുരത്തിൽ ചില വിശേഷ ചിത്രങ്ങഠം ഞാൻ സങ്കല്പത്തിൽ കണ്ടു. എന്തായിരുന്നു ആ ചിത്രം? വളരെ മൃദുവായ ഒരു മെത്തമേൽ ഒരാഠം ചാരി ഇരിക്കുന്നു. സന്ധ്യാരുചിയുടെ നയനാനന്ദകരമായ സുപ്രഭ അകത്തുകുറേശ്ശെ വ്യാപിച്ചിട്ടുണ്ട്. അപ്പോഠം വികസിച്ച ചെന്താമരപ്പൂവുപോലെ മനോഹരമായ ഒരു മുഖം! അല്പം ക്ഷീണഭാവം ആ മുഖത്തിന്നു കുറച്ചു മങ്ങൽ ഉണ്ടാക്കീട്ടുണ്ടെങ്കിലും, ആ കപ്പാടെ അതും നേത്രാനന്ദകരംതന്നെ. ചുരുണ്ടിരുണ്ട കേശഭാരം വിശാലമായ നെററിത്തടത്തിൽ ചിന്നിച്ചിതറിക്കിടക്കുന്നു. ലജ്ജയുടെ ഭാരത്താൽ അല്പം താണിട്ടുള്ള കൺപോളകഠം ഉജ്ജ്വലമായ വീക്ഷണശക്തിയെ തീരെ മൂടിക്കളഞ്ഞിട്ടില്ലെങ്കിലും, ചുവട്ടിൽ കണ്ണാടിപോലെയുള്ള കവിഠംത്തടങ്ങളിൽ പ്രതിഫലിച്ചു നിഴൽപ്പെടുത്തീട്ടുണ്ട്!!

ശാന്തസ്വരത്തിൽ, വൈദ്യൻ, അടുത്തുനില്ക്കുന്ന എന്റെ സഹോദരനോട്,'ഞാൻ അവരുടെ നാഡിപിടിച്ചുനോക്കട്ടെ?' എന്നു ശങ്കയോടുകൂടി ചോദിച്ചു.

'മൂടിപ്പുതച്ചിരുന്ന കരിമ്പടത്തിന്റെ അടിയിൽനിന്നു ഞാൻ എന്റെ നീണ്ട്, ബലംകുറഞ്ഞു ക്ഷീണിച്ച കൈ പുറത്തെടുത്തു കാണിച്ചു. ഞാൻ ഓട്ടക്കണ്ണിട്ട് എന്റെ കയ്യിന്മേൽ ഒന്നുനോക്കി. സ്വച്ഛനീലിമയുള്ള ഒരു കല്ലുവള ആ കയ്യിന്ന് അലങ്കാരമായുണ്ടായിരുന്നു എങ്കിൽ ആ അവയവത്തിന്ന് എത്ര സൌന്ദര്യം കൂടുമായിരുന്നു എന്നു ഞാൻ സഗൌരവം ആലോചിച്ചു. ഒരു വൈദ്യൻ രോഗിയുടെ നാഡി പിടിക്കുന്നതിന്ന് ഇങ്ങിനെ സംശയിക്കുന്നതായി ഞാൻ ഒരിക്കലും ഇതിന്നു മുമ്പു കണ്ടിട്ടില്ല, കേട്ടിട്ടുമില്ല. എന്റെ കൈ പിടിച്ചപ്പോൾ അദ്ദേഹത്തിന്റെ കരവിരലുകൾ വിറച്ചു. എന്റെ പനിയുടെ ശക്തി എത്രയുണ്ടെന്ന് അദ്ദേഹം നാഡിപിടിച്ച് അറിഞ്ഞു. അദ്ദേഹത്തിന്റെ മനസ്സാകുന്ന നാഡി എത്ര ശക്തിയോടും വേഗത്തോടുംകൂടി അടിച്ചിരുന്നു എന്നു തത്സമയത്തു തന്നെ എനിക്കും മനസ്സിലാക്കുവാൻ സാധിച്ചു; നിങ്ങൾക്ക് അതു വിശ്വസിക്കാമോ?'

'ഓ–തീച്ചയായിട്ടും വിശ്വസിക്കാം. മനുഷ്യരുടെ നാഡികളുടെ ചലനങ്ങൾ എല്ലാ അവസ്ഥകളിലും ഒരുപോലെ ആയിരിക്കയില്ല' എന്നു ഞാൻ ഉത്തരം പറഞ്ഞു.

'ഇപ്രകാരം ഒന്നുരണ്ടുതവണ എനിക്കു പനിപിടിക്കലും മാറലും ഉണ്ടായി. അതോടുകൂടി,സങ്കല്പശക്തിയാൽ എന്റെമുമ്പാകെവന്നു സമയംനോക്കി നില്ക്കാറുള്ളതായി എനിക്കു തോന്നാറുള്ള യുവാക്കന്മാരുടെ സംഖ്യയും കുറഞ്ഞുകുറഞ്ഞുവന്നു. ഞാൻ നിമ്മിച്ച ആ മനോരാജ്യസാമ്രാജ്യം ക്രമേണ ജനശൂന്യമായിത്തുടങ്ങി. ഒടുവിൽ, അവിടെ ഒരേഒരാൾമാത്രം ശേഷിച്ചു. എന്നോടുകൂടി അവിടെ ഒരു രോഗിയും ഒരു വൈദ്യനും മാത്രമെ ഉണ്ടായിരുന്നുള്ളു!'

'തലമുടിയെല്ലാം പണിപ്പെട്ടു ചീകിമിനുക്കിക്കെട്ടി, വിവിധപുഷ്പമാല്യങ്ങളാൽ അലങ്കരിച്ച്, ഒരു നേരിയ പീതാംബരത്താൽ മേഹാല്ലാരനം ചെയ്ത്, കയ്യിൽ ഒരു മുഖക്കണ്ണാടിയോടുകൂടി ഞാൻ തോട്ടത്തിൽ തനിയേചെന്ന് ഇരിക്കാറുണ്ട്. അതെന്തിന്? എപ്പോഴും എന്റെ മുഖംതന്നെ കണ്ണാടിയിൽ നോക്കിക്കൊണ്ടിരുന്നാൽ മുഷിയില്ലേ, ഇല്ല. ആ അവസരത്തിൽ ഞാനല്ലാ ആ കണ്ണാടിയിൽക്കൂടി എന്നെ നോക്കിയിരുന്നത്. അന്ന്, എന്റെ ജീവിതം ഒററയ്ക്കായിരുന്നില്ല. ഞാൻ തന്നെ രണ്ടായിരുന്നു; എന്റെ ഒരുഭാഗം എന്റെ കാമുകനായിരുന്നു. അദ്ദേഹം എന്റെ മറുഭാഗത്തെ നോക്കി ആനന്ദിക്കുകയായിരുന്നു. അദ്ദേഹം എന്നെ വീക്ഷിക്കുകയും, എന്റെ സൌന്ദര്യത്തെ ആസ്വദിക്കുകയും, എന്നെ ഓമനിക്കുകയും, ലാളിക്കുകയും ചെയ്തു!!

അതിൽപിന്നെ ഏതു് ഏകാന്തത്തിലും ഞാൻ 'ഏകാകിനി'യാണെന്ന് എനിക്കു തോന്നീട്ടില്ല. ഞാൻ നടക്കുമ്പോഴെല്ലാം എന്റെ കാലടികൾ പതിയുന്നതിന്റെ ഭംഗിയേയും, അപ്പോഴുണ്ടാകുന്ന നാദത്തേയും, തത്സമയത്തു പുല്ലുകൾക്കുണ്ടാകുന്ന ഭാവഭേദത്തേയും പ്രത്യേകം സൂക്ഷിക്കാറുണ്ട്. അതെല്ലാം നമ്മുടെ വൈദ്യനായ യുവാവ് എങ്ങിനെ ഇഷ്ടപ്പെട്ടുമെന്ന് ആലോചിക്കാറുണ്ട്. നട്ടുച്ചയ്ക്ക്, എല്ലാം നിശ്ശബ്ദമായി, ആകാശത്തു വളരെ ഉയരത്തിൽ ചുററിച്ചുററി പറക്കുന്ന പരുന്തുകളുടെ ലഘുവായ ചിറകടിയൊ, വഴികളിൽ ഒററയ്ക്കു നടക്കുന്ന വല്ല കച്ചവടക്കാരുടേയും (സാമാനങ്ങൾ കൊണ്ടുനടന്നു വില്ക്കുന്നവർ) വാക്കുകളൊ അല്ലാതെ ഒരു ഒച്ചയും അനക്കവും ഇല്ലാതിരിക്കുമ്പോൾ, ഞാൻ ചന്ദ്രികാധവളമായ ഒരു നിർമ്മലവസ്ത്രം കിടക്കമേൽ വിരിച്ച്, അവിടെ വെറുതേ കിടക്കാറുണ്ട്. അങ്ങിനെ അവിടെ കിടക്കുമ്പോൾ, ആരെങ്കിലും ആസ്ഥിതിയിൽ എന്നെ കണ്ടു വന്ന്, ഓമനത്വവും, മൃദു

ത്വവും, മനോഹരത്വവും ഉള്ള എൻെറ കരകമലം സ്നേഹപു രസ്സരം പതുക്കെ എടുത്ത്, പ്രേമാതിരേകത്തോടുകൂടിയ പു ഞ്ചിരിതൂകി, മന്ദം മന്ദം ഉയത്തി, ആ ഉള്ളംകയ്യിൽ, നിശ്ശബ്ദ മായും, വികാരപരിപൂത്തിയോടുകൂടിയും ഒരു ചുംബനം ചെ യ്തു പെട്ടെന്നു പൊയ്ക്കളഞ്ഞെങ്കിൽ— ഹാ! ആട്ടെ, കഥ ഇവിടെ നിത്തട്ടെ, വിരോധമുണ്ടോ?'

'അങ്ങിനെ വിരമിക്കുന്നതായാൽ വലിയ കുററം പറഞ്ഞു കൂടാ. കഥ പൂണ്ണമാവില്ല. സംശയമില്ല. എങ്കിലും, അവസാ നം ഒരാൾക്ക് ആലോചിച്ചു രസിക്കുന്നതിന്നു പ്രയാസമില്ല' എന്നായിരുന്നു ഞാൻ അപ്പോൾ മറുവടി പറഞ്ഞത്.

'അതു ശരി. പക്ഷേ കഥ അപ്പോൾ മുഴുവൻ ഗുരുതര മായിരിക്കും. അതിൻെറ ഫലിതവും രസവും പോകും. കഥ യിൽ അസ്ഥിക്കൂടത്തിന്ന് ഒരു ഭാഗമില്ലേ, അതെവിടെ?' എന്നി ങ്ങിനെഅവൾ എൻെറ മറുപടിക്കു പ്രത്യുത്തരം ചെയ്തുംകൊ ണ്ടു വീണ്ടും കഥതുടന്നു.

'ശശിശേഖരന്നു ധാരാളം കേസ്സുകൾ കിട്ടിത്തുടങ്ങി. സ മ്പാദ്യവും വദ്ധിച്ചു. പുതിയതായി ഒരു മരുന്നുഷാപ്പിൻെറ ആ വശ്യം നേരിട്ടു. അതിലേക്ക് എൻെറ വീട്ടിൻെറ താഴത്തെ നിലയിലുള്ള ചില മുറികൾതന്നെ ഒഴിച്ചുകൊടുത്തു. അദ്ദേഹം ഷാപ്പിൽ മിക്കപ്പോഴും ഉണ്ടായിരിക്കും. അപ്പോൾ ഒക്കെ ഞാൻ അവിടെച്ചെന്നു പലതും സംസാരിക്കാറുണ്ട്. മരുന്നു കൾ, രോഗങ്ങൾ, ചികിത്സകൾ എന്നിവയെക്കുറിച്ചു ഞാൻ സാമാന്യം ജ്ഞാനം സമ്പാദിച്ചു. വിശേഷിച്ച്, വിഷങ്ങൾ— കഴിച്ചാൽ ഉടനേ മരിക്കുന്ന വിഷങ്ങൾ— എന്നതായിരുന്നു എനിക്ക് എത്രയും ഇഷ്ടപ്പെട്ട വിഷയം. തൻെറ സ്വന്തം പ്ര വൃത്തിയെ സംബന്ധിച്ചുള്ള എൻെറ അന്വേഷണങ്ങൾക്ക്, അദ്ദേഹം എപ്പോഴും ജാഗ്രതയോടും, വാത്സല്യാതിരേകത്തോടുംകൂടി മ റുപടി പറഞ്ഞു. അദ്ദേഹമായുള്ള പരിചയത്തിൽ 'മരണം'

എന്നത് എന്റെ സ്വന്തം കുഡുംബത്തിലെ ഒരംഗത്തെപ്പോലെ എനിക്കു വളരെ പരിചയവും, ഇഷ്ടവും ഉള്ള ഒരു വസ്തുവായിത്തീൎന്നു. 'പ്രേമം' എന്നും 'മരണം' എന്നും രണ്ടു വസ്തുക്കൾക്കു മാത്രമേ എന്റെ മനസ്സിൽ സ്ഥലം ഉണ്ടായിരുന്നുള്ളു. ലോകത്തിൽ എങ്ങുംതന്നെ മറെറാന്നും ഞാൻ കണ്ടില്ല. ഇനി അധികം ഇല്ല. കഥ ഇവിടെ അവസാനിക്കാറായി'.

'രാത്രിയും ഇവിടെ അവസാനിക്കാറായിരിക്കുന്നു' എന്ന് അപ്പോൾ ഞാനും പതുക്കെ പറഞ്ഞു.

കുറേദിവസമായിട്ട്, വൈദ്യന്ന് ഒരു മൌഢ്യം ബാധിച്ചു കണ്ടു. സല്ലാപങ്ങൾക്കു മനസ്സു കണ്ടില്ല. എന്നല്ല, എന്റെ സന്നിധാനത്തിൽ, തനിക്കു പറവാൻ അൎഹതയില്ലാത്തത് എന്തോ എന്നോടു പറഞ്ഞാലുള്ളപ്പോലെ, ഒരു അസ്വസ്ഥതയും കാണപ്പെട്ടു. പിന്നീട്, ഒരുദിവസം സായങ്കാലത്തിൽ, അദ്ദേഹം എന്റെ ജ്യേഷ്ഠന്റെ എരട്ടക്കുതിരവണ്ടി അന്നത്തെ സക്കീട്ടിന്റെ ആവശ്യത്തിലേക്കു ചോദിക്കുന്നതു ഞാൻ കേട്ടു. എനിക്കു കാൎയ്യം അത്ര പിടിച്ചില്ല. ഞാൻ ജ്യേഷ്ഠന്റെ അടുക്കൽ ചെന്ന്, 'വൈദ്യർ എങ്ങോട്ടാണ് ഇന്നു പോകുന്നത്?' എന്നു ചോദിച്ചു. 'നിനക്കെന്തുവേണം' എന്നു ജ്യേഷ്ഠൻ കയൎത്തു. ഒന്നും ഉണ്ടായിട്ടല്ല, കേട്ടുക്കൂടേ' എന്നു ഞാൻ നിർബ്ബന്ധിച്ചു. 'കല്യാണത്തിന്ന്' എന്ന് അപ്പോൾ ജ്യേഷ്ഠൻ പറഞ്ഞു. 'നേരോ?' എന്നു ഞാൻ കളിസ്വരത്തിൽ ചോദിച്ചുംകൊണ്ടു ചിരിക്കുവാൻ തുടങ്ങി. ചിരിച്ചുചിരിച്ച് എന്റെ കണ്ണുകളിൽ വെള്ളം നിറഞ്ഞു! ഹൃദയത്തിന്റെ അടിയിൽനിന്നു പുറപ്പെടുന്ന വികാരങ്ങൾ എത്രനേരം ഒരാൾക്കു മറയ്ക്കുവാനും മറക്കുവാനും സാധിക്കും!!'

കുറേശ്ശകുറേശ്ശയായി ഞാൻ കാൎയ്യങ്ങൾ മുഴുവനും ഗ്രഹിച്ചു. സ്ത്രീധനമായി നല്ല ഒരു സംഖ്യ കിട്ടുന്നതായാൽ ഏതു പുരുഷനാണ് ഉപേക്ഷിക്കുക! എന്നാൽ ഈ സംഗതി എ

നിൽനിന്നു ഗോപനംചെയ്തു് അദ്ദേഹം എന്നെ എന്തിനു വ ഞ്ചിച്ചു? ഞാൻ അദ്ദേഹത്തിന്റെ കാലുകൾ കെട്ടിപ്പിടിച്ചു്, 'അങ്ങുന്നു് അങ്ങിനെ ചെയ്താൽ ഞാൻ മനംതകർന്നു മരിക്കും' എന്നു് ഒരിക്കലും അദ്ദേഹത്തോടു പറഞ്ഞിട്ടില്ലല്ലോ! പുരുഷ ന്മാരെ ഒരിക്കലും വിശ്വസിച്ചുകൂടാ. ഞാൻ ഈ ലോകത്തിൽ ഒരു പുരുഷനെ മാത്രമേ അറികയുള്ളൂ. അതുമതി; ഒരു നിമി ഷംകൊണ്ടു് എനിക്കു മററു കൂട്ടരുടെ യഥാൎത്ഥവില എത്രയെ ന്നു് എളുപ്പത്തിൽ നിൎണ്ണയിക്കുവാൻ സാധിച്ചു!'

'അന്നുച്ചയ്ക്കു്, ഡോക്ടർ വീട്ടിൽ വന്നപ്പോൾ ഞാൻ അ ടുത്തുചെന്നു. 'നിങ്ങൾ ഇന്നു് അസ്തമിച്ചു കല്യാണംകഴിക്കു വാൻ പോകയാണോ?' എന്നു ചിരിച്ചുംകൊണ്ടു ചോദിച്ചു. അതോടുകൂടി വളരെനേരം ഉച്ചത്തിൽ ചിരിച്ചു; എനിക്കു് ആ വൎത്തമാനം ഇത്ര വളരെ സന്തോഷകരമാണെന്നു കണ്ടപ്പോൾ അദ്ദേഹത്തിന്നു് അല്പം ലജ്ജയും വ്യസനവും ഉണ്ടായി. ഞാൻ അതേസ്വരത്തിൽ വീണ്ടും ചോദിച്ചു. 'എന്താ! വരന്റെ യാ ത്രയ്ക്കു കൊട്ടും ആഘോഷവും ഒന്നും ഇല്ലേ?' ഒരു ദീൎഘനിശ്വാ സത്തോടുകൂടി ഡോക്ടർ പറഞ്ഞു, 'എന്തോ! കല്യാണം എ ന്നു പറയുന്നതു വാസ്തവത്തിൽ അത്രമാത്രം സന്തോഷകരമായ ഒരു സംഗതിയാണോ?'

'അതുപോട്ടെ, ഈ ഉപായമൊന്നും പററില്ല. കൊട്ടും പാട്ടും ആഘോഷവും പന്തവും മററും കൂടാതെ കല്യാണയാത്ര പാടില്ല'.

'ഞാൻ ജ്യേഷ്ഠനെ പറഞ്ഞു നിൎബ്ബന്ധിച്ചു്, ഒടുവിൽ ക ല്യാണം മഹാ ഘോഷമായിത്തന്നെ വേണമെന്നു തീൎച്ചപ്പെടു ത്തി. ഡോക്ടരേയും സമ്മതിപ്പിച്ചു'.

'എന്റെ കളിയും ചിരിയും ഒക്കെ ഒതുങ്ങിത്തുടങ്ങി. മന സ്സു് അഗ്നിപൎവ്വതംപോലെ പുകഞ്ഞുകൊണ്ടിരുന്നു. ബഹിൎഗ്ഗ മനത്തിന്നു് ഒരു മാൎഗ്ഗം മാത്രമേ വേണ്ടിയിരുന്നുള്ളൂ.

എന്റെ *

കല്യാണത്തിന്നു പുറപ്പെടുന്നതിന്നുമുമ്പു ഞാൻ ഡോക്ടരോട് 'നിങ്ങൾ കല്യാണംകഴിച്ചു വധുവിനെ ഗൃഹത്തിലേയ്ക്കു കൊണ്ടുവന്നാലും, പിന്നേയും പുറമെ പോയി, രോഗികളുടെ നാഡികൾ പിടിച്ചുനോക്കുമോ?' എന്നു യഥാൎത്ഥവികാരങ്ങളെ മറയ്ക്കുന്ന ഒരു പുഞ്ചിരിയോടുകൂടി ചോദിച്ചു.

ഹാ! എന്റെ സഹോദരികളെ! മനുഷ്യരുടെ മനസ്സ്, പ്രത്യേകിച്ചും പുരുഷന്റെ മനസ്സ്, വെറും മാംസദൃഷ്ടികൾക്കു ഗോചരങ്ങൾ അല്ലായിരിക്കാം. എന്നാലും, എന്റെ വാക്കുകൾ വിശ്വസിപ്പിൻ; ഞാൻ ചോദിച്ച ചോദ്യത്തിലെ ഓരോ വാക്കുകളും ഓരോ മൂൎച്ചയുള്ള അസ്ത്രങ്ങൾപോലെ അദ്ദേഹത്തിന്റെ ഹൃദയത്തിൽ തീവ്രശക്തിയോടുകൂടി പാഞ്ഞുകയറി!!

രാത്രി കുറെ വൈകീട്ടായിരുന്നു കല്യാണമുഹൂൎത്തം. സന്ധ്യയ്ക്കു ഡോക്ടരും എന്റെ ജ്യേഷ്ഠനും അവരുടെ പതിവനുസരിച്ചു ചായകുടിക്കുവാനിരുന്നു. നിൎമ്മലമായ തന്റെ കാന്തികന്ദളത്താൽ ലോകമൊട്ടുക്കു വെള്ള ചാൎത്തുന്ന പൂൎണ്ണചന്ദ്രൻ ഉദിച്ചുയൎന്നുതുടങ്ങി. ഞാൻ അവരുടെ അടുത്തുചെന്നു ചിരിച്ചുംകൊണ്ട്, 'പുറപ്പെടുന്നതിന്നു സമയമായി' എന്നു പറഞ്ഞു.

ഇതിനിടയ്ക്ക് ഒരു നിസ്സാരകാൎയ്യം പറയുവാൻ ഞാൻ വിട്ടുപോയി. അന്നുച്ചയ്ക്കു ഞാൻ ആരുംകാണാതെ മരുന്നുഷാപ്പിൽചെന്നു ഏതോ ഒരു വെളുത്ത പൊടി കുറെ എടുത്തു കൊണ്ടുവന്നു സൂക്ഷിച്ചിട്ടുണ്ടായിരുന്നു. അതിൽനിന്നു കുറെ പൊടി ഞാൻ സ്വകാൎയ്യമായി ഡോക്ടൎക്കുള്ള ചായപ്പാത്രത്തിൽ ഇട്ടിരുന്നു. അദ്ദേഹമല്ലേ എളുപ്പത്തിൽ പ്രവൎത്തിക്കുന്ന വിഷം ഇന്നതാണെന്ന് എന്നെ പഠിപ്പിച്ചത്! എന്റെ വാക്കുകേട്ട് അദ്ദേഹം ചായ മുഴുവനും കുടിച്ച് എഴുന്നീററു യാത്രയായി. പോകുന്നപോക്കിൽ തിരിഞ്ഞുനിന്ന്, 'എന്നാൽ പോയിവരട്ടെ' എന്നു ശോകാൎദ്ധ്രനേത്രത്തോടുകൂടി നോക്കി തൊണ്ടയിടറിക്കൊണ്ട് അദ്ദേഹം എന്നോടു യാത്രപറഞ്ഞു.

അദ്ദേഹം പുറപ്പെട്ടു. കൊട്ടും ഘോഷവും തുടങ്ങി. ഞാൻ ഒരു പുതിയ കാശിപുടവ എടുത്തു നല്ലപോലെ ഉടുത്തു. എനിക്കുള്ള സവ്വാഭരണങ്ങളും എടുത്തണിഞ്ഞു. കുങ്കമംകൊണ്ടു ഫാലദേശത്തു നീട്ടി ഒരു കുറിതൊട്ടു. പുറത്തു മുററത്തുള്ള പൂമരത്തിൻെറ—ഞാൻ പതിവായി ഇരിക്കാറുള്ള മരത്തിൻെറ—ചുവട്ടിൽ ചെന്നിരുന്നു.

'രാത്രി നല്ല നിലാവുള്ളതായിരുന്നു. ഒരു തെക്കൻകാററു വീശുന്നുണ്ടായിരുന്നു. പുതുതായി വികസിച്ച മുല്ലപ്പൂക്കളുടെ പരിമളം എങ്ങും പരന്നിരുന്നു. കല്യാണത്തിനുള്ള വരൻെറ യാത്രയുടെ കൊട്ടും പാട്ടും ഘോഷവും ക്രമേണ അകന്നകന്നു കേൾക്കുന്നു. ചന്ദ്രിക എൻെറ കണ്ണുകളിൽ കൌതുകവും കാന്തിയും ചേത്തിരുന്നതും കുറഞ്ഞുകുറഞ്ഞു വരുന്നു. ആകാശവും ഭൂമിയും, ഭവനവും ബന്ധുക്കളും,എന്നുവേണ്ടാ,എനിക്കു പരിചയപ്പെട്ടവ മുഴുവനും അന്ധകാരത്തിലേക്കും, ശൂന്യതയിലേക്കും ക്രമേണ ലയിച്ചുലയിച്ചു വരുന്നു. എൻെറ കണ്ണുകൾക്ക് ഒരു കനം തോന്നുന്നു. കൺപോളകൾ താനെ അടയുന്നു. ഒരു ഇളംമന്ദഹാസത്താൽ എൻെറ ധവളദന്തങ്ങളിൽ ചിലതു കുറേശ്ശ പുറത്തുകാണുന്നു.

'പ്രഭാതത്തിൽ ആളുകൾ വന്ന് എന്നെ കാണുമ്പോൾ ഈ പുഞ്ചിരി വിടാതെ എൻെറ മുഖത്തു വിളയാടുന്നതായി കാണപ്പെടേണമെന്നു ഞാൻ ആഗ്രഹിച്ചിരുന്നു. 'ആദ്യന്തമില്ലാത്ത നിത്യരാത്രിയാകുന്ന എൻെറ വിവാഹമണ്ഡപത്തിലേയ്ക്കു'' ഞാൻ കടക്കുമ്പോൾ എൻെറ മുഖം ഒരു പുഞ്ചിരിയാൽ പ്രശോഭിതമായിരിക്കേണമെന്നു ഞാൻ ആശിച്ചിരുന്നു. ഹാ! എൻെറ കല്യാണമണ്ഡപമെവിടെ? എൻെറ വസ്ത്രാലങ്കാരങ്ങൾ എവിടെ? അവിടെനിന്ന്, എൻെറ ഉൾഭാഗത്ത് ഒരു കലകലശബ്ദം കേട്ടു ഞാൻ ഞെട്ടി ഉണന്നു നോക്കിയപ്പോൾ!—ഹാ! മൂന്നു വിദ്യാത്ഥികൾ എൻെറ എല്ലുകളെ പരിശോധിച്ചു

ശരീരശാസ്ത്രം പഠിക്കുന്നതാണ് ഞാൻ കണ്ടത്!!! ഒരു ഗ്രന്ഥനാഥൻ തൻെറ കയ്യിലുള്ള ചൂരൽ എൻെറ മാറിന്നുനേരെ ചൂണ്ടിക്കാണിച്ചു വിദ്യാർത്ഥികൾക്ക് ഓരോ എല്ലുകളുടേയും പേരുകൾ പറഞ്ഞുകൊടുക്കുന്നു. ഹാ! എൻെറ മാറിടം! സന്തോഷസന്താപങ്ങൾക്ക് അനുസാരമായി വ്യതിചലിച്ചുകൊണ്ടിരുന്ന എൻെറ മാറിടം! സാക്ഷാൽ യൌവ്വനലക്ഷ്മിയുടെ കേളിരംഗം! ഒരു പുഷ്പത്തിൻെറ ഓരോ ഇതൾ വിടരുംപോലെ ദിനംപ്രതി ഓരോ നവീനസാരസ്യങ്ങൾ വളൎന്നുകൊണ്ടിരുന്ന ആ മാറിടം, പീതാംബരത്താൽ മൂടിയിരുന്ന ആ ഭാഗം! വൈദ്യവിദ്യാർത്ഥികൾക്ക് എല്ലെണ്ണി പഠിക്കുന്നതിന്ന് ഉപയോഗപ്പെട്ടിരിക്കുന്നു!! എന്നെന്നും നിലനില്ക്കേണമെന്നുദ്ദേശിച്ച ആ വിശിഷ്ടപുഞ്ചിരി, പവിഴാധരങ്ങളുടെ ഇടയിൽക്കൂടി ദന്തമുത്തുകളെ വെളിക്കുകാട്ടിയിരുന്ന ആ മന്ദഹാസം, പുരുഷഹൃദയകുമുദങ്ങൾക്കു വികാസം കൊടുത്തിരുന്ന ആ ലോകനിലാവ്, ഒരു നിമിഷംനേരമെങ്കിലും നിർബ്ബാധമായിക്കാണുന്നതിന്നു സാമ്രാജ്യചക്രവർത്തികൾപോലും നവരത്നഖചിതങ്ങളായ കിരീടങ്ങളെക്കൂടിയും കാല്ക്കൽവച്ചു നമസ്കരിക്കാറുള്ള ആ ഇളംമന്ദഹാസം! ഹാ! അതെവിടെ!!

അതിൻെറ ലഘുവായ ഒരു ഛായയെങ്കിലും നിങ്ങൾക്ക് ആ അസ്ഥികൂടത്തിന്മേൽ കാണുവാൻ സാധിച്ചുവോ? ആ സ്ഥാനത്തു ചുക്കിച്ചുളിഞ്ഞു പല്ലുകൾ എല്ലാം കൊഴിഞ്ഞുപോയിട്ടുള്ള ഒരു വെറും ദ്വാരമല്ലെ കണ്ടത്? ഇതാണ് നമ്മുടെ മോഹങ്ങളുടേയും, ആഗ്രഹങ്ങളുടേയും, ആശകളുടേയും സ്ഥിതി! നിലനില്ക്കുന്നതു നാം ആഗ്രഹിക്കുന്നില്ല, നാം ആഗ്രഹിക്കുന്നതു നിലനില്ക്കുന്നില്ല'.

കഥ കഴിഞ്ഞു. കുറേനേരത്തേക്ക് എല്ലാം നിശ്ശബ്ദമായിരുന്നു. കുറച്ചുകഴിഞ്ഞപ്പോൾ അവൾ ചോദിച്ചു, 'എൻെറ കഥ അവസാനിച്ചു. അതു കേൾക്കുന്നതിൽ നിങ്ങൾക്കു വല്ല ര

സാദൃശ്യം തോന്നീട്ടുണ്ടോ. ആവോ?' ചിന്താമഗ്നനായിരുന്ന ഞാൻ ദീനസ്വരത്തിൽ, 'കഥ വളരെ നന്നായി, എനിക്കു വളരെ രസംതോന്നി' എന്നു മറുപടി പറഞ്ഞു.

ഉടനെ കോഴികൂകുന്നതുകേട്ടു. ഞാൻ ചിന്താമഗ്നതയിൽനിന്ന് ഉണൎന്ന്, 'നിങ്ങൾ എന്നെ വിട്ടുപോയോ?' എന്ന് അവളോടു ചോദിച്ചു. ആരും ഉത്തരം പറഞ്ഞില്ല. കഥ പറഞ്ഞുകഴിഞ്ഞ ഉടൻതന്നെ ആ സത്വം അവിടം വിട്ടിരിക്കുന്നു. ഞാൻ ഒന്നുകൂടി വിളിച്ചുനോക്കി. ആ മുറിയിൽ ആരും ഉണ്ടായിരുന്നില്ല. പ്രഭാതസൂൎയ്യന്റെ അരുണകിരണങ്ങൾ ജാലകത്തിന്റെ പഴുതുകളിൽകൂടി, നീണ്ട തൂശികൾപോലെ, അകത്തേയ്ക്കു പ്രവേശിച്ചു. പറവകളുടെ ചിറകടിയും, കളനാദങ്ങളും കേട്ടിരുന്നു. ഞാൻ ഉണൎന്നുനോക്കിയപ്പോൾ നേരം ഏഴുമണി ആകാറായിരിക്കുന്നു. ഞാൻ ഉടനെ എഴുനീറ്റു നിത്യകൎമ്മാനുഷ്ഠാനങ്ങൾക്കു പുറത്തേക്കു പോയി.

---

## ൭. അദ്ധ്രാത്രി

---

ഒരു ദിവസം അദ്ധ്രാത്രിയിൽ, ഞാൻ തനിച്ച് എന്റെ മുറിയിൽ കിടന്നുറങ്ങുകയായിരുന്നു. അപ്പോൾ, പുറത്തു വാതിൽക്കൽ ആരോ ഒരാൾ ധൃതിയിൽ മുട്ടിക്കൊണ്ട്, 'ഡോക്ടർ! ഡോക്ടർ!' എന്നു വിളിക്കുന്നതു കേട്ടു. 'ആരാണത്! ഈ അദ്ധ്രാത്രി സമയത്ത്—'.

ഞാൻ വാതിൽ തുറന്നുനോക്കിയപ്പോൾ എന്റെ സ്നേഹിതനായ 'ദക്ഷിണബാബു' സെമീണ്ടാറെ ആണ് കണ്ടത്. ഞാൻ അദ്ദേഹത്തെ അകത്തേക്കു ക്ഷണിച്ചു. തല്ക്കാലം അടുത്തുണ്ടായിരുന്നതും, കാലുകൾക്കു കുറേശ്ശെ ഇളക്കം ബാധിച്ചിരുന്നതുമായ ഒരു കസേല വലിച്ചുനീക്കി ഇരിക്കുവാൻ പറ

ഞ്ഞു. ഞാൻ അദ്ദേഹത്തെ സംശയഭാവത്തിൽ ഒന്നു വീക്ഷിച്ചു നോക്കി. ചുമരിന്മേൽ തറച്ചിരുന്ന നാഴികമണി അപ്പോൾ രണ്ടരമണി അടിച്ചു.

ദക്ഷിണബാബുവിൻെറ മുഖത്ത് ഒരു തുള്ളി ചോരയില്ല. കണ്ണുകൾ കലങ്ങിയും, കുറെ വലിപ്പംകൂടിയും കാണപ്പെട്ടു. അദ്ദേഹം പറഞ്ഞു:—'പഴയ സുഖക്കേടുതന്നെ പിന്നെയും: നിങ്ങളുടെ മരുന്നുകൊണ്ട് ഒരു ഭേദവും ഇല്ല.' ഇതുകേട്ടപ്പോൾ, 'ലഹരിസ്സാധനങ്ങളോടുള്ള അധിക പ്രതിപത്തികൊണ്ടായിരിക്കുമൊ?' എന്നു ഞാൻ എൻെറ സംശയത്തെ കുറച്ചൊന്നു സൂചിപ്പിച്ചു. എൻെറ വാക്കിൽ അല്പം നീരസം നടിച്ചു നെററി ചുളിച്ചുംകൊണ്ട്, അദ്ദേഹം പറഞ്ഞു:—'അതാണ് നിങ്ങൾക്കു തെററിയത്. സത്യമായിട്ടും, ആ വക ഒന്നും ഇല്ല; ശരിയായ കാരണം ഊഹിക്കുവാൻ നിങ്ങൾക്കു സാധിക്കില്ല. അതിനു വേണമെങ്കിൽ ഞാൻ എൻെറ പൂർവ്വചരിത്രം മുഴുവനും ഇവിടെ വിസ്തരിക്കണം'.

അകത്ത് ഒരു മൂക്കിൽ മങ്ങിക്കത്തിക്കൊണ്ടിരുന്ന മണ്ണെണ്ണ വിളക്കു ഞാൻ കുറേക്കൂടി തെളിയിച്ചു. വിളക്കിൻെറ നാളം പെട്ടെന്നുയൎത്തിയപ്പോൾ കുറെ പുക ബഹിൎഗ്ഗമിച്ചു. ഞാൻ ഉടുത്തിരുന്ന ദോട്ടിയുടെ (വേഷ്ടിയുടെ) തലകൊണ്ടുതന്നെ പുതച്ചുംകൊണ്ട് അടുത്തു കിടന്നിരുന്ന ഒരു സാമാനപ്പെട്ടിയുടെ പുറത്തു വൎത്തമാനക്കടലാസ്സു വിരിച്ച് അതിന്മേൽ ഇരുന്നു. ദക്ഷിണബാബു അദ്ദേഹത്തിൻെറ ചരിത്രം ഇപ്രകാരം പറയുവാൻ തുടങ്ങി:—

'എൻെറ ആദ്യത്തെ ഭാൎയ്യയെപ്പോലെ ഉത്തമമാതൃകയായ ഒരു ഗൃഹിണിയെ- ഈശ്വരാ! അവളെപ്പോലെ ഇനി ഒരുവളെ കണ്ടുകിട്ടുന്നതിന്നു വളരെ പ്രയാസമുണ്ട്! പക്ഷെ, ഞാൻ അന്നു വളരെ ചെറുപ്പക്കാരനായിരുന്നു. ഞാൻ ആഗ്രഹിച്ചിരുന്നത്, ഗൃഹകൃത്യങ്ങളിൽ ജാഗ്രതയുള്ളവളും, ഭൎത്തൃശുശ്രൂഷ

യിൽ ജാഗരൂകയും ആയ ഒരു ഭാൎയ്യയേയല്ല. ബുദ്ധിക്ക് ഉറപ്പും ഇരുത്തവും വന്നിട്ടില്ലാത്ത എന്റെ മനസ്സ്, യൌവനത്തിലെ വ്യാമോഹങ്ങളായ അനുരാഗം, ആകൎഷണം മുതലായ സ്വപ്നപ്രായങ്ങളായ വികാരങ്ങളാൽ വശീകരിക്കപ്പെട്ടു. അതിന്നുംപുറമെ, ഞാൻ അന്ന് രാപ്പകൽ വായിച്ചുംകൊണ്ടിരുന്നതു കവിതകളാണ്. അവളുടെ നിഷ്കളങ്കമായ വൈദഗ്ദ്ധ്യം,— ഭവനജോലികളിൽ അവൾ പ്രദൎശിപ്പിച്ചിരുന്ന സീമാതീതമായ പ്രാഗത്ഭ്യം—എന്റെ മനസ്സിനെ ആനന്ദിപ്പിക്കുന്നതിന്നും, ആകൎഷിക്കുന്നതിന്നും പൎയ്യാപ്തമായില്ല. 'ഭാൎയ്യ ഒരു ഗൃഹണിയും, ഉപദേഷ്ടാവും, ആത്മമിത്രവും,കലാവിദ്യകളിൽ താല്പൎയ്യമുള്ളവളും ആയിരിക്കണെ'മെന്നൎത്ഥമുള്ള, കാളിദാസകൃതമായ ഒരു പദ്യം എനിക്കു മനഃപാഠമായിരുന്നു. എന്നാൽ, കലാവിദ്യകളേയോ, അതുപോലുള്ള മററുവിഷയങ്ങളേയോ കുറിച്ചു ഞാൻ എന്തൊക്കെ എന്റെ ഭാൎയ്യയോടു പറഞ്ഞാലും അതിന്റെ എല്ലാം ഫലം 'പോത്തിന്റെ ചെവിട്ടിൽ കിന്നരം വായിക്കുന്ന'തുപോലെ ആയിരുന്നു! എന്റെ ശരീരാൎദ്ധമായിരുന്ന അവളോട്, ഞാൻ അനുരാഗസൂചകങ്ങളായ കവിവാക്യങ്ങളോ, വൎണ്ണനകളോ, ഒരു കാമുകന്റെ നിലയിൽ, പറയുകയോ, വിശിഷ്ടങ്ങളും, ശബ്ദാലങ്കാരപരിപൂൎണ്ണങ്ങളും ആയ സംബുദ്ധികളാൽ അവളെ വിളിക്കുകയൊ ചെയ്താൽ, അവൾ ഉറക്കെ പൊട്ടിച്ചിരിക്കുന്നതുകൂടാതെ, എന്റെ ചേഷ്ടകളും വാക്കുകളും അവളിൽ യാതൊരു വികാരവിശേഷത്തേയും ഉളവാക്കിയില്ല. വിശിഷ്ടകൃതികൾ നോക്കി, ഞാൻ ബുദ്ധിമുട്ടി, തിരഞ്ഞെടുത്തു പഠിച്ചിട്ടുണ്ടായിരുന്ന പദ്യശകലങ്ങൾക്കും, സംബോധനകൾക്കും എല്ലാം അവളോടടുക്കുമ്പോൾ, ഗംഗാനദിയിലെ ഒഴുക്കിൽ ഇന്ദ്രന്റെ ആനയ്ക്ക് എന്നപോലെ, അപമാനകരമായ അപജയം അനുഭവിക്കേണ്ടിവന്നു. ഒരു കഥാനായകനെപ്പോലെയുള്ള എന്റെ പ്രവൃത്തികൾ അവളിൽ ഒരു പൃച്ഛരസത്തെയാണ് അങ്കുരിപ്പിച്ചത്. കേവലം നാടൻ രീതി

യേയും, സമ്പ്രദായത്തേയും മാത്രം അറിയുകയും, ഇഷ്ടപ്പെടുകയും ചെയ്തിരുന്ന അവൾ എൻെറ ഗോഷ്ഠിത്തങ്ങൾക്ക് ഒന്നും വഴിപ്പെട്ടില്ല. അവൾ അപ്പൊഴെല്ലാം വെറുതെ വലിയ ശബ്ദത്തിൽ ചിരിക്കും ചിരിക്കുന്നതിന്ന് അവൾക്കുണ്ടായിരുന്ന പാടവം ഒന്നു വേറെത്തന്നെയായിരുന്നു.'

'നാലു കൊല്ലങ്ങൾക്കുമുമ്പ്,ഒരിക്കൽ ഞാൻ അത്യന്തം ദീനത്തിൽപ്പെട്ടു. എൻെറ മുകളിലത്തെ ചുണ്ടിന്മേൽ വലിയ ഒരു കുരു (പരു) വന്നു. സുഖക്കേടു കലശലായി. ജീവിച്ചു പോരുന്ന കാര്യം പലരും സംശയിച്ചു. ഞാൻ വാസ്തവത്തിൽ മരണദേവതയുടെ വായിലോളം എത്തി. ഞാൻതന്നെ തീരെ നിരാശനായിത്തീൎന്നു. അപായകരമായ ഈ ഘട്ടത്തിൽ എൻെറ ബന്ധുക്കളിൽ ഒരാൾ ഒരു സന്യാസിയെ അവിടെ കൂട്ടിക്കൊണ്ടുവന്നു. എവിടെനിന്നാണെന്നു ദൈവത്തിന്നു മാത്രമെ അറിവുള്ളു. എന്തൊ ഒരു പച്ചമരുന്ന് അരച്ചു ഗുളികയാക്കി നെയ്യിൽ പൊതിഞ്ഞു വിഴുങ്ങുവാൻ ആ യതിവൎയ്യൻ എന്നോട് ആജ്ഞാപിച്ചു. എങ്ങിനെയോ എന്തോ, ഞാൻ രക്ഷപ്പെട്ടു. ആ മരുന്നിൻെറ ശക്തിയോ, എൻെറ വെറും 'ഭാഗ്യ'മോഎന്ന് എനിക്കു നിശ്ചയമില്ല.

'ഞാൻ ദീനത്തിൽ കിടന്നിരുന്ന കാലത്ത് എൻെറ ഭാൎയ്യക്കു ഒരു മിനിട്ടുനേരത്തെ സ്വസ്ഥതപോലും ഉണ്ടായിട്ടില്ല. അവൾ—തീരെ അശക്തയായ ആ യുവതി,—എന്നെ വിടാതെ ആക്രമിച്ചുകൊണ്ടിരുന്ന യമകിങ്കരന്മാരോടു നിരന്തരം അക്ഷീണമായി മല്ലടിക്കുകയും, അവളെക്കൊണ്ടു കഴിയുന്നതിൽ അധികം എന്നെ ശുശ്രൂഷിക്കുകയും ചെയ്തു. ഉത്തമയായ ഒരു മാതാവ്, ഒററയായ തൻെറ ഓമനപ്പുത്രനെ മാറോടണച്ചു ബാഹുലതകളാൽ അമൎത്തിപ്പിടിച്ചു ലാളിച്ചു രക്ഷിക്കുന്നതുപോലെ, അവൾ— എൻെറ ഭാൎയ്യ—അതിഭക്തിയോടും, സ്നേഹാധിക്യത്തോടും,നിഷ്കാമബുദ്ധിയോടും കൂടി എന്നെ— അത

യും ആദരത്തെയും, സ്നേഹത്തേയും യഥാൎത്ഥത്തിൽ അൎഹിക്കാത്ത നീചനായ എന്നെ— അവളുടെ മുഴുവൻ സ്നേഹത്തോടും, ഹൃദയത്തോടും, സൂക്ഷ്മതയോടും, കൂടി പരിചരിച്ചു. അവൾക്ക്, അക്കാലങ്ങളിൽ വേണ്ടസമയത്ത് ഉറക്കവും ഭക്ഷണവും ഉണ്ടായിട്ടില്ല. അവൾക്ക് എന്റെ കാൎയ്യത്തിലല്ലാതെ മററു യാതൊന്നിലും അന്നു ശ്രദ്ധയുണ്ടായിരുന്നില്ല. അവളുടെ ഇഹവും പരവും എല്ലാം ഞാൻ തന്നെയായിരുന്നു. മരണദേവത, ചാട്ടത്തിൽ തടയപ്പെട്ട ഒരു പുലിയെപ്പോലെ, മനമല്ലാമനസ്സോടുകൂടി, അതിന്റെ ഇരയാകേണ്ടിയിരുന്ന എന്നെ വിട്ടേച്ചുപോയെങ്കിലും, പോണപോക്കിൽ ആഞ്ഞ് അടിച്ച അടി എന്റെ ഭാൎയ്യയ്ക്കു നല്ല കണക്കിൽ കൊണ്ടു'.

'അവൾ അന്നു ഗൎഭിണിയായിരുന്നു. കാലതാമസംകൂടാതെ പ്രസവം കഴിഞ്ഞു. കഷ്ടം! അവൾ ഒരു മൃതശരീരത്തെയാണ് അവളുടെ ഗൎഭത്തിൽ വഹിച്ചിരുന്നത്. പ്രസവം മുതൽ അവൾ ഇന്നതെന്നില്ലാതെ, അനവധി സുഖക്കേടുകളാൽ പീഡിതയായി. അവളെ ശുശ്രൂഷിക്കേണ്ടത് ഇപ്പോൾ എന്റെ ഭാരമായി. ഞാൻ ഏററവും സന്തോഷത്തോടുകൂടി അതിൽ ഏൎപ്പെട്ടു. എങ്കിലും, അവൾക്ക് അതിൽ വളരെ അസഹ്യത തോന്നി. 'ഛേ! നിങ്ങൾ എന്താണീ കാട്ടുന്നത്! വല്ലവരും കണ്ടാൽ എന്തു വിചാരിക്കും? ദയവു ചെയ്തു, ഇങ്ങിനെ രാവും പകലും എന്റെ മുറിയിൽ വന്ന് എന്നെ ശുശ്രൂഷിക്കാതിരിപ്പാൻ അപേക്ഷ'. എന്നും മററും അവൾ എന്നോടു പറയും. ഭാൎയ്യ ഭൎത്താവിനെയല്ലാതെ ഭൎത്താവു ഭാൎയ്യയെ ശുശ്രൂഷിക്കുന്നത് ഉത്തമവും ഉചിതവുമല്ലെന്ന് ആ സാധു വിശ്വസിച്ചു.

'ഞാൻ അവളുടെ കിടക്കയ്ക്കു സമീപം ഇരുന്ന് എന്നെത്തന്നെ വീൎത്തുന്നു എന്ന ഭാവത്തിൽ വിശറി എടുത്തു വീശിത്തുടങ്ങിയാൽ അവൾ എന്റെ കയ്യുകടന്നുപിടിച്ചു മുൻപ്രസ്താവിച്ചവിധം ഓരോന്നെല്ലാം ആവലാതി പറയുവാൻ തുടങ്ങും.

൧൩ *

എന്റെ ഭക്ഷണസമയം പതിവിൽ പത്തുമിനിട്ടെങ്കിലും വൈകിപ്പോയാൽ അവൾ അത്യന്തം ആകുലപ്പെട്ടും. എത്ര നിസ്സാരമായതായാലും വേണ്ടില്ല, വല്ല സഹായവും ഞാൻ ചെയ്താൽ അതെല്ലാം അവൾക്കു മനോവേദനയേയും അസഹ്യതയേയും അല്ലാതെ ഒരിക്കലും സംതൃപ്തിയേയോ സമാധാനത്തേയൊ ഉണ്ടാക്കിയില്ല. ഒരു ഭാൎയ്യയുടെ നിസ്സാരമായ സുഖക്കേടിൽ ഇത്രവളരെ ലഹളക്കൂട്ടുന്ന ഭൎത്താവ് 'പുരുഷൻ 'എന്ന പേരിന്ന് അൎഹനല്ലെന്നുകൂടി അവൾ ഒരിക്കൽ പറഞ്ഞു'.

'ബാരനഗര'ത്തിലുള്ള ഞങ്ങളുടെ വീടു നിങ്ങൾ പക്ഷെ കണ്ടിട്ടുണ്ടായിരിക്കാം. വീട്ടിന്നു മുൻവശത്തു നല്ല ഒരു ഉദ്യാനമുണ്ട്. അതിന്നപ്പുറത്ത് അടുത്തുകൂടിയാണ് ഗംഗാനദി പ്രവഹിക്കുന്നത്. ഞങ്ങളുടെ ശയനമുറിക്കു നേരെ താഴെ അല്പം തെക്കോട്ടുനീങ്ങി മുററത്തിന്റെ ഒരുഭാഗം ചെത്തി വെടുപ്പുവരുത്തി എന്റെ ഭാൎയ്യ അവളുടെ മനസ്സിന്നു ബോധിച്ചവിധത്തിൽ ഒരു ചെറിയ പൂന്തോട്ടം ഉണ്ടാക്കീട്ടുണ്ട്. അതിന്റെ അതിരുകളെല്ലാം മുല്ലവള്ളികളാൽ അലംകൃതങ്ങളാണ്. തോട്ടത്തിന്നു വലിയ ധാടിയോ മോടിയോ ഒന്നും ഇല്ല. തീരെ നാടൻരീതിയിലാണ്. വളരെ ചെറിയതുമാണ്. വൎണ്ണഭേദങ്ങളാൽ കാണികളുടെ കണ്ണുകളെ മഞ്ഞളിപ്പിക്കുന്ന ചെടികളുടെ സുലഭതയൊ, ഉന്മേഷകരങ്ങളായ സുഗന്ധങ്ങളോടുകൂടിയ പുഷ്പങ്ങളുള്ള ലതകളുടെ അഭാവമൊ, പുഷ്പങ്ങളെ കാണാൻ വയ്യാത്തവിധത്തിൽ ഇലകൾ ധാരാളമായി വളൎന്നിട്ടുള്ള മങ്ങലൊ, ആ തോട്ടത്തിന്നുണ്ടായിരുന്നില്ല. തിരിച്ചറിയുന്നതിന്ന് അവയുടെ 'ലത്തീൻ' പേരെഴുതീട്ടുള്ള കടലാസ്സുകഷ്ണങ്ങളെ വിജയപതാകകളെപ്പോലെ കാററത്താട്ടി ഭംഗിയുള്ള ചട്ടികളിൽ ലാലസിക്കുന്ന അപൂൎവ്വങ്ങളായ പാശ്ചാത്യച്ചെടികളെ കാണേണമെങ്കിൽ ആ തോട്ടത്തിൽ സാധിക്കയില്ല. പുഷ്പിക്കയൊ കായ്ക്കുകയൊ ചെയ്യാത്ത വെറും കാട്ടുചെടികളെ ആ തോട്ട

ത്തിൻെറ ഉടമസ്ഥ ആദരിച്ചിരുന്നില്ല. മുല്ല, പിച്ചകം, തുള സി, പനിനീർപ്പിച്ചകം, അശോകം മുതലായവയെല്ലാമായിരുന്നു ആ തോട്ടത്തിൽ വിളങ്ങിക്കൊണ്ടിരുന്നത്. തോട്ടത്തിൻെറ നടുക്കു വലിയ ഒരു അശോകമരം ഉണ്ടായിരുന്നു. അതിന്നു വിശേഷമായ ഒരു തറ കെട്ടി മുഴുവൻ വെണ്ണക്കല്ലുകൊണ്ടു പ ടുത്തിരുന്നു.'

'വേനക്കാലത്തു വീട്ടുപണികളിൽ നിന്ന് ഒഴിവുകിട്ടുന്ന അ വസരങ്ങളിൽ അവൾ ഈ അശോകത്തറയെ അവളുടെ ഏക സങ്കേതമാക്കിയിരുന്നു. അവിടെ ഇരുന്നാൽ ഇരുപാർശ്വങ്ങ ളിലും ഉള്ള ഫലപുഷ്പികണ്ടു മനസ്സു തെളിഞ്ഞൊഴുകുന്ന പ്രശാ ന്തഗംഭീരമായ ഗംഗാനദിയെ സകൗതുകം കാണാമായിരുന്നു. ചെറുതോണികളിൽക്കൂടി നദീമാർഗ്ഗമായി കച്ചേരി പിരിഞ്ഞു പോകുന്ന ചില്ലറ ഉദ്യോഗസ്ഥന്മാർക്ക് അവളെ കാണുവാൻ സാധിക്കയും ഇല്ലായിരുന്നു'.

'എൻെറ ഭാര്യയുടെ സുഖക്കേടിന്നു വലിയ ഭേദം ഒന്നും കണ്ടില്ല. ഒരു ദിവസം അവൾ, അകത്തു കിടന്നു കിടന്നു വ ല്ലാതെ ദേഹമെല്ലാം മരവിച്ചതുപോലെ തോന്നുന്നു എന്നും, പതുക്കെ ഒന്നു പുറത്തിറങ്ങി ആ തോട്ടത്തെ പ്രാപിച്ച് ആ അശോകത്തറമേൽ അല്പം വിശ്രമിച്ചാൽ കൊള്ളാമെന്നുണ്ടെ ന്നും എന്നോടു പറഞ്ഞു. അവളെ ഞാൻ സാവധാനത്തിലും വളരെ സൂക്ഷ്മത്തോടുകൂടിയും താങ്ങി എടുത്തു പതുക്കെ ആ ത റമേൽ കൊണ്ടുവന്നു കിടത്തി. ക്ഷീണിച്ചിരുന്ന അവളുടെ ഉ ത്തമാംഗത്തെ ഞാൻ സസന്തോഷം എൻെറ മടിയിൽവെച്ച് ആശ്വസിപ്പിക്കുമായിരുന്നു. പക്ഷെ, അവൾക്ക് എൻെറ ആ പ്രവൃത്തി അസഹ്യതയെ ഉണ്ടാക്കുമെന്ന് എനിക്കു നല്ല ബോദ്ധ്യമുണ്ടായിരുന്നതുകൊണ്ടു ഞാൻ അതിന്നു തുനിഞ്ഞില്ല. ആകയാൽ അവളുടെ ശിരസ്സിന്ന് ഒരു 'തലേണ'മാത്രം ആ ധാരമായിത്തീൎന്നു'.

'പൂൎണ്ണമായി വികസിച്ച അശോകപുഷ്പങ്ങൾ ഓരോന്നോരോന്നായി താഴെ വീണുകൊണ്ടിരുന്നു. തരുശാഖകളുടെ ഇടയിൽക്കൂടി ഒളിച്ചുകടക്കുന്ന ചന്ദ്രരശ്മി ക്ഷീണിച്ചു വാടിവിളത്ത അവളുടെ മുഖത്തുപതിച്ചു. എന്തെന്നില്ലാത്ത ഒരു നിശ്ശബ്ദത അവിടെ എല്ലാം വ്യാപിച്ചിരുന്നു. പുതുപുഷ്പഗന്ധത്തെ വഹിച്ചുംകൊണ്ടു മന്ദമാരുതൻ ചെടികൾക്കിടയിൽ കളിച്ചുകൊണ്ടിരുന്നു. ഞാൻ അവളുടെ സമീപത്തു തരുച്ഛായയാൽ ചന്ദ്രിക നല്ലപോലെ തെളിയാതെ നിഴൽ ബാധിച്ചിട്ടുള്ള ഒരു സ്ഥലത്തു മിണ്ടാതെ ഓരോ മനോരാജ്യങ്ങളിൽ മനസ്സിനെ അറിയാതെ വ്യാപരിപ്പിച്ചുംകൊണ്ട് അചേതനനായിരുന്നു. പെട്ടന്ന്, ഞാൻ അവളുടെ മുഖത്തൊന്നു നോക്കി. ഒരിക്കൽ സൌന്ദൎയ്യലക്ഷ്മി വിളയാടിയിരുന്ന ആ കോമളമുഖം വാടി വിളത്ത്, കവിളുകൾ ഒട്ടിക്കണ്ടപ്പോൾ എന്റെ കണ്ണുകളിൽ താനേ വെള്ളം നിറഞ്ഞു. ഞാൻ പതുക്കെ അവളെ സമീപിച്ച്, അവളുടെ പനിപിടിച്ചു ബലമില്ലാതെ ശോഷിച്ച കൈകളിൽ ഒന്ന് എന്റെ രണ്ടു കയ്യിലുംകൂടി സാവധാനത്തിൽ എടുത്തു. അവൾ അതിന്നു തടസ്ഥം നടിച്ചില്ല. ആ നിലയിൽ ഞാൻ സ്വല്പം സമയം അവിടെ ഇരുന്നു. എന്റെ മനസ്സു വികാരപരിപൂൎണ്ണമായിത്തീൎന്നു. എല്ലാം മറന്ന്, ഒരു നിമിഷത്തിൽ ഞാൻ 'നിന്റെ നിഷ്കളമായ അനുരാഗമാഹാത്മ്യത്തെ ഞാൻ ഒരിക്കലും മറക്കുന്നതല്ല' എന്ന് അവളോടു പറഞ്ഞു.

'അപ്പോൾ അശേഷം ആവശ്യമില്ലാതിരുന്ന വാക്കുകളാണ് ഞാൻ പറഞ്ഞതെന്ന് എനിക്ക് ഉടനെ തോന്നി. എന്റെ ഭാൎയ്യ ഉറക്കെ പൊട്ടിച്ചിരിച്ചു. ആ ചിരിക്കു വളരെ അൎത്ഥമുണ്ടായിരുന്നു. താഴ്മയോടു ചേൎന്ന ഒരു ലജ്ജയും, സമാധാനത്തോടു ചേൎന്ന ഒരു സാന്ത്വനയും, ന്യായമായ ഒരു അവിശ്വാസവും, മൎമ്മം തുളയ്ക്കുന്ന പുച്ഛത്തിന്റെ ഒരു ഛായയും ആ ശ

ബ്ദത്തിൽ അന്തർഭവിച്ചിട്ടുള്ളതായി എനിക്ക് ആലോചിക്കും തോറും അധികമധികം സ്പഷ്ടമായി തോന്നി. നിഷേധമോ നീരസമോ ആയ ഒരു വാക്കുപോലും അവൾ ശബ്ദിച്ചില്ല. എങ്കിലും ആ ചിരികൊണ്ട് അവളുടെ മനസ്സിൽ കഴിയുന്ന വിചാരങ്ങൾ എന്തെല്ലാമെന്നു ഞാൻ നല്ലപോലെ ധരിച്ചു. ഞാൻ അവളെ ഒരിക്കലും മറക്കുകയില്ലെന്നുപറഞ്ഞതു തീരെ ഉണ്ടാകാത്തതാണെന്ന് അവൾ വിശ്വസിക്കുന്നു എന്നും, അവൾ അത്രയും ആശിച്ചിട്ടില്ലെന്നും അവളുടെ ഉച്ചത്തിലുള്ള ചിരിയുടെ ശബ്ദം എന്റെ കർണ്ണരന്ധ്രങ്ങളിൽ ഉറക്കെ വിളിച്ചുപറയുന്നതായി എനിക്കു തോന്നി'.

'മാധുര്യമുള്ളതാണെങ്കിലും ഹൃദയം തുളയ്ക്കുന്ന അവളുടെ ചിരിയെ— എന്തുപറഞ്ഞാലും അവൾ ഒക്കെ ചിരിയിൽ കഴിക്കും— ഞാൻ വളരെ ഭയപ്പെട്ടിരുന്നു. ആ പേടികൊണ്ടാണ്, അവളുടെ അടുക്കൽ ഒരു കാമുകന്റെ നിലയിൽ ചലിതോക്തികളും, വിശേഷപ്പെട്ട ചാടുവാക്യങ്ങളും ഉപയോഗിച്ച്, ഒരു കഥയിലെ നായകനെപ്പോലെ വർത്തിക്കണമെന്നുള്ള എന്റെ അഭിലാഷത്തെ അനുഭവയോഗ്യമാക്കിത്തീർക്കുന്നതിന്ന് എനിക്കു സാധിക്കാതെ വന്നിരുന്നത്. അവൾ അടുത്തില്ലാതിരിക്കുമ്പോൾ ഞാൻ അതുമിതുമെല്ലാം വിചാരിച്ചുറയ്ക്കും. അവളുടെ അടുക്കൽ ചെല്ലുമ്പോൾ എന്റെ വിചാരങ്ങൾക്കും ആഗ്രഹങ്ങൾക്കും ഒന്നും ഒരു വിലയില്ലെന്ന് എനിക്കു താനേതന്നെ തോന്നിപ്പോകും! അങ്ങിനെ തല്ക്കാലം തോന്നാതെ ഞാൻ വല്ലതും 'പൊട്ടിച്ചാൽ' അവൾ ഉറക്കെ ചിരിച്ചുതുടങ്ങും. ആ ചിരി കേൾക്കുമ്പോൾ എനിക്കുതന്നെ ലജ്ജതോന്നും. ഒരു കാവ്യപുസ്തകത്തിൽ, അച്ചടിയിൽ വായിച്ചപ്പോൾ, എന്നെ പലവിധ വികാരങ്ങളാലും ഇളക്കി, എന്റെ കണ്ണുകളിൽ അശ്രുധാര ഉണ്ടാക്കിയ വാക്കുകളും വാക്യങ്ങളും ഞാൻ പറഞ്ഞുകേൾക്കുമ്പോൾ, എന്റെ പ്രിയതമ

വെറുതെ പൊട്ടിച്ചിരിക്കുന്നതെന്താണെന്നു ഞാൻ പലപ്പോഴും ആലോചിച്ചിട്ടുണ്ട്. ഇനിയും എനിക്ക് അതെന്താണെന്നു മനസ്സിലായിട്ടില്ല. അവൾ എന്റെ വാക്കുകൾക്കു വാക്കുകളാൽതന്നെ ഒരു മറുവടി തന്നിരുന്നു എങ്കിൽ, അതിനെ നിഷേധിക്കയോ, ഖണ്ഡിക്കയോ, മറേറാ ചെയ്യാമായിരുന്നു. സമാധാനം വാക്കിന്നുപകരം വെറും ചിരിയായാൽ എന്തു ചെയ്യും! തന്നിമിത്തം, എനിക്ക് ആ അവസരങ്ങളിൽ വെറുതെ മൌനം ദീക്ഷിക്കേണ്ടിവന്നു'.

'ചന്ദ്രൻ മേഘപടലങ്ങളിൽനിന്നു പുറത്തുവന്നു പരിശുദ്ധമായ പ്രകാശത്താൽ ദിക്കെങ്ങും പ്രശോഭിതമാക്കിച്ചെയ്തു. അടുത്ത്, ഒരു മരത്തിന്മേൽനിന്ന് ഒരു കുയിൽ, 'കൂ, കൂ' എന്നു പാടിക്കൊണ്ട്, അതിന്റെ അസ്വസ്ഥതയെ പ്രത്യക്ഷപ്പെടുത്തി. ആ പക്ഷിയുടെ ഇണയ്ക്കു്, ഈ വിശേഷമായ രാത്രിയിൽ തീരെ ചെവികേൾക്കാതായിപ്പോയോ എന്നു ഞാൻ അത്ഭുതപ്പെട്ടു'.

'എന്റെ ഭാര്യയുടെ സുഖക്കേട് എന്തുചെയ്തിട്ടും ഒഴിഞ്ഞുപോകുവാൻ മനസ്സുള്ളതായി കാണപ്പെട്ടില്ല. മരുന്നുകൾ എല്ലാം വ്യർത്ഥങ്ങളായി. വൈദ്യന്മാർക്കെല്ലാം ഇച്ഛാഭംഗമായി. ഒരു 'സ്ഥലംമാററം' ഉചിതമായിരിക്കുമെന്നു വൈദ്യൻ അഭിപ്രായപ്പെട്ടു. ഞാൻ അവളെ അടുത്ത ദിവസംതന്നെ 'അലഹബാദി'ലേയ്ക്കു കൊണ്ടുപോയി'.

'ദക്ഷിണബാബു' വേഗം വേഗം കഥ പറഞ്ഞുകൊണ്ടിരുന്നു എങ്കിലും ഈ ഘട്ടത്തിൽ എത്തിയപ്പോൾ പെട്ടെന്നു നിർത്തി. എന്റെ മുഖത്തേക്കു സംശയഭാവത്തിൽ ഒന്നു നോക്കിക്കൊണ്ട്, അദ്ദേഹം ഇരുന്നിരുന്ന ഇരിപ്പിൽത്തന്നെ ഒന്നു മുമ്പോട്ടു ചാഞ്ഞ്, ശിരസ്സിനെ രണ്ടു കയ്യുകൊണ്ടും താങ്ങി, കുറച്ചുനേരം വിചാരമഗ്നനായി ഇരുന്നു. ഞാനും ഒന്നും മിണ്ടാതെ അദ്ദേഹത്തെ നോക്കിക്കൊണ്ടിരുന്നു. മൂലയിൽ ഇരുന്നി

രുന്ന വിളക്കിന്റെ പ്രഭ കുറഞ്ഞുകുറഞ്ഞു വന്നു. മുറിയിൽ അങ്ങുമിങ്ങും പറന്നുനടക്കുന്ന കൊതുവിന്റെ മൂളിച്ച ആ നിശ്ശബ്ദതയിൽ വിശദമായി കേൾക്കാമായിരുന്നു. പെട്ടെന്നു തല പൊന്തിച്ച 'ദക്ഷിണബാബു' വീണ്ടും കഥ തുടൎന്നു.

'അലഹബാദിൽ അവൾ ഡോക്ടർ 'ഹര'ന്റെ ചികിത്സയിലായിരുന്നു. കുറച്ചുകാലം അങ്ങിനെ കഴിഞ്ഞു. ഫലം ഒന്നും ഉണ്ടായില്ല. ദീനം തീരെ മാറാത്തതാണെന്നും, ഇനിയുള്ള ആയുഷ്കാലം മുഴുവനും അവൾ രോഗിണിയായിത്തന്നെ കഴിക്കേണ്ടിവരുമെന്നും ഡോക്ടർ അഭിപ്രായപ്പെട്ടു. ഞാനും അതുതന്നെ ഊഹിച്ചിരുന്നു. അവൾക്കും വാസ്തവാവസ്ഥ മനസ്സിലായി'.

'എത്രകാലം ഞാൻ ഇങ്ങിനെ ചാകാതെ കിടക്കുമെന്ന്' ഒരു തീച്ചയില്ല. എത്ര കിടന്നാലും ദീനം മാറുന്നതല്ലെന്നു നിൎവ്വിവാദമാണ്. ഈ സ്ഥിതിയിൽ, ഞാൻ മരിച്ചതിന്നു തുല്യമാണ്. അങ്ങ് എത്ര കാലമാണ് ഈ ജീവച്ഛവത്തെ നോക്കിക്കൊണ്ടിരിക്കുവാൻ പോകുന്നത്? രണ്ടാമതൊരു ഭാൎയ്യയെ സ്വീകരിക്കുന്നത് ഉത്തമമായിരിക്കും. ഞാൻ അതിന്ന് അപേക്ഷിക്കുന്നു'. എന്നിങ്ങിനെ ഒരു ദിവസം അവൾ എന്നോടു നേരിട്ടുതന്നെ പറഞ്ഞു. അതു ബുദ്ധിപൂൎവ്വമായ ഒരു ഉപദേശമോ, അവശ്യം വേണ്ടതായ ഒരു സംഗതിയോ, കാൎയ്യഗ്രഹണത്തോടുകൂടിയുള്ള ഒരു അഭിപ്രായപ്രകടനമോ ആണെന്നല്ലാതെ,ആ വാക്കിൽ അല്പമെങ്കിലും സ്വാത്മത്യാഗമോ, ധീരതയോ, മഹാമനസ്കതയോ അടങ്ങീട്ടുണ്ടെന്നുള്ള ഒരു ഭാവമേ അവളുടെ മുഖത്തു പ്രകാശിച്ചില്ല.'

'പൊട്ടിച്ചിരിക്കുന്നതിന്ന് എനിക്കും അപ്പോൾ ഒരു സന്ദൎഭം കിട്ടി. പക്ഷെ, എനിക്ക് അവളെപ്പോലെ ചിരിക്കുന്നതിന്നുള്ള സാമൎത്ഥ്യമുണ്ടോ? ഞാൻ ചിരിച്ചില്ല. ഒരു നോവലിലെ നായകനെപ്പോലെ ഞാൻ നിവൎന്നുനിന്നു വളരെ ഗൌ

രവിഭാവത്തിലും, അന്തസ്സിലും, ഒരു പ്രസംഗം ചെയ്യാനാണ് ആരംഭിച്ചത്. 'എന്റെ നാഡികളിൽക്കൂടി ചൂടുള്ള രക്തം ഒഴുകുന്ന കാലത്തോളം—' എന്നിത്രയും ഞാൻ പറഞ്ഞപ്പോഴയ്ക്കും അവൾ എന്നെ തടഞ്ഞുപറഞ്ഞു; 'മതി, മതി, അധികം നിട്ടണ്ടാ. അങ്ങയുടെ വാക്കുകൾക്ക് ആവശ്യത്തിൽ കവിഞ്ഞ ശക്തിയുണ്ട്'.

'എന്റെ പരാജയത്തെ ഞാൻ ധീരതയോടെ സമ്മതിക്കാതെ, 'ഈ ലോകത്തിൽ ഇനി ഒരു സ്ത്രീയെ സ്നേഹിക്കുന്നതിന്ന് എന്റെ മനസ്സിന്നു ശക്തിയില്ല' എന്നു തുടച്ചയായി പറഞ്ഞു. ഇതു കേട്ടപ്പോൾ എന്റെ ഭാര്യ പൊട്ടിച്ചിരിച്ചു. എനിക്ക് ഉടനെ പ്രസംഗം നിർത്തേണ്ടിവന്നു'.

'അന്ന് എന്റെ മനസ്സിനെ ഞാൻ വഞ്ചിച്ചുവോ എന്ന് എനിക്കു തീർത്തുപറഞ്ഞുകൂടാ. ഇന്ന് അതിനെപ്പററി ആലോചിക്കുമ്പോൾ, മാറാത്ത രോഗത്തിൽ കിടന്നു വലയുന്ന ഒരു സ്ത്രീയെ ആശയില്ലാതെ ശുശ്രൂഷിക്കുന്നതിൽ എനിക്കു കുറേശ്ശ വിരക്തി തോന്നിത്തുടങ്ങിട്ടുണ്ടായിരുന്നു എന്നുതന്നെ പറയണം. അവളെ ഉപേക്ഷിച്ചു വിട്ടുപോകേണമെന്നു ഞാൻ ആഗ്രഹിച്ചിരുന്നില്ല. എങ്കിലും എന്റെ ജീവകാലം മുഴുവനും ഒരു രോഗിണിയുമായി കഴിക്കേണമെന്നുള്ള സംഗതി എന്റെ മനസ്സിന്നു വളരെ അസഹ്യതയുണ്ടാക്കി. ഞാൻ യൌവനയുക്തനായിരുന്ന കാലത്ത്, ലോകവ്യുല്പത്തിയോ ജീവിതപരിചയമോ ഇല്ലാതിരുന്ന 'ചോരത്തിളപ്പു'കാലത്ത്, എന്റെ മുമ്പിൽ കണ്ട ലോകം എത്ര മഹത്തായതായിരുന്നു! ഞാൻ മുന്നോട്ടുനോക്കിയപ്പോൾ, പ്രകാശമാനമായതും, സന്തോഷകരമായതും ആയ ലോകത്തെയാണ് അന്നു കണ്ടത്; അനുരാഗമന്ത്രത്തിന്റെ അപാരശക്തിയാൽ മനോഹരമായ ഒരു ലോകത്തെയാണ് ഞാൻ കണ്ടത്; ഭൂരിഭാഗ്യത്തിലേയ്ക്കുള്ള രമണിമാരുള്ളതായ രാജവീഥികളുടെ ഇല്ലാത്ത മോടികളാണ് എ

ന്നെ അന്ന് ആകഷിച്ചത്; സൌന്ദയ്യമെന്ന 'മൃഗതൃഷ്ണ'യാൽ സുഖപ്രദങ്ങളെന്നു ഞാൻ തെററിദ്ധരിച്ച ഭൂഭാഗങ്ങളെ ആണ് അന്നു കണ്ടത്! എല്ലാം യൌവനത്തിലെ വ്യാമോഹങ്ങൾ തന്നെ; പരിചയക്കുറവുതന്നെ! ഇനിയുള്ള എന്റെ ജീവിതകാലം വിസ്താരമേറിയതും, ഉണങ്ങി വരണ്ടതും, ഫലപുഷ്ടി തീരെ ഇല്ലാത്തതും, ചുട്ടുപൊള്ളുന്നതും ആയ ഒരു മരുഭൂമിതന്നെ! എന്നിങ്ങിനെയുള്ള വിചാരങ്ങളാൽ എന്റെ മനസ്സ തദവസരത്തിൽ വ്യാകുലപ്പെട്ടിട്ടുണ്ടായിരിക്കണം'.

'എന്റെ മനോവികാരങ്ങളുടെ ഗതിഭേദത്തെ അവൾ ധരിച്ചിരുന്നിരിക്കണം. അവളെ പരിപാലിക്കുന്നതിൽ എനിക്കു കുറേശ്ശ വിരക്തി തോന്നിത്തുടങ്ങിയതായി അവൾ അന്ന് ഊഹിച്ചിരിക്കണം. ഞാൻ അന്ന് അത് അശേഷം ആലോചിച്ചിട്ടില്ലെങ്കിലും, അവൾ എന്റെ വികാരങ്ങളെ ഒരു വെറും നിലത്തെഴുത്തുപുസ്തകത്തിലെ അക്ഷരങ്ങളെ എന്നപോലെ, അത്ര എളുപ്പത്തിലും, തെററാതെയും വായിച്ചറിഞ്ഞിട്ടുണ്ടായിരുന്നു. എനിക്ക് ഇന്ന് ആ കായ്യം തീച്ചയായിത്തന്നെ പറയാം. അതുകൊണ്ടു ഞാൻ ഒരു നോവലിലെ നായകനെപ്പോലെ എന്റെ അനുരാഗദാഢ്യത്തെ ഉചിതങ്ങളും, ശക്തിയുക്തങ്ങളും ആയ വാക്കുകളാൽ പ്രദശിപ്പിക്കുവാൻ ശ്രമിച്ചപ്പോൾ അവൾ പെട്ടന്നു പൊട്ടിച്ചിരിച്ചതിൽ അത്ഭുതമില്ല. അവളുടെ മനസ്സിൽ എന്റെ വാക്കുകൾ വല്ലാത്ത വികാരങ്ങളെ ഉളവാക്കുകയും, അവൾക്ക് അടക്കിയാൽ അടങ്ങാത്ത ഹാസ്യരസപ്രധാനമായ ഒരു 'തമാശ' തോന്നുകയും ചെയ്യുതിനാലായിരിക്കണം അവൾ ഉറക്കെ ചിരിച്ചത്. എനിക്കുതന്നെ ഇന്നതെന്നു വിവരിക്കുന്നതിന്നു സാധിക്കാത്തവയായിരുന്ന എന്റെ മനസ്സിന്റെ അഗാധത്തിലുള്ള സചകായ്യവികാരങ്ങളെ അവൾ നിഷ്പ്രയാസം പരിശോധിച്ച്, അവയുടെ ഗുരുലാഘുത്വത്തേയും, തരവ്യത്യാസത്തേയും കൃത്യമായി പരിഗണ

ഫൻ *

നംചെയ്ത സംഗതി ആലോചിക്കുമ്പോൾ എനിക്ക് ഇന്നുംകൂടി അത്യന്തം ലജ്ജ തോന്നുന്നു.

'ഡോക്ടർ ഹാൻ' എൻെറ സജാതീയനായിരുന്നു. എന്നെ അദ്ദേഹം പലപ്പോഴും അദ്ദേഹത്തിൻെറ വീട്ടിലേക്കു ഭക്ഷണത്തിന്നു ക്ഷണിക്കാറുണ്ട്. ഒന്നുരണ്ടുകുറി ഞാൻ ആ ക്ഷണം സ്വീകരിച്ചതിൻെറ ശേഷം ഒരിക്കൽ എന്നെ അദ്ദേഹം അദ്ദേഹത്തിൻെറ മകളുമായി പരിചയപ്പെടുത്തി. അവൾ കന്യകയായിരുന്നു. പ്രായം ഒരു പതിനഞ്ചു വയസ്സുണ്ടായിരുന്നു. യോഗ്യനായ ഒരു വരനെ കണ്ടുകിട്ടാഞ്ഞതുകൊണ്ടാണ് അതുവരെ അവളുടെ വിവാഹം കഴിയാത്തത് എന്നാണ് അവളുടെ പിതാവ് എന്നോടു പറഞ്ഞത്. എന്നാൽ ജനശ്രുതി അങ്ങിനെയല്ലായിരുന്നു. അവരുടെ തറവാട്ടിന്ന് എന്തൊ ഒരു 'പതിതപം' ഉണ്ടായിരുന്നതുകൊണ്ടു ഭേദപ്പെട്ടവരാരും അവരുമായുള്ള ബന്ധുതയെ കാംക്ഷിച്ചില്ലെന്നായിരുന്നു .ജനങ്ങളുടെ ഇടയിൽ സംസാരം.'

'എന്തായാലും വേറെ തരക്കേടൊന്നും ഉണ്ടായിരുന്നില്ല. കുട്ടി അതിസുന്ദരിയായിരുന്നു. നവീനസമ്പ്രദായത്തിൽ വേണ്ടപോലെ വിദ്യാഭ്യാസം കഴിച്ചിട്ടുണ്ടായിരുന്നു. അവളുടെ വാക്‌സാമർത്ഥ്യം വിസ്മയനീയമായിരുന്നു. ഞാൻ പലപ്പോഴും അവളുമായി പല സംഗതികളെക്കുറിച്ചും സംസാരിക്കാറുണ്ട്. സംസാരത്തിന്നിടയിൽ നേരം പോകുന്നതുതന്നെ ചിലപ്പോൾ അറിയാറില്ല. അവളുമായി ഓരോന്നു പറഞ്ഞുംകൊണ്ടിരുന്നു രാത്രി ഞാൻ താമസസ്ഥലത്തു മടങ്ങി എത്തുമ്പോൾ ചിലപ്പോൾ നേരം വളരെ വൈകിപ്പോകും. അന്നെല്ലാം എൻെറ ഭാര്യയ്ക്കു മരുന്നുകൊടുക്കുവാനുള്ള നിശ്ചിതസമയം എനിക്കു തെററിക്കേണ്ടിവരും. ഞാൻ ഡോക്ടരുടെ വീട്ടിലായിരുന്നു എന്ന് അവൾക്ക് അറിയാമായിരുന്നു. എങ്കിലും അവൾ ഒരിക്കൽ പോലും താമസത്തിന്നുള്ള കാരണത്തെക്കുറിച്ച് എന്നോടു ചോദിച്ചില്ല.'

'ഒരിക്കൽകൂടി മണലാരണ്യത്തിൻെറ നടുക്ക ഫലപുഷ്ടിയുള്ളതും,മനോഹരമായതുമായ ഒരു പച്ചസ്ഥലം കണ്ടുതുടങ്ങി. സ്വപ്നപ്രായങ്ങളായ ചില നൂതനവികാരങ്ങളാകുന്ന മൃഗതൃഷ്ണയാൽ എൻെറ നേത്രങ്ങളും മനസ്സും ആകൎഷിക്കപ്പെട്ടു. ഏററവും ദാഹിച്ചിരിക്കുമ്പോൾ,അച്ഛസ്ഫടികപ്രകാശമുള്ള ശുദ്ധജലപരിപൂൎണ്ണമായ ഒരു മനോഹരനദിയെ ഞാൻ എൻെറ കണ്ണുകൾക്കു മുമ്പാകെ അടുത്തുകണ്ടു. ശൂന്യമായിത്തീൎന്ന എൻെറ ജീവിതകാലത്തെ വീണ്ടും ഫലപുഷ്ടിയുള്ളതും,വൈശിഷ്ട്യത്തോടുകൂടിയതും ആക്കിത്തീൎക്കുന്നതിന്നു മതിയായ, ആശിക്കത്തക്ക ഒരു വിശിഷ്ടവസ്തു, കൈ നീട്ടിയാൽ പിടിക്കാവുന്ന അത്ര അടുത്തു ലാലസിച്ചുംകൊണ്ട്, എന്നെ കേവലം ഭ്രാന്തചിത്തനാക്കിത്തീൎത്തു. ഞാൻ ഭഗീരഥപ്രയത്നം ചെയ്തിട്ടും, എൻെറ മനസ്സിനെ ആ അയസ്കാന്തത്തിൻെറ ശക്തിയിൽനിന്നു വേർപെടുത്തി മറെറാരുദിക്കിലേയ്ക്കു തിരിച്ചുവിടുന്നതിന് എനിക്കു തീരെ സാധിച്ചില്ല.'

'ദീനക്കാരത്തിയുടെ ശയനമുറി, ഏറ്റെടുത്തായ വൈമനസ്യവും, അനാദരവും എന്നിൽ ഉളവാക്കി. മരുന്നുകൾ കൊടുക്കുന്നതിനുള്ള സമയത്തിന് അധികമധികം നീക്കുപോക്കുകൾ വന്നുതുടങ്ങി. അനാസ്ഥയും അസഹ്യതയും എന്നെ ബാധിച്ചു.'

'മാറാത്ത ദീനത്താൽ കിടന്നു' അരിഷ്ടിക്കുന്നതിനെക്കാൾ നല്ലതു മരിക്കുന്നതാണ്. എന്നാൽ തനിക്കുതന്നെ സുഖവും മററുള്ളവരുടെ കഷ്ടപ്പാടുകൾക്കു കുറവും ആയി.' എന്നെല്ലാം ഡോക്ടർ ഹരൻ, ഓരോ രോഗികളേയും രോഗങ്ങളേയും കുറിച്ചു പൊതുവിൽ ഞങ്ങൾ തമ്മിൽ സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ ഒരിക്കൽ എന്നോടു പറയുകയുണ്ടായി. സാമാന്യമായ ഒരു അഭിപ്രായമായി മാത്രം അതിനെ പരിശോധിക്കുന്നതായാൽ, അത് ഒരുവിധം സ്വീകാൎയ്യയോഗ്യം തന്നെയാണ്. എങ്കിലും, എൻെറ ഭാൎയ്യയുടെ സ്ഥിതി ഇപ്രകാരം ഇരിക്കു

മ്പോൾ, ഈ അഭിപ്രായത്തെ യദൃച്ഛയാ എന്നോടു തുറന്നു പറഞ്ഞത് അത്ര ഉചിതമായില്ല. പക്ഷെ, വളരെ രോഗികളുടെ വേദനയും മരണവും കണ്ടുകണ്ടു മനസ്സിൻെറ അലിവും മാർദ്ദവവും മാഞ്ഞുപോയിട്ടുള്ള വൈദ്യന്മാക്കു മററുള്ളവരുടെ സൂക്ഷ്മവികാരങ്ങളുടെ മൂച്ഛയും സ്ഫുടതയും അറിയുവാൻ സാധിക്കാത്തതിൽ അത്ഭുതപ്പെടുവാനില്ല.'

'ഒരുദിവസം,ഡോക്ടർ ഹരനും എൻെറ ഭാൎയ്യയും തമ്മിൽ നടന്ന ഒരു സംഭാഷണം, സംഗതിവശാൽ എനിക്ക്—അവരുടെ അറിവുകൂടാതെ—കേൾക്കുവാൻ തരമായി. എൻെറ ഭാൎയ്യ പറഞ്ഞു: 'എൻെറ പ്രിയപ്പെട്ട ഡോക്ടരെ! നിങ്ങൾ എന്തിനാണ് വെറുതെ എനിക്കു മരുന്നുകൾ മാറിമാറിത്തന്നു ഷാപ്പുകാരനു മുതലുണ്ടാക്കി കൊടുക്കുന്നത്? എൻെറ ജീവിതം തന്നെ ഒരു ദീനമായിത്തീൎന്നിട്ടുള്ള സ്ഥിതിക്ക്, ആ ദീനത്തെ ക്ഷണത്തിൽ ഉന്മൂലനാശം ചെയ്യുന്ന ഒരു സിദ്ധൌഷധത്തെ എന്തുകൊണ്ടു നിങ്ങൾ എനിക്കു തരുന്നില്ല?' ഇതു കേട്ടപ്പോൾ ഡോക്ടർ, 'എന്തു വിഡ്ഢിത്തമാണ് ഈ പറയുന്നത്, കഷ്ടം! ഇങ്ങിനെയുള്ള ചാപല്യവാക്കുകൾ സംസാരിക്കുവാൻ ലജ്ജയാകുന്നില്ലെ!' എന്നാണ് മറുവടി പറഞ്ഞത്.'

'ഈ വാക്കുകൾ പൊടുന്നനെ എൻെറ മനസ്സിനെ വല്ലാതെ എളക്കി. വൈദ്യൻ പോയശേഷം ഞാൻ പതുക്കെ എൻെറ ഭാൎയ്യയുടെ അകത്തേയ്ക്കു ചെന്നു. ഞാൻ അവളുടെ ശയ്യയ്ക്കു സമീപം ഇരുന്നു. വിയൎപ്പു പൊടിഞ്ഞിട്ടുള്ളതും, വിളൎത്തിരുന്നതുമായ അവളുടെ ഫാലദേശത്തെ മന്ദം മന്ദം തടവി. അല്പം കഴിഞ്ഞപ്പോൾ അവൾ പറഞ്ഞു: 'ഈ മുറിയിൽ വല്ലാത്ത ഉഷ്ണമുണ്ട്. നിങ്ങൾ പുറത്തുപോകുന്നതാണ് നല്ലത്. പതിവുള്ള സായന്തന സഞ്ചാരത്തിന്നു സമയമായി. അതു മുടക്കണ്ടാ. ആയാസമില്ലാഞ്ഞാൽ അത്താഴത്തിന്നു രുചിയുണ്ടാകയില്ല.'

'വൈകുന്നേരം നടക്കാൻ പോകുക' എന്നു വെച്ചാൽ, 'ഡോക്ടരുടെ വീട്ടിൽ പോകുക,' എന്നായിരുന്നു അർത്ഥം. ഒന്നു നടന്നുവന്നാൽ ഊണിന്നു നല്ല രുചി തോന്നുമെന്നു ഞാൻ തന്നെയാണ് ഒരിക്കൽ അവളെ പറഞ്ഞു ധരിപ്പിച്ചത്. എന്റെ കപടങ്ങൾ എല്ലാം അവൾ സൂക്ഷ്മമായി അറിഞ്ഞിട്ടുണ്ടായിരുന്നു എന്ന് എനിക്ക് ഇപ്പോൾ നല്ലബൊദ്ധ്യമുണ്ട്. വിഡ്ഢിയായ ഞാൻ അവളും ഒരു വിഡ്ഢിതന്നെ ആണെന്നു വിചാരിച്ചു! പിന്നെയാണ് എന്റെ വിഡ്ഢിത്വം പുറത്തായത്.'

ഇത്രയും പറഞ്ഞ്, ദക്ഷിണബാബു തല കുനിച്ച്, രണ്ടു കയ്യുകൊണ്ടും താങ്ങി, പഴയപോലെ കുറെ സമയം വിചാരമഗ്നനായി ഇരുന്നു. ഒടുവിൽ, അദ്ദേഹം ഒരു കപ്പുവെള്ളം ആവശ്യപ്പെട്ടു. വെള്ളം കുടിച്ചു കഥ വീണ്ടും തുടന്നു:—

'ഒരു ദിവസം വൈദ്യന്റെ പുത്രി മനോരമ എന്റെ ഭാര്യയെ കാണേണമെന്നാവശ്യപ്പെട്ടു. എന്തൊ, എനിക്ക് അവളുടെ ആ അഭിലാഷം അത്ര രസിച്ചില്ല. അതിന്ന് ആവശ്യമുണ്ടെന്ന് തോന്നിയില്ല. എങ്കിലും തടയുന്നതിന്നു തക്കതായ ഒരു കാരണവും പറയുവാനുണ്ടായിരുന്നില്ല. ഒരു സ്ത്രീക്കു മറെറാരു സ്ത്രീയെ— പ്രത്യേകിച്ച് അവൾ ദീനത്തിൽ കിടക്കുമ്പോൾ — കാണുവാൻ ആഗ്രഹം ജനിക്കുന്നതു സാധാരണയല്ലേ? വിശേഷിച്ച്, ഞങ്ങൾ തമ്മിൽ വളരെ പരിചയവുമാണ്. എന്തിനധികം പറയുന്നു? ഒരു ദിവസം സന്ധ്യയ്ക്ക് അവൾ എന്റെ വാസസ്ഥലത്തേയ്ക്കു വന്നു.'

'അന്നു പകൽ എന്റെ ഭാര്യയുടെ സുഖക്കേടു വളരെ അധികമായിരുന്നു. വേദനയുടെ കാഠിന്യത്താൽ അവൾ ചലനം കൂടാതെ കുറെ സമയം വിറങ്ങലിച്ചു കിടന്നു. ഇറുക്കിപ്പിടിച്ചിരിക്കുന്ന പല്ലുകളും, കോത്തുപിടിച്ചിരിക്കുന്ന കൈകളും, തീരെ ചോരയില്ലാത്ത മുഖവും അവളുടെ വേദനയുടെ ശക്തിയെ വെളിപ്പെടുത്തി. മുറിക്കകമെല്ലാം തീരെ നിശ്ശബ്ദമായിരുന്നു.

ഞാൻ അവളുടെ കിടക്കയ്ക്കു സമീപത്തുതന്നെ ഇരുന്നിരുന്നു. പതിവുപോലെ, നടക്കുവാൻ പോകുന്നതിന്ന് അപേക്ഷിക്കുവാൻ അന്ന് അവൾക്കു ശക്തിയില്ല; അല്ലെങ്കിൽ, അവളുടെ തീവ്രവേദന സഹിക്കുന്നതിന്നു ഞാൻ സമീപത്തുണ്ടായാൽ നന്നായിരിക്കുമെന്ന് അവൾക്കു തോന്നീട്ടുണ്ടായിരിക്കാം. എന്നിങ്ങിനെ ഞാൻ ആലോചിച്ചു.'

'വാതലിന്നു പിന്നിലാണ് വിളക്കു വെച്ചിരുന്നത്. വെളിച്ചംകൊണ്ടുള്ള അസഹ്യത കൂടാതെ കഴിക്കുവാനാണ് അവിടെ ഒളിവിൽ വെച്ചത്. അകത്തു വളരെ കുറച്ചുമാത്രമെ പ്രകാശമുണ്ടായിരുന്നുള്ളു. നിബിഡമായ നിശ്ശബ്ദത എങ്ങും വ്യാപിച്ചിരുന്നു. വേദനയ്ക്കിടയ്ക്ക് അവൾ ശ്വാസം നീട്ടിവലിക്കുന്നതിന്റെ ശബ്ദം മാത്രമേ ആ മുറിയിലെ അത്യന്തശാന്തതയെ ലംഘിച്ചിരുന്നുള്ളു.'

'ആ അവസരത്തിൽ മനോരമ അവിടെ എത്തി. അവൾ കതകിന്നു നേക്കു വന്നുനിന്നു. നേരെ മറുഭാഗത്തു വെച്ചിരുന്ന ദീപത്തിന്റെ പ്രഭ അവളുടെ മുഖത്തുപതിച്ചു. പെട്ടന്നുണ്ടായ ഈ പ്രകാശം അവളുടെ കണ്ണുകളുടെ കാഴ്ചയെ സ്വല്പനേരത്തേയ്ക്കു തടഞ്ഞു. അതുകൊണ്ട്, അവൾക്കു മുറിയിൽ ഉള്ളതൊന്നും വ്യക്തമായിക്കാണുവാൻ സാധിച്ചില്ല. തന്നിമിത്തം, അവൾ അകത്തു കടക്കുവാൻ കുറെ സംശയിച്ചു'.

'എന്റെ ഭാര്യ പെട്ടന്നു കണ്ണുതുറന്നപ്പോൾ അവിടെ ഒരു നിഴൽ ആടുന്നതു കണ്ടു. എന്റെ കയ്യു പിടിച്ചുംകൊണ്ട്, 'ആരാ അവിടെ' എന്നു ചോദിച്ചു. രോഗാതുരയായ അവൾ പെട്ടന്ന് ഒരു പുതിയ ആളെ മുറിക്കകത്തു കണ്ടപ്പോൾ, ആരാണെന്നറിയാതെ, വല്ലാതെ പരിഭ്രമിച്ചു. അവൾ ഭയപ്പെട്ട്, രണ്ടുമൂന്നു തവണ മൃദുസ്വരത്തിൽ, 'ആരാത്! ആരാത്! ആരാത്!,' എന്ന് എന്നോടു ചോദിച്ചു.'

'സമാധാനം പറയുവാൻ എനിക്ക് ഒച്ച പൊന്തിയില്ല.

ഞാൻ നന്നെ പണിപ്പെട്ട്, 'എനിക്കറിഞ്ഞുകൂടാ' എന്നു വിക്കി വിക്കിപ്പറഞ്ഞു. മാംസത്തെ തുളച്ച്, അകത്തു കടക്കുന്ന മൂൎച്ചയുള്ള കത്തിയാൽ ഒരു കുത്തുകൊണ്ടതുപോലെ, എന്റെ മനസ്സാക്ഷി എന്നെ അപ്പോൾ വേദനപ്പെടുത്തി. ഒരു മിനിട്ടു ഞാൻ സംശയിച്ചു. ഒടുവിൽ 'ആ! അത്- നമ്മുടെ ഡോക്ടരുടെ മകളല്ലെ! മനോരമ, ശരിതന്നെ!' എന്നു ഞാൻ പറഞ്ഞു'.

'എന്റെ ഭാൎയ്യ എന്റെ മുഖത്തേക്ക് ഒരു നോട്ടം നോക്കി! എനിക്ക് അവളുടെ മുഖത്തു നോക്കുന്നതിന്നു ശക്തിയോ, ധൈൎയ്യമോ ഉണ്ടായില്ല. കാൽക്ഷണത്തിൽ അവൾ അതിഥിക്കു സ്വാഗതം പറഞ്ഞ് എന്നോടു വിളക്കെടുത്ത് അടുത്തുവെയ്ക്കുവാൻ ആവശ്യപ്പെട്ടു. 'മനോരമ' അകത്തുകടന്ന് അടുത്തിരുന്നു. അവർ തമ്മിൽ കുറച്ചുനേരത്തെ സംഭാഷണം ഉണ്ടായി. ഈ ഘട്ടത്തിൽ ഡോക്ടരും എത്തിച്ചേൎന്നു.'

'അദ്ദേഹം രണ്ടു കുപ്പി മരുന്നു കൊണ്ടുവന്നിട്ടുണ്ടായിരുന്നു. അവയെ ഉയൎത്തി, എന്റെ ഭാൎയ്യയെ കാണിച്ചുകൊണ്ട്, നീലക്കുപ്പിയിലെ മരുന്നു പുറത്തു പുരട്ടുവാനും മറേറ കുപ്പിയിലേത് അകത്തേയ്ക്കു സേവിക്കുവാനും ആണെന്നു പറഞ്ഞു. രണ്ടു കുപ്പിയും തമ്മിൽ മാറിപ്പോകരുതെന്നും, നീലക്കുപ്പിയിലെ മരുന്ന് ഉഗ്രമായ ഒരു വിഷമായതുകൊണ്ടു പ്രത്യേകം സൂക്ഷിക്കേണമെന്നും താക്കീതുചെയ്തു. എന്നെയും അക്കാൎയ്യത്തിൽ അദ്ദേഹം കണിശമായി ഭരമേല്പിച്ചു. കുപ്പികൾ രണ്ടും കട്ടിലിന്നടുത്തുണ്ടായിരുന്ന മേശമേൽ വെച്ചു. പോകുന്നതിന്നുമുമ്പ് അദ്ദേഹം തന്റെ മകളേയും വിളിച്ചു'.

'അച്ഛാ! ഞാൻ ഇവിടെ താമസിക്കട്ടെ. ഇവിടെ സ്ത്രീകൾ ആരുമില്ലല്ലൊ, ഈ രോഗിണിയെ ശുശ്രൂഷിക്കുന്നതിന്ന്', എന്നു മനോരമ അച്ഛന്റെകൂടെ പോകുന്നതിന്നു തടസ്ഥം പറഞ്ഞു. എന്റെ ഭാൎയ്യ അതുകേട്ട്, 'അയ്യോ! നിങ്ങൾ വെറുതെ

എനിക്കു വേണ്ടി ബുദ്ധിമുട്ടേണ്ടാ. ഇവിടെ ഒരു വൃദ്ധയായ ദാസി ഉണ്ട്. അവൾ എന്നെ മാതാവിനെപ്പോലെ ശുശ്രൂഷിക്കുന്നുണ്ട്" എന്ന് ഉടനെ മറുവടി പറഞ്ഞു.

ഡോക്ടർ അതുകേട്ടു മന്ദഹസിച്ചുംകൊണ്ട്, എന്റെ ഭാര്യ സാക്ഷാൽ മഹാലക്ഷ്മി തന്നെ ആണെന്നും, അവൾ ജീവകാലം മുഴുവനും മററുള്ളവർക്കു സസന്തോഷം പരിചര്യ ചെയ്തിട്ടുണ്ടെങ്കിലും, മററൊരാൾ അവളെ പരിപാലിക്കുന്നത് അവൾക്കു തീരെ ഇഷ്ടമല്ലെന്നും മററും ബഹുമാനപുരസ്സരം അഭിപ്രായപ്പെട്ടു. മകളേയുംകൂട്ടിക്കൊണ്ടു ഡോക്ടർ യാത്രയായപ്പോൾ എന്റെ ഭാര്യ അദ്ദേഹത്തെ വിളിച്ച് ഇപ്രകാരം പറഞ്ഞു:— 'ഇദ്ദേഹം (ഞാൻ) വളരെ നേരമായി ഈ അടച്ചുപൂട്ടിയ മുറിയിൽ ഇരുന്നു കഷ്ടപ്പെടുന്നു. പുറത്തുപോയി ഒന്നു നടന്നുവരുന്നതിന്നു ദയവുചെയ്തു കൂടെ കൊണ്ടുപോകാമോ? ഞാൻ പറഞ്ഞാൽ അനുസരിക്കയില്ല'. ഇതു കേട്ടപ്പോൾ ഡോക്ടർ എന്നോടുംകൂടി ചെല്ലണമെന്നും രണ്ടുപേരുംകൂടി പുഴവക്കത്ത് അല്പം നടന്നുവരാമെന്നും പറഞ്ഞു'.

'ചില്ലറ ചില ഒഴികഴിവുകളെല്ലാം ഞാൻ പറഞ്ഞുവെങ്കിലും, സന്തോഷത്തോടുകൂടിത്തന്നെ ആ ക്ഷണനത്തെ ഞാൻ സ്വീകരിച്ചു. കുപ്പികളിലെ മരുന്നിനെക്കുറിച്ച് ഒരു പ്രാവശ്യം കൂടി എന്റെ ഭാര്യയെ ഡോക്ടർ പ്രത്യേകം താക്കീതുചെയ്തു. ഞങ്ങൾ എല്ലാവരുംകൂടി പുറത്തിറങ്ങി'.

'അന്നു രാത്രി ഞാൻ അത്താഴം കഴിച്ചതു ഡോക്ടരുടെ വീട്ടിലാണ്. മടങ്ങി എത്തുവാൻ വളരെ വൈകി. വീട്ടിൽ ചെന്നപ്പോൾ എന്റെ ഭാര്യയ്ക്ക് അസാധാരണമായ അസ്വസ്ഥത കാണപ്പെട്ടു. മനസ്സാക്ഷിയുടെകുത്തുകൾ ഏററ്, ഉഗ്രമായി പശ്ചാത്തപിക്കുന്ന ഞാൻ അവളോട്, 'എന്താ! വേദന അധികമുണ്ടോ' എന്നു ചോദിച്ചു'.

'അവൾക്ക് ഒന്നും ഉത്തരം പറയുവാൻ സാധിച്ചില്ല. വെ

രുതെ എന്നെ തുറിച്ചുനോക്കിക്കൊണ്ടു കിടന്നു. സംസാരിക്കു വാനുള്ള ശക്തിതന്നെ അവൾക്കുണ്ടായിരുന്നില്ല'.

'ഞാൻ ഉടനെ വൈദ്യന്ന് ആളെ അയച്ചു. അദ്ദേഹം വാണംപോലെപ്പാഞ്ഞെത്തി. കുറെ പരിശോധിച്ചിട്ടും വൈദ്യ ന്നു കാര്യം മുഴുവൻ മനസ്സിലായില്ല. ഒടുവിൽ അദ്ദേഹം വേദ നയുടെ ആധിക്യത്താലാണെങ്കിൽ പുറത്തു ലേപനത്തിന്നുള്ള മരുന്നു കുറച്ച് എടുത്തുപയോഗിച്ചു നോക്കാമെന്നു പറഞ്ഞ് ആ മരുന്നുകുപ്പി എടുക്കുവാനാവശ്യപ്പെട്ടു. മേശപ്പുറത്തുനിന്നു കുപ്പി എടുത്തു നോക്കിയപ്പോൾ,—ഈശ്വരാ!—ആ കുപ്പി ഒ ഴിഞ്ഞുകണ്ടു. പരിഭ്രമത്തിൽ കുപ്പിതെററി പുറത്തു പുരട്ടുവാനു ള്ള മരുന്ന് അകത്തേയ്ക്കു കഴിച്ചുവോ എന്നു വൈദ്യൻ അവ ളോടു ചോദിച്ചു. അല്പം മന്ദഹസിച്ചുംകൊണ്ട് അവൾ തല കുലുക്കി ആ ചോദ്യത്തിന്നു അനുസരണ ഭാവത്തിൽ മറുവടി കൊടുത്തു'.

'ഡോക്ടർ ഉടനെ ഓടി സ്വഭവനത്തിൽ ചെന്നു വയറു ചാമ്പുന്നതിന്നുള്ള യന്ത്രങ്ങളും കരുക്കളും കൊണ്ടുവന്നു. ഞാൻ സുബോധം ഏതാനും വിട്ട് ഒരു സ്വപ്നാവസ്ഥയിൽ അവളുടെ കിടക്കമേൽ ചാരിക്കൊണ്ടിരുന്നു. വാത്സല്യാതിരേകത്തോടു കൂടിയ ഒരു പ്രിയമാതാവ് ഓമനയായ തൻെറ പൈതലിനെ എന്നപോലെ, അവൾ എൻെറ കയ്യുകൾ പിടിച്ച്, മന്ദംമന്ദം എന്നെ അവളുടെ മാറോടണച്ചു. അവൾക്കു പറയുവാനു ണ്ടായിരുന്നതും, അവളുടെ മനസ്സിനെ നിബിഡമാക്കിച്ചെയ്യു ന്നും ആയ തീവ്രവികാരങ്ങളേയും, വിചാരങ്ങളേയും കരസ്പർശ മാത്രത്താൽ എന്നെ അറിയിക്കുന്നതിന്ന് അവൾ ശ്രമിച്ചു. ബ ലം കുറഞ്ഞു ശോഷിച്ച അവളുടെ പാണിമലരാൽ, അവൾ,പ ലവുരു എന്നെ സ്നേഹപുരസ്സരം തടവുകയും, 'അശേഷം വ്യസ നിക്കരുത്; ഞാൻ മരിക്കുന്നതാണ് ഏറ്റുകൊണ്ടും നല്ലത്. നി ങ്ങൾ മേലാൽ, ഞാൻ ഇല്ലെങ്കിലും ഭാഗ്യവാനായിരിക്കും. ആ

ജ്ഞാനവും, വിശ്വാസവും എനിക്കു സമാധാനത്തേയും, സംതൃപ്തിയേയും തരുന്നു. ഞാൻ അശേഷം മനോവേദന കൂടാതെത്തന്നെ എന്റെ ലോകയാത്രയെ അവസാനിപ്പിക്കുന്നു'. എന്നിങ്ങിനെ വീണ്ടും വീണ്ടും എന്നോടു പറയുന്നതു പോലെയുള്ള അവളുടെ ആ പ്രവൃത്തിയുടെ ഉദ്ദേശാൎത്ഥം ഞാൻ മുഴുവനും ശരിയായി ധരിച്ചു. അവളുടെ ഭാവവും പ്രവൃത്തിയും വാക്കുകളേക്കാൾ അൎത്ഥഗൎഭങ്ങളായിരുന്നു.

'മരുന്നുകളും കരുക്കളും എടുത്തു ഡോക്ടർ മടങ്ങി എത്തിയപ്പോഴെയ്ക്കും അവൾക്കു വൈദ്യനെക്കൊണ്ട് ആവശ്യമില്ലാതായി. വൈദ്യശിരോമണികളുടെ ഔഷധശക്തിക്ക് അതിലംഘിക്കുവാൻ വയ്യാത്തതും, സംസാരബന്ധത്തിൽനിന്നു വേർപെട്ടതുമായ ആ പരലോകത്തെ അവൾ പ്രാപിച്ചുകഴിഞ്ഞു. അവളുടെ ആത്മാവ്,നിസ്സാരവും,ക്ഷണഭംഗുരവും ആയ മാംസശരീരത്തെ, അത് അൎഹിക്കുന്ന അനുഭവങ്ങൾക്ക് വിട്ടുകൊടുത്ത്, വേർപിരിഞ്ഞു'.

ദക്ഷിണബാബു ഒരു ദീൎഘശ്വാസം വിട്ടു. കുറേക്കൂടി പച്ചവെള്ളം കുടിച്ചു. വല്ലാതെ ഉഷ്ണിക്കുന്നു, എന്നു പറഞ്ഞ്, അദ്ദേഹം എറയത്തേക്കു കടന്നു. കുറെ നേരം പുറത്ത്, എറയത്തു ലാത്തിയതിന്നുശേഷം വീണ്ടും അകത്തേക്കു വന്നു. അദ്ദേഹത്തിന്റെ ഭാവം കണ്ടാൽ, തന്റെ ചരിത്രം വിസ്തരിക്കുന്നതിന്ന് അദ്ദേഹം വാസ്തവത്തിൽ ഇഷ്ടപ്പെടുന്നില്ലെന്നും, അനിവാൎയ്യമായ എന്റെ എന്തൊ ഒരു ശക്തിയാൽ കഥ പറയുന്നതിന്ന് അദ്ദേഹം നിൎബ്ബന്ധിതനായിത്തീൎന്നതിനാൽ മാത്രം പറയുന്നതാണെന്നും തോന്നും. ഏതായാലും അദ്ദേഹം കഥ വീണ്ടും തുടൎന്നു:—

'അധികതാമസം കൂടാതെ ഞാൻ മനോരമയെ ഭാൎയ്യയായി സ്വീകരിക്കുകയും, ഉടനെ നാട്ടിലേക്കുതന്നെ മടങ്ങുകയും ചെയ്തു. അവളുടെ അച്ഛന്റെ പൂൎണ്ണസമ്മതത്തോടുകൂടിയാ

ണ് ഞാൻ അവളെ വിവാഹം ചെയ്തത്. എങ്കിലും, ഞാൻ ഉചിതങ്ങളായ ലാളനകളാലോ, മധുരതരങ്ങളായ ഫലിതസൂക്തികളാലോ എൻെറ അനുരാഗ തീക്ഷ്ണതയേയൊ, സ്നേഹവിസ്താരത്തേയൊ, പ്രദൎശിപ്പിക്കുന്നതിന്നു ശ്രമിച്ചാൽ ആ ചേഷ്ടകളും, വാക്കുകളും അവളിൽ ഒരു ഇളംമന്ദഹാസത്തെപ്പോലും അങ്കുരിപ്പിച്ചില്ല. അവൾ എപ്പോഴും ഗൌരവ ഭാവത്തോടുകൂടി തന്നെ ഇരുന്നു. അവളുടെ ഹൃദയകുഹരത്തിൽ ഒതുങ്ങി ഒളിച്ചുകിടന്നിരുന്ന ആശങ്കകളേയൊ, ഗൂഢാലോചനകളേയൊ ഞാൻ എങ്ങിനെ അറിയും?'

'ഏതാണ്ട് ഇക്കാലത്താണ് ഞാൻ മദ്യപാനത്തിൽ കുറേശ്ശെ ആസക്തിയോടുകൂടിയവനായി ഭവിച്ചത്".

'മഞ്ഞുകാലത്ത് ഒരു സായന്തനത്തിൽ ഒരിക്കൽ, ഞാൻ മനോരമയോടുകൂടി, 'ബറാംഗപുരിയി'ലുള്ള എൻെറ തോട്ടത്തിൽ നദീതീരത്തു നടന്നുംകൊണ്ടിരുന്നു. അന്ധകാരമാകുന്ന മൂടുപടത്താൽ ദിക്കെങ്ങും മറയ്ക്കപ്പെട്ടു. നിശ്ശബ്ദത എവിടേയും പരന്നു. കൂടുകളിൽനിന്നു പക്ഷികളുടെ ചിറകടിശ്ശബ്ദംകൂടി കേട്ടിരുന്നില്ല. ഉദ്യാനത്തിൻെറ അതൃത്തികളിൽ തിങ്ങി നിന്നിരുന്നതും, നിബിഡച്ഛായയോടുകൂടിയതും ആയ ആൽ വൃക്ഷങ്ങളുടെ ഇലകൾ മാത്രം, കാററത്ത് ഇളകി ഒരു കലകലശ്ശബ്ദം പുറപ്പെടുവിച്ചിരുന്നു'.

കുറെ നടന്നശേഷം, വിശ്രമാൎത്ഥം, മനോരമ, ആ അശോകമരത്തറമേൽ ഇരുന്നു. ഞാനും അവളുടെ സമീപത്തു സ്ഥിതി ചെയ്തു. ആ മരച്ചുവട്ടിൽ ഇരുട്ടിന്നു ശക്തി കൂടിയിരുന്നു. മരക്കൊമ്പുകളുടെ വിടവുകളിൽക്കൂടി കാണപ്പെട്ട ആകാശഭാഗങ്ങൾ നിറയെ വിളങ്ങുന്ന നക്ഷത്രങ്ങളാൽ പരിശൊഭിതമായിരുന്നു. അശോകമരക്കൊമ്പുകളെ ആശ്രയിച്ച് അങ്ങുമിങ്ങും പറന്നിരുന്ന ചില ചെറിയ പക്ഷികൾ ചില ശബ്ദങ്ങൾ പുറപ്പെടുവിച്ച് എന്തെന്നില്ലാത്ത അപ്പോഴത്തെ അഗാധമായ ശാന്തതയ്ക്ക് ഒരു അതിരും അളവും നിശ്ചയിച്ചിരുന്നു'.

'അന്നു ഞാൻ അല്പം മദ്യപിച്ചിട്ടുണ്ടായിരുന്നു. എന്റെ മനസ്സു സ്വസ്ഥാനത്തായിരുന്നില്ല. അത്, പക്ഷികളെപ്പോലെ ആകാശത്തു പാറി നടന്നിരുന്നു. സ്വല്പസമയത്തിന്നുള്ളിൽ, എന്റെ കണ്ണുകൾ ഇരുട്ടത്തു പരിചയിച്ചപ്പോൾ, കൃശാംഗിയും,കോമളഗാത്രിയുമായ മനോരമയുടെ രൂപം,ഒരുനിഴൽപോലെ എനിക്കു കാണാറാകുകയും, എന്റെ മനസ്സിൽ ആ കാഴ്ച എന്തോ ഒരു നൂതനവികാരത്തെ ഉൽഭൂതമാക്കുകയും ചെയ്തു. എങ്ങിനേയൊ എന്തൊ, ഞാൻ കണ്ടത് ഒരു വെറും നിഴലാണെന്നും, എനിക്ക് അതിനെ എന്റെ കൈകളാൽ വാരിയെടുത്തു മാറോടണച്ച് ആശ്ലേഷിക്കുന്നതിന്നു സാധിക്കയില്ലെന്നും ഉള്ള ഒരു ജ്ഞാനം എന്റെ മനസ്സിൽ ഉദിച്ചുയന്നു'.

'ചന്ദ്രൻ ഉദിച്ചുപൊങ്ങി. അമൃതകിരണന്റെ കാന്തി കൻടുള്ളതാൽ അവിടമെല്ലാം പ്രകാശമാനമായി. അദഭ്രശുഭ്രമായ കൽത്തറമേൽ ചാരിക്കിടക്കുന്ന ആ യുവതീരത്നത്തിന്റെ സുന്ദരമുഖം ചന്ദ്രകാന്തിയേററു മറെറാരു ചന്ദ്രനെപ്പോലെ പ്രശോഭിച്ചു. ആ കാഴ്ച, എന്റെ സകല വികാരങ്ങളേയും ഉദ്ദീപിപ്പിച്ചു. അരക്ഷണത്തിൽ ഞാൻ അടുത്തുചെന്നു കൃശമായ അവളുടെ ബാഹുലതയെ എന്റെ രണ്ടു കൈകളിലുംകൂടി എടുത്തുംകൊണ്ട്, അവളുടെ മുഖത്തുനോക്കി, ഇപ്രകാരം പറഞ്ഞു:— 'മനോരമേ! പ്രിയേ!, നീ പക്ഷേ വിശ്വസിക്കയില്ലായിരിക്കാം; ഞാൻ നിന്നിൽ അത്യന്തം അനുരാഗമുള്ളവനാണ്; ഞാൻ നിന്നെ ഒരിക്കലും മറക്കുന്നതല്ല; മറക്കുവാൻ എനിക്കു സാധിക്കയും ഇല്ല'.

'ഇത്രയും പറഞ്ഞപ്പോൾ ഞാൻതന്നെ ഒന്നു ഞെട്ടി. എനിക്ക് ഒരു സങ്കോചമുണ്ടായി. മുമ്പൊരിക്കൽ ഈ വാക്കുകൾ തന്നെ, ഈ സ്ഥലത്തുവെച്ച്, മറെറാരു സ്ത്രീയോടു ഞാൻ പറഞ്ഞിട്ടുണ്ടായിരുന്നു. ആ ഓർമ്മ എനിക്കുണ്ടായതോടുകൂടി എന്റെ സാധ്വികൾ എല്ലാം തളന്നു. അശോകമരത്തിന്റെ ശാ

ഖകളിൽനിന്ന് ഉറക്കെ ഒരു ചിരി കേട്ടതായി എനിക്കു തോന്നി. കലകലശബ്ദത്തിൽ ആരോ ഉറക്കെ ചിരിക്കുന്നതായി തോന്നിയ ആ ശബ്ദം, കാററുവഴിക്കു കിഴക്കുനിന്നു പടിഞ്ഞാട്ട് അകന്നകന്നു പോകുന്നതായി എനിക്കു തോന്നി. അതു മനസ്സിനെ ഭേദിക്കുന്ന ഒരു ചിരിയോ, അതോ, ആകാശാത്തികളേക്കൂടി എളക്കി മറിക്കുന്ന ഒരു രോദനമോ എന്ന് എനിക്കു വ്യത്യാസപ്പെടുത്തി പറയുവാൻ സാധിക്കയില്ല. ഏതായാലും ആ ശബ്ദം എന്നിൽ വലുതായ ഒരു വികാരഭേദത്തെ ഉണ്ടാക്കി. ആ നിമിഷത്തിൽ ഞാൻ ബോധരഹിതനായി ആ തറമേൽനിന്നു മൂർഛിച്ചു താഴെ വീഴുകയും ചെയ്തു'.

'എനിക്കു സുബോധം വന്നപ്പോൾ ഞാൻ എന്റെ മുറിക്കകത്തു കിടക്കമേൽ കിടക്കുന്നു. മനോരമ അടുത്തിരിക്കുന്നുണ്ട്. 'എന്താ അത്ര പെട്ടന്നു മോഹാലസ്യപ്പെടുവാൻ കാരണമുണ്ടായത്'. എന്നു മനോരമ എന്നെ നോക്കി ചോദിച്ചു. 'ഹൃദയംഗമമല്ലാത്തതും, ശക്തിയുക്തവും ആയ ഒരു ചിരിയുടെ ശബ്ദം ആകാശത്തുനിന്ന തൽക്ഷണം പുറപ്പെട്ടതു നീ കേട്ടില്ലേ?', എന്നു ഞാൻ ചോദിച്ചപ്പോൾ എനിക്കു രോമാഞ്ചമുണ്ടായി. പുഞ്ചിരിയോടുകൂടി മനോരമ പറഞ്ഞു:— 'അതു ചിരിയുടെ ശബ്ദമല്ല. ആകാശത്തുകൂടി പറന്നുപൊയ്ക്കൊണ്ടിരുന്ന ഒരു കൂട്ടം പക്ഷികളുടെ ചിറകടിശ്ശബ്ദമായിരുന്നു. കഷ്ടം! അതു കേട്ട് ഇത്ര ഭയപ്പെട്ടുവോ?'

'പകൽ മുഴുവനും, അതു പക്ഷികളുടെ ചിറകടിശ്ശബ്ദംതന്നെയായിരുന്നു എന്നു വിചാരിച്ചു ഞാൻ സമാധാനപ്പെട്ടു. ആ കാലത്തു സാധാരണ ഗംഗാനദിയിൽനിന്നു കക്കകൾ പെറുക്കി തിന്നുന്നതിന്നു കൊക്കുകൾ കൂട്ടംകൂട്ടമായി പറന്നുവരാറുണ്ട്. അവയുടെ ശബ്ദമായിരുന്നു ആ കേട്ടതെന്നു പകലെല്ലാം ധൈര്യപ്പെട്ടു. സന്ധ്യകഴിഞ്ഞാൽ ആ ധൈര്യവും, ഉറപ്പും, വിശ്വാസവും ഒന്നും നിലനില്ക്കില്ല. ഒരു ചിരിയുടെ ശ

ബ്ബത്തെ സംഭരിച്ച് ഇരുട്ടത്തു സൂക്ഷിച്ചുവെച്ചിട്ടുണ്ടെന്നും, അതിൻെറ തടസ്ഥം തീൎന്ന്, അതു വീണ്ടും ശബ്ദായമാനമായിത്തീരുന്നതിന്നു നിസ്സാരമായ വല്ല കാരണവും മതി എന്നും എനിക്കു രാത്രിയിൽ തോന്നുകയും, അതോൎത്തു ഞാൻ പരിഭ്രമിക്കുകയും ചെയ്തു. എന്തിനധികം പറയുന്നു? എൻെറ ഭയം ദിനംപ്രതി വൎദ്ധിച്ചുവന്നതേയുള്ളു. ഒടുവിൽ, അസ്തമനത്തിന്നുശേഷം, ഞാൻ മനോരമയോട്, ഒരു വാക്കെങ്കിലും സംസാരിക്കുന്നതിന്നു ധൈൎയ്യപ്പെട്ടില്ല. അതിന്ന് അശക്തനായിത്തീൎന്നു'.

'വീട്ടിൽ കഴിക്കുന്നതിന്നു നിവൃത്തിയില്ലാതെ ഞാൻ വഞ്ചിവഴിക്ക് ഒരു യാത്ര നിശ്ചയിച്ചു. കുറേദിവസം ബോട്ടിൻെറ തട്ടിൽത്തന്നെ കഴിക്കുവാൻ തീൎച്ചപ്പെടുത്തി. ഗംഗാനദിയിലെ യാത്രയും, നദിയുടെ ഇരുപാൎശ്വങ്ങളിലും ഉള്ള നയനാനന്ദകരങ്ങളായ കാഴ്ചകളും, നദീജലത്തിൽ ഓളക്കളികളുണ്ടാക്കുന്ന മന്ദമാരുതൻെറ നിൎമ്മലതയും, എനിക്കു വളരെ ആശ്വാസത്തേയും, ശരീരസൌഖ്യത്തേയും തന്നു. മനോരമയും ആ ദിവസങ്ങളിൽ എന്നോട് അധികമധികം ഇണങ്ങിപ്പെരുമാറുകയും, ക്രമേണ അവളുടെ ഹൃദയത്തെ കുറേശ്ശെയായി എന്നെ തുറന്നുകാണിക്കുകയും ചെയ്തു'.

'അല്പദിവസത്തെ യാത്രകൊണ്ടു ഞങ്ങൾ പത്മതീൎത്ഥത്തിൽ എത്തി. സദാതേ ഭയങ്കരവും, ആപൽക്കരവും ആയ പത്മതീൎത്ഥം അന്നു ശാന്തമായി,അനക്കമില്ലാതെ ഉറങ്ങിയപോലേ കിടന്നിരുന്നു. ഒരു ഭാഗത്തു— വടക്കുഭാഗത്തു— നിൎജ്ജീവമായും, യാതൊരു പച്ചയുമില്ലാതേയും, മനുഷ്യപാദങ്ങളാൽ സ്പൎശിക്കപ്പെടാതേയും ഉള്ള മണൽത്തീരങ്ങൾ, നോക്കിയാൽ നോക്കെത്താത്തവിധം അത്ര അവസാനമില്ലാതെ പരന്നു കിടക്കുന്നു. മറുഭാഗത്താകട്ടെ— തെക്കുവശത്ത്— ഉയൎന്ന നദീതീരങ്ങളിൽ തിങ്ങിനിറഞ്ഞു നില്ക്കുന്ന വിശേഷപ്പെട്ട മാവിൻതോട്ടങ്ങൾ, നദിയുടെ ഒഴുക്കിനെ സബഹുമാനം കണ്ടുകൊണ്ടാടുന്ന

തുപോലെ, കാററത്ത് ആടി ഉലഞ്ഞിരുന്നു. പുഴയുടെ ഉപരിഭാഗം ശാന്തമായിരുന്നാലും, അടിയിൽ തീവ്രശക്തിയോടുകൂടിയ ഒഴുക്കുണ്ടായിരുന്നു. അതിൻെറ ശക്തിയാൽ രണ്ടു വക്കുകളിൽനിന്നും കരയുടെ ഭാഗങ്ങൾ നദിയിലേക്കു പൊഴഞ്ഞു വീണുകൊണ്ടിരുന്നു'.

'ബോട്ടിൽനിന്നു കരയ്ക്കിറങ്ങിനടക്കുന്നതിന് ഉചിതമായപ്രദേശം അവിടെ ആണെന്നുറച്ചു ബോട്ടു കരയ്ക്കടുപ്പിച്ചു കെട്ടുവാൻ ഞാൻ ആവശ്യപ്പെട്ടു. ഒരു ദിവസം സന്ധ്യയ്ക്കു ഞങ്ങൾ— മനോരമയും ഞാനും— നടന്നുനടന്നു കുറെ അധികം ദൂരം പോയി. വൃക്ഷങ്ങളാലോ, ചെറുകുന്നുകളാലോ മറയ്ക്കപ്പെടാത്തതും, അപരിമിതമായി പരന്നുകിടക്കുന്നതും ആയ ആ മണൽത്തീരത്തെ കാഞ്ചനമയമാക്കിച്ചെയ്തു്, അരുണകിരണങ്ങളോടുകൂടിയ അസ്തമയസൂൎയ്യൻ ചക്രവാളത്തിൽനിന്നു മറഞ്ഞ ഉടൻതന്നെ, ആഹ്ലാദകരനായ അമൃതകിരണൻ പൂൎണ്ണശോഭയോടുകൂടി വിളങ്ങുകയും, ആ മണൽപ്രദേശത്തെയെല്ലാം അച്ഛസ്ഫടികംപോലെ പരിശോഭിതമാക്കിത്തീക്കുകയും ചെയ്തു. ആദ്യന്തമില്ലാതെ പരന്നുകിടക്കുന്നതും, ഏതുവശത്തും ചക്രവാളംവരെ നീണ്ടുകിടക്കുന്നതും, ചന്ദ്രകാന്തിയാൽ വിസ്മയനീയവും മനോഹരവും ആയിട്ടുള്ളതും ആയ ആ പ്രദേശത്തു ഞങ്ങൾ രണ്ടുപേരും തനിച്ചു നടന്നുകൊണ്ടിരുന്നപ്പോൾ, നിൎജ്ജീവമായതും, സ്വപ്നസമാനമായതും ആയ ചന്ദ്രലോകത്തിലാണോ സഞ്ചരിക്കുന്നതെന്നുകൂടി ഞങ്ങൾക്കു തോന്നിപ്പോയി. മനോരമ തലയിൽകൂടി പുതച്ചു മുഖം മറച്ചിരുന്ന ചുമന്ന സാൽവയെ കഴുത്തിലേക്കു താഴ്ത്തി. ശാന്തത നിബിഡമായിത്തീൎന്നു. മനുഷ്യഗന്ധംപോലും അവിടെ എങ്ങും ഇല്ലായിരുന്നു. എവിടെ നോക്കിയാലും പരന്നുകിടക്കുന്ന മരുഭൂമിയും, അതിന്നു അലങ്കാരമായി തീൎന്നിട്ടുള്ള പൂനിലാവും മാത്രം! മനോരമ എന്നോട് ഒന്നുകൂടി ചേൎന്നു നടന്നു. അവൾ എൻെറ കൈ മന്ദം മ

ദം അവളുടെ മൃദുലമായ കൈകളിൽ എടുത്തുയൎത്തി ആത്മാവിനെയും ദേഹത്തെയും, യൌവനത്തെയും ആയുസ്സിനെയും, പൂൎണ്ണവിശ്വാസത്തോടുകൂടി എന്നെ ഏല്പിച്ചപോലെ അവൾ എന്നോടു ഭദ്രമായി ചേൎന്നു. ഞാൻ വികാരപരിപൂൎണ്ണതയാൽ എളുക്കപ്പെട്ടു. സന്തോഷാതിരേകത്താൽ എൻെറ കരൾ പതഞ്ഞു. കൽച്ചുമരുകൾകൊണ്ട്, നാലുപുറവും അതൃത്തി കല്പിച്ചിട്ടുള്ള ചെറിയ മുറിക്കകത്തുവെച്ചാണോ സ്ത്രീപുരുഷന്മാരിൽ അനുരാഗം അങ്കുരിക്കുന്നതും, വളരുന്നതും? അപരിമിതമായ ആകാശത്താൽ അലങ്കരിക്കപ്പെട്ടതും, അവസാനമില്ലാതെ പരന്നുകിടക്കുന്നതും ആയ ഇങ്ങിനെ ഉള്ള നിസൎഗ്ഗസുന്ദരങ്ങളായ സ്ഥലങ്ങൾക്കല്ലാതെ, രണ്ടാളുകളെ മനസ്സിണക്കി യോജിപ്പിക്കുന്നതിന്നു സാധിക്കയില്ല. അടുത്തു വീടും ഭവനവും ഇല്ലെങ്കിലും, സമീപത്തെങ്ങും ബന്ധുക്കളും, മിത്രങ്ങളും ഇല്ലെങ്കിലും, അനഭ്യിഷ്ടസങ്കേതരായി, ഞങ്ങൾ കൈകൾ കോൎത്തുപിടിച്ചുംകൊണ്ട്, ആ സ്ഥലം മുഴുവൻ ചുററി നടന്നുകൊള്ളാം, എന്നിങ്ങിനെ ഓരോന്നു ഞാൻ വിചാരിച്ചുംകൊണ്ടിരുന്നു'.

'ഇതിന്നുമുമ്പ് അനുഭവിച്ചിട്ടില്ലാത്ത അലംഭാവത്തോടും, അഭിമാനത്തോടുംകൂടി ഞങ്ങൾ ഇപ്രകാരം നടന്നുപോകുമ്പോൾ, കുറെ ദൂരെ ഒരു ചെറിയ ജലാശയം കണ്ടു. മണൽത്തിട്ടുകളുടെ വൎദ്ധനയാൽ നദിയായുള്ള ബന്ധം വിട്ട്, ദൂരത്തു ഭിന്നമായിക്കിടക്കുന്ന ആ തടാകത്തിലെ വെള്ളം ചളികലങ്ങിയതായിരുന്നാലും, ശീതളനായ ചന്ദ്രൻ അതിന്ന് ഒരു വെള്ളിപ്പലകയുടെ ഛായ ചേൎത്തിരുന്നു. ആ സ്ഥലത്തെത്തിയപ്പോൾ മനോരമ പെട്ടന്നു നില്ക്കുകയും, എന്തോ ചില പുതിയ വികാരങ്ങളാൽ പരിതപ്തയായി, അവൾ എൻെറ മുഖത്തേയ്ക്കു നോക്കുകയും ചെയ്തു. അതുപോലെയുള്ള ഒരു വികാരവൈശിഷ്ട്യത്താൽ തല്ക്കാലം ചഞ്ചലനായിത്തീൎന്ന ഞാൻ അവളുടെ ശി

രോഭാഗത്തെ ആച്ഛാദനം ചെയ്തിരുന്നതും, ചന്ദ്രികയിൽ ശോഭിച്ചിരുന്നതും ആയ മൂടുപടം നീക്കുകയും, കോമളമായ അവളുടെ ഓമനമുഖത്തെ ഉയൎത്തി, ഗണ്ഡസ്ഥലങ്ങളിൽ ഗാഢമായി ഒന്നു ചുംബിക്കുകയും ചെയ്തു'.

'ഹാ! തൽക്ഷണത്തിൽ, മനുഷ്യസഞ്ചാരമില്ലാത്ത ആ മണലരണ്യത്തിൽനിന്ന്, നിശ്ശബ്ദമായ ആ മരുഭൂമിയുടെ മദ്ധ്യത്തിൽനിന്ന്, അൎദ്ധരാത്രിയെ ആഹ്ലാദകരമായിച്ചെയ്ത ചന്ദ്രരശ്മികളുടെ നിബിഡതയിൽനിന്ന്, പുറപ്പെടുന്ന ഒരു ശബ്ദം എന്റെ കൎണ്ണപുടത്തിൽ എത്തി. അതെന്തായിരുന്നു? 'ആരാത്! ആരാത്! ആരാത്!' എന്നിങ്ങിനെ മൂന്നുരു ആരോ ശാന്തസ്വരത്തിൽ എന്നോടു ചോദിച്ചതായി എനിക്കു തോന്നി'.

'ഞാൻ ഒന്നു ഞെട്ടി. മനോരമയുടെ ശരീരമെല്ലാം വിറച്ചു. ഒരു ഞൊടിയിടയിൽ ഞങ്ങൾക്കു കാൎയ്യം മനസ്സിലായി. ഞങ്ങൾ കേട്ട ശബ്ദം മനുഷ്യശബ്ദമോ അമാനുഷികമായ അശരീരിവാക്യമോ അല്ലെന്നു ഞങ്ങൾ വ്യക്തമായി അറിഞ്ഞു. ചളിവെള്ളം നിറഞ്ഞ ആ തടാകത്തിൽ സുലഭമായുള്ള ഞെവഞ്ഞിക്ക, കക്ക മുതലായതു തിന്നു പരോപദ്രവംകൂടാതെ സുഖവാസം ചെയ്തിരുന്ന ജലപക്ഷികൾ, അവയുടെ ഗൂഢമായ സങ്കേതസ്ഥാനത്തെ ഞങ്ങൾ ആക്രമിച്ചപ്പോൾ പരിഭ്രമിച്ചിളകിയതുകൊണ്ടുണ്ടായ ശബ്ദമാണ് അപ്പോൾ കേട്ടത്".

'എങ്കിലും പെട്ടെന്നുണ്ടായ പരിഭ്രമത്താൽ അസ്വസ്ഥന്മാരായിത്തീൎന്ന ഞങ്ങൾ ഉടനേതന്നെ ബോട്ടു കിടക്കുന്ന സ്ഥലത്തേയ്ക്കു മടങ്ങുകയും, കാലവിളംബം കൂടാതെ ഉറങ്ങുവാൻ കിടക്കുകയും ചെയ്തു. നടന്നു ക്ഷീണിച്ചിരുന്ന മനോരമ കിടന്നതറിയാതേതന്നെ സുഖനിദ്രയെ പ്രാപിച്ചു. എനിക്ക് അത്ര ക്ഷണത്തിൽ ഉറക്കം വന്നില്ല. അല്പാല്പമായി ബോട്ടിന്നകത്തു പ്രവേശിച്ചിരുന്ന നിലാവിനാൽ മാത്രം പ്രകാശിച്ചിരുന്ന എന്റെ കിടക്കയ്ക്കു സമീപത്ത്, ആരോ ഒരാൾ ചേൎന്ന

നിന്ന കട്ടിലിനെ മൂടിയിരുന്ന കൊതുവലയെ പതുക്കെ ഒരു കൈ്യുകൊണ്ടുയത്തിയും, മറേറ കയ്യുകൊണ്ട് എൻെറ സമീപത്തു കിടന്നിരുന്ന മനോരമയെ മുണ്ടിക്കാണിച്ചും, മൃദുസ്വരത്തിൽ എൻെറ ചെവിയിൽ, 'ആരാത്! ആരാത്! ആരാത്!' എന്ന വിടാതെ വീണ്ടും വീണ്ടും ഉച്ചരിക്കുന്നതായി എനിക്കു തോന്നി'.

'ഞാൻ പെട്ടെന്ന് എഴുനീററ്, ഒരു തീപ്പെട്ടിക്കോലുരസി അടുത്തുണ്ടായിരുന്ന മെഴുകുതിരിവിളക്കു കത്തിച്ചു. വെളിച്ചത്താൽ നിഴൽ എന്നപോലെ, ഞാൻ കണ്ട സത്വം ഉടൻതന്നെ മറഞ്ഞുപോയി. കട്ടിലിലെ കൊതുവലയെ ഉലപ്പിക്കുകയും, ബോട്ടിനെ വെള്ളത്തിലിട്ടു തുള്ളിക്കുകയും, കൂടുകൂടെ വിയക്കുന്ന എൻെറ ജീവരക്തത്തെ ദൃഢീഭൂതമാക്കുകയും ചെയ്യുന്ന ഒരു തിരയുടെ കലകലശബ്ദം ആ പ്രദേശമെല്ലാം ശബ്ദമയമാക്കിത്തീത്തു. ആ ശബ്ദം നദി കടന്ന്, പരന്നുകിടക്കുന്ന മണൽപ്രദേശത്തെ അതിലംഘിച്ച്, നിശാന്തനിശ്ശബ്ദതയെ അനുഭവിക്കുന്ന ഗ്രാമങ്ങളേയും സ്ഥലങ്ങളേയും പിന്നിട്ട്, നാടുകളേയും രാജ്യങ്ങളേയും കടന്ന്, ലോകങ്ങളെത്തന്നെ ഒന്നൊന്നായി പ്രയാണം ചെയ്ത്, ക്രമേണ കുറഞ്ഞുകുറഞ്ഞ്, ബ്രഹ്മാണ്ഡത്തിൽ ലയിക്കുന്നതായി എനിക്കു തോന്നി. അതിമൂൎച്ചയുള്ള ലഘുവായ ഒരു തുശിയുടെ മുനയേക്കാൾ സൂക്ഷ്മതരമായതും, വിടാതെ നീണ്ടുനില്ക്കുന്ന മണിനാദംപോലുള്ളതും ആയ ആ ശബ്ദം, ഉറക്കത്തിലും, സ്വപ്നത്തിലും, ജാഗ്രദവസ്ഥയിലും മുമ്പു ഞാൻ അനുഭവിച്ചിട്ടില്ലാത്ത ആ ശബ്ദം, ജീവനേയും മരണത്തേയും അതിക്രമിച്ച ക്രമത്തിൽ താനേ നാദബ്രഹ്മത്തോടുകൂടി ലയിക്കുന്നതായി എനിക്കു തോന്നി. അവസാനമില്ലാത്ത ആ ബ്രഹ്മാണ്ഡം എൻെറ തലച്ചോറുതന്നെ ആണെന്നും, ആ ശബ്ദം എത്ര കുറഞ്ഞുകുറഞ്ഞു വന്നാലും എവിടെച്ചെന്നു ലയിച്ചാലും, എൻെറ ആലോചനാശക്തിയുടേയോ, തലച്ചോറിൻേറയോ, അതിരുത്തികൾ വിട്ടു പുറത്തു പോകുന്നില്ലെന്നും എ

നിക്ക തോന്നി. എന്റെ മനോവികാരങ്ങൾ തീരെ ദുസ്സഹങ്ങളായിത്തീൎന്നപ്പോൾ, ഞാൻ വിളക്ക കെടുത്തി മനസ്സിനേയും ബുദ്ധിയേയും ഉറപ്പിച്ച്, സമാധാനപ്പെട്ടുറങ്ങുവാൻ ശ്രമിച്ചു. എങ്കിലും, ഞാൻ വിളക്ക കെടുത്തി കിടന്നപ്പൊഴയ്ക്കും, രാത്രിയുടെ നിശ്ശബ്ദതയിൽനിന്ന്, എന്റെ കിടക്കയുടെ സമീപത്തായി, 'ആരാത്! ആരാത്! ആരാത്!,' എന്നുള്ള ശബ്ദം ഞാൻ വീണ്ടും കേട്ടു. ആ താളത്തിലും സ്വരത്തിലും അൎത്ഥത്തിലും തന്നെ എന്റെ നാഡികളിൽക്കൂടി രക്തവും ഒഴുകുന്നതായി എനിക്ക തോന്നി. അടുത്തു മേശമേൽ വെച്ചിരുന്ന എന്റെ വാച്ചും അതിന്റെ വലിയ സൂചിയെ മനോരമയ്ക്കുനേരെ ചൂണ്ടിക്കാണിച്ചുംകൊണ്ട്, ആ ഭയങ്കരരാത്രിയുടെ അപാരമായ ശാന്തതയിൽ, ഏകാന്തത്തിൽ, 'ആരാത്!, ആരാത്!, ആരാത്!,' എന്നുതന്നെ അതിന്റെ ശബ്ദമാത്രത്താൽ ഉച്ചരിക്കുന്നതായി എനിക്ക തോന്നി'.

ദക്ഷിണബാബുവിന്റെ മുഖം ഉണങ്ങിയ കുടപ്പനയോലപോലെ വിളൎത്തു. ഞാൻ അദ്ദേഹത്തിന്റെ കയ്യുപിടിച്ച് ഒരു കപ്പുവെള്ളം കൊടുത്തു. തത്സമയത്ത് അടുത്തു കത്തിക്കൊണ്ടിരുന്ന മണ്ണെണ്ണ വിളക്ക് ഒന്ന് ആളിക്കത്തി, കുറെ പുകഞ്ഞുംകൊണ്ടു പെട്ടെന്നു കെട്ടുപോയി. സമയം അരുണോദയമായി. അരുണകിരണങ്ങൾ കണ്ടു പക്ഷികൾ ശബ്ദിച്ചുതുടങ്ങി. വഴികളിൽക്കൂടി പോത്തുംവണ്ടികൾ പോകുന്ന കടകടശ്ശബ്ദം കേട്ടുതുടങ്ങി. പെട്ടെന്നു ദക്ഷിണബാബുവിന്റെ ഭാവമെല്ലാം പകൎന്നു. ഭയവും പരിഭ്രമവും തീൎന്ന് അദ്ദേഹത്തിന്റെ മുഖം തെളിഞ്ഞു. രാത്രിയുടെ ഭയങ്കരതയിൽ പരിഭ്രമിച്ചും, കേവലം മനസ്സുകൊണ്ടു മാത്രം നിൎമ്മിച്ചതായ ഒരു ഭയത്താൽ പ്രേരിക്കപ്പെട്ടും, ഈ ചരിത്രമെല്ലാം എന്റെ അടുക്കൽ ഇത്ര വിസ്തരിച്ചു പറഞ്ഞതിൽ, പ്രഭാതമായപ്പോൾ കുറെ ലജ്ജതോന്നിയതായി അദ്ദേഹത്തിന്റെ മുഖത്തു സ്പഷ്ടമായിക്കണ്ടു. എന്നോടു

യാത്രകൂടി പറയാതെ ദക്ഷിണബാബു എന്റെ മുറി വിട്ടു വേഗം പൊയ്ക്കളഞ്ഞു. പ്രഭാതമായപ്പോൾ അദ്ദേഹത്തിന്റെ ഭയവും പരിഭ്രമവും സുഖക്കേടും എല്ലാം തീൎന്നു.

അന്നും, അൎദ്ധരാത്രിയായപ്പോൾ ഒരാൾ എന്റെ വാതിക്കൽ വന്നു മുട്ടി, 'ഡോക്ടർ, ഡോക്ടർ' എന്നു വിളിച്ചു. അതു ദക്ഷിണബാബുതന്നെ ആയിരുന്നു.

—⊂⊃—

# ൯. ജ്യേഷ്ഠസഹോദരി.

ക്രൂരനും ദുഷ്ടനുമായ ഒരു ഭൎത്താവിന്റെ ദുരാചാരങ്ങളെ കുറിച്ചുള്ള പ്രസംഗങ്ങൾ കേട്ടുനിന്നിരുന്ന അയൽവീട്ടിലെ 'താര', ഒടുവിൽ ഇപ്രകാരം വിധി ഉച്ചരിച്ചു:— 'ഇത്തരത്തിലുള്ള ദുഷ്ടഭൎത്താക്കന്മാരുടെ തലയിൽ ഇടിത്തീ വീഴട്ടെ'.

ഈ അഭിപ്രായം, അടുത്തുനിന്നിരുന്ന 'ശശികല'യ്ക്കു് ഒട്ടും രസിച്ചില്ല. അവൾ 'ജയഗോപാല'ന്റെ ഭാൎയ്യയാണ്. ഏതൊരു സന്ദൎഭത്തിലും ഒരിക്കലും, ഇപ്രകാരം അശുഭമായ വാക്കു യാതൊരു ഭൎത്താവിനെ ഉദ്ദേശിച്ചും ഉച്ചരിച്ചുകൂടുന്നതല്ലെന്നും; അഥവാ വല്ല അഗ്നിയും വരന്റെ മുഖത്തു കാണേണ്ടുമെന്നുണ്ടെങ്കിൽതന്നെ, അത് അദ്ദേഹം ചുരുട്ടുവലിക്കുമ്പോൾ അതിന്റെ അററത്ത് എരിയുന്ന അഗ്നിയായാൽ മതിയാകുമെന്നുമായിരുന്നു അവളുടെ അഭിപ്രായം.

ഈ വാക്കുകൾ കഠിനഹൃദയയായ താരയെ കോപാന്ധയാക്കി. അവൾ അത്യുച്ചത്തിൽ ഇപ്രകാരം പറഞ്ഞു:— 'ദുഷ്ടനായ ഒരു പുരുഷന്റെ ഭാൎയ്യയായിരിക്കുന്നതിനേക്കാൾ വളരെ നല്ലത്, ഏഴു ജന്മാന്തരങ്ങളിൽ വിധവയായിത്തീരുന്നതു തന്നെയാണ്''. ഇത്രയും പറഞ്ഞ് അവൾ പരിഭവത്തോടുകൂടി വാദം നിൎത്തി ആ സ്ഥലം വിട്ടുപോയി.

ശശികല വിചാരിച്ചു: 'ഒരു സ്ത്രീയുടെ മനസ്സിന്ന് ഇത്രയും കാഠിന്യവും, നൈരാശ്യവും ഉണ്ടാക്കുന്നതിന്നുമാത്രം ഭൎത്താവ് എന്തൊരു കുററമാണ് പ്രവൎത്തിച്ചിരിക്കുക? എനിക്ക് അതു വിചാരിക്കുന്നതിന്നുകൂടി വയ്യാ' ഈ സംഗതിയെക്കുറിച്ച് അവൾ അധികമധികം ആലോചിക്കുംതോറും, സംഗതിവശാൽ തല്ക്കാലം ദൂരദേശത്തേക്കു പോയിരിക്കുന്ന തന്റെ ഭൎത്താവിന്റെ നേരെയുള്ള സ്നേഹവും, ആദരവും പൂൎവ്വാധികം ശക്തിയോടുകൂടി അവളുടെ മനസ്സിനെ ഇളക്കിവിടുവാൻ തുടങ്ങി. തന്റെ ഭൎത്താവു കിടക്കാറുള്ള ശയ്യയുടെ സമീപത്തെത്തി, വികാരതീവ്രതയോടുകൂടി അവൾ അതിന്മേൽ കമന്നുവീണ്, ആ ഭാഗ്യവാന്റെ ഉത്തമാംഗത്തിന്ന് ആധാരമായിരിക്കാറുള്ള പട്ടുതലയണയെ പലവുരു ചുംബിച്ചു. അദ്ദേഹത്തിന്റെ സുഗന്ധമാധുരി ഇപ്പോഴും വിടാതെ അവിടെ ലാലസിച്ചിരുന്നതായി നടിച്ച്, അതിനെ സംതൃപ്തിയോടുകൂടി ആസ്വദിച്ചു. ശയ്യാഗൃഹത്തിന്റെ വാതലുകളെ ബന്ധിച്ച് അവൾ ഒരു പെട്ടി തുറന്ന്, പഴയതും, മങ്ങിത്തുടങ്ങിയതും ആയ ഒരു ഛായാപടവും കുറെ എഴുത്തുകളും പുറത്തെടുത്തു. ഛായാപടം തന്റെ ഭൎത്താവിന്റേതും, എഴുത്തുകൾ അദ്ദേഹത്തിന്റെ സ്വന്തം കയ്യക്ഷരത്തിലുള്ളതും ആയിരുന്നു. അതെല്ലാം തിരിച്ചും മറിച്ചും നോക്കിക്കൊണ്ട്, ആനന്ദപാരവശ്യത്തോടുകൂടി കുറെ സമയം കഴിച്ചു. പൂൎവ്വകഥകളെ സ്മരിച്ചപ്പോൾ ഉണ്ടായ പുളകസമ്മിശ്രമായ ആനന്ദവും, തല്ക്കാലവിരഹത്തെ ഓൎത്തുണ്ടായ ദുസ്സഹമായ വ്യസനവും, ഇടകലൎന്നുള്ള വികാരവിശേഷങ്ങളുടെ തിരക്കിന്നിടയിൽ നേരം സന്ധ്യയായതുതന്നെ അവൾ അറിഞ്ഞില്ല.

ശശികലയും ജയഗോപാലനും പുതിയ ദമ്പതിമാരല്ല. അവരുടെ വിവാഹം ബാല്യത്തിൽ തന്നെ കഴിഞ്ഞിരിക്കുന്നു. അവൎക്കു സന്താനങ്ങളും ഉണ്ടായിട്ടുണ്ട്. ചിരപരിചിതവും, ബാ

ഴ്യത്തിൽതന്നെ ഉറപ്പിക്കപ്പെട്ടതും ആയ അവരുടെ സമ്മേള നവും, സഹവാസവും, വിശേഷവിധിയായുള്ള പ്രത്യേക പരി ണാമങ്ങൾക്ക് ഒന്നും ഇടയാക്കിയില്ല. സാധാരണമട്ടിൽ ത ന്നെ ദിവസങ്ങൾ ഒന്നൊന്നായി കഴിഞ്ഞുപോന്നു. കവിഞ്ഞൊ ഴുകുന്ന വികാരങ്ങളുടെ സുലഭതയോ, തീവ്രതയോ, അവരിൽ ആക്കും ഒരിക്കലും ഉണ്ടായിരുന്നതായി അനുഭവപ്പെട്ടിട്ടില്ല. നീ ണ്ട പതിനാറു കൊല്ലങ്ങൾ, യാതൊരു ദുഃഖവും കൂടാതെ, ര ണ്ടുപേരും ഒന്നിച്ചുതന്നെ കഴിച്ചു. ഒരു ദിവസത്തെ വിരഹം പോലും അവക്ക് അതിനിടയ്ക്കു് അനുഭവിക്കേണ്ടി വന്നിട്ടില്ല. പിന്നീടാണ്, ഒരിക്കൽ, കാര്യത്തിരക്കിനാൽ, ഭർത്താവിന്നു നാ ടു വിടേണ്ടിവന്നത്. ആദ്യവിരഹം സംഭവിച്ച ഇക്കാലത്ത്, ശശികലയ്ക്കു് അനുരാഗചേഷ്ടകൾ ഒന്നാമതായി കാണപ്പെട്ടു. മൂടിക്കിടന്നിരുന്ന പ്രേമാഗ്നി കുറേശ്ശ ഉജ്ജ്വലിക്കുവാൻ തുടങ്ങി. വിരഹം, സ്ഥൂലശരീരങ്ങളെ അകററിയപ്പോൾ, പ്രേമം, സൂക്ഷ്മ ശരീരങ്ങളെ അധികം അടുപ്പിച്ചു കെട്ടി. ശരീരങ്ങൾ അടുത്ത ടുത്തിരുന്ന കാലത്ത്, 'ഇങ്ങിനെ ഒന്നുണ്ട്', എന്നുകൂടി വിചാരി ക്കുവാൻ വഴിയില്ലാതിരുന്ന ചില പുതിയ ശക്തികളും, വികാര ങ്ങളും, ഇപ്പോൾ, ശരീരങ്ങൾ അകന്നിരുന്നപ്പോൾ, അനിവാ ര്യമായ ശക്തിയോടുകൂടി പ്രവൃത്തിക്കുവാൻ തുടങ്ങി! ഒന്നിന്റെ അഭാവത്താലല്ലാതെ, സുലഭതയാൽ ഒരിക്കലും, അതിന്റെ യ ഥാൎത്ഥവില നാം അറിയുന്നതല്ലല്ലൊ.

വിവാഹം കഴിഞ്ഞു വളരെ കൊല്ലങ്ങൾക്കുശേഷം, പ്രാ യപൂർത്തിക്കുപിമ്പ്, കുറെ കുട്ടികളുടെ മാതാവായതിൽ പിന്നെ, ഇതാ! ഇപ്പോൾ, 'ശശികല', ഒരു വസന്തകാലത്തിലെ മദ്ധ്യാ ഹ്നസമയത്ത്, ഏകാകിനിയായി, കിടപ്പു മുറിയിൽ കടന്ന്, മെ ത്തശയ്യയെ പ്രാപിച്ച്, വിവാഹത്തിന്ന് അടുത്തിരിക്കുന്ന ഒ രു യുവതിയെപ്പോലെയൊ, അടുത്തു കല്യാണം കഴിഞ്ഞ ഒരു ന വോഢയെപ്പോലെയൊ അനുഭവിച്ചു മതിയാകാത്ത പരമ

സൌന്ദൎയ്യങ്ങളെക്കുറിച്ച് അവസാനമില്ലാതെ ആലോചിച്ചു സങ്കല്പത്തിൽ മനസ്സിനെ ലയിപ്പിച്ച്, പരമാനന്ദം അനുഭവിക്കുന്നു!! അവൾ അറിയാതെത്തന്നെ മുമ്പും, അവളിൽ മുഴുവനും നിറഞ്ഞിരുന്നതും, കണ്ണുകളുടെ മുമ്പിൽ കളിച്ചുംകൊണ്ടിരുന്നതും, ആയ അനുരാഗശക്തിയുടെ പ്രതാപത്തെ ഇപ്പോൾ അവൾ അറിയുന്നു! അതിൻെറ ശബ്ദങ്ങൾ കേൾക്കുന്നു! സ്പൎശം അനുഭവിക്കുന്നു! അവളുടെ മനോദൃഷ്ടികൾ താനേ തുറക്കുന്നു! അവൾ കഴിഞ്ഞകാലത്തിലേക്കു തിരിഞ്ഞു നോക്കുന്നു! അതികോമളങ്ങളായ പന്ഥാവുകളേയും, രമണീയങ്ങളായ ഹൎമ്മ്യങ്ങളേയും, മനോഹരങ്ങളായ ഉദ്യാനങ്ങളേയും, ശുദ്ധജലപരിപൂൎണ്ണങ്ങളായ സുന്ദരതടാകങ്ങളേയും, അവൾ അവിടെ കാണുന്നു! അതിലൂടെയെല്ലാം, അവൾ ഒരിക്കൽ കടന്നുപോന്നിട്ടുണ്ട്. അന്ന്, അതൊന്നുംതന്നെ അവൾ കണ്ടില്ല; അഥവാ മനോഹരങ്ങളായി കാണപ്പെട്ടില്ല. പതിനാറിൽ ചിലപാനം കൊല്ലത്തെ വഴി തിരികെ ചെന്ന്, ആ വക വിശിഷ്ടസുഖങ്ങളെ അനുഭവിക്കുക എന്നത് അസാദ്ധ്യം തന്നെ! അവൾ പശ്ചാത്തപിക്കുന്നു. അവൾ ഭാവിയേയെങ്കിലും ഹൃദയംഗമമാക്കിത്തീൎക്കുവാൻ ആലോചിച്ചുറച്ചു. 'ഇനി എൻെറ ഭൎത്താവു തിരിച്ചെത്തിയാൽ, ഞാൻ എൻെറ സമ്പ്രദായം ഒക്കെ തീരേ മാററും. വസന്തകാലങ്ങളുടെ യോഗ്യതകൾ ഞങ്ങൾ അനുഭവിക്കും. ജീവിതം സുഖപ്രദം തന്നെ എന്നു ബോദ്ധ്യപ്പെടുത്തും. കഴിഞ്ഞതെല്ലാം കഴിഞ്ഞു. മനസ്സേ! അടങ്ങി ഇരിയ്ക്കൂ. നീ നല്ല പാഠം പഠിച്ചു. നിനക്കു ജ്ഞാനം ഉദിച്ചു-' എന്നിങ്ങിനെ അവൾ നിശ്ചയം ചെയ്തു. ഇതിന്നുമുമ്പ്, എത്ര തവണ ഓരോ വാക്കുതൎക്കങ്ങളും, കലഹങ്ങളും വെറുതെ ഉണ്ടാക്കിത്തീൎത്ത്, ആഹ്ലാദത്തോടുകൂടി അനുഭവിക്കേണ്ടിയിരുന്ന ദിവ്യസമയത്തെ അവൾ ദുൎവ്യയം ചെയ്തിട്ടുണ്ട്! ഭൎത്താവിന്ന് അതുനിമിത്തം എത്ര നീരസം ജനിച്ചിട്ടുണ്ട്! മനസ്സിന്നു പരമമായ ജ്ഞാനം ലഭിച്ച മുമുക്ഷുവി

ന്നെപ്പോലെ, അവൾ ഏകാഗ്രചിത്തയായി, പഴയ പാപങ്ങളെക്കുറിച്ചു വാസ്തവമായി പശ്ചാത്തപിച്ചു ഭാവിയെ നിയന്ത്രിക്കുവാൻ നിശ്ചയിച്ചു. 'ഇനി ഞാൻ ഭർത്താവിനോടു കോപിക്കുകയില്ല; വാശിപിടിക്കയില്ല. അദ്ദേഹം മടങ്ങിവരുമ്പോൾ ഞാൻ പ്രേമപ്പുഞ്ചിരിയോടുകൂടി, മധുരവാക്കുകളാൽ സ്വാഗതം പറയും; സ്നേഹലതകളാകുന്ന കൈകളാൽ സ്വീകരിക്കും. അദ്ദേഹത്തിൻെറ കല്പനകളെ ശിരസാ വഹിക്കും. നല്ലതാവട്ടെ, തീയതാവട്ടെ, പൂർണ്ണമനസ്സോടും, സ്നേഹബഹുമാനത്തോടുംകൂടി അദ്ദേഹത്തിൻെറ ഏതു ശബ്ദത്തിന്നും ഞാൻ കീഴടങ്ങും. സ്ത്രീകൾക്കു ഭർത്താവിൽ മീതെ ആരുണ്ട്? ഭർത്താവു സ്ത്രീയുടെ പ്രേമഭാജനമല്ലെ! അദ്ദേഹം ഈശ്വരാംശമല്ലെ!'

വളരെക്കാലത്തേക്കു ശശികല അവളുടെ മാതാപിതാക്കന്മാരുടെ ഏകസന്താനമായിരുന്നു. ആ കാരണത്താൽ ജയഗോപാലന്— തനിക്ക് ഒരു ചെറിയ ഉദ്യോഗമുണ്ടായിരുന്നുവെങ്കിലും—ശശിയുടെ ഭാവിയെപ്പററി ഒട്ടുംതന്നെ ആലോചനയുണ്ടായിരുന്നില്ല. ശശിയുടെ അച്ഛൻ നല്ല സ്വത്തുകാരനായിരുന്നു. നാട്ടുപുറത്ത്, ഒരു കുഡുംബത്തെ രാജപദവിയിൽ സംരക്ഷിക്കുന്നതിന്ന് അദ്ദേഹത്തിന്നു സാധിക്കുമായിരുന്നു.

എന്നാൽ, അക്കാലത്ത്, ആ കഷ്ടകാലത്ത്, തങ്ങളുടെ ജീവകാലത്തിൻെറ അന്ത്യദശയായ വാർദ്ധക്യകാലത്ത്, ശശിയുടെ മാതാപിതാക്കന്മാർക്ക് ഒരു ആൺകുട്ടി ജനിച്ചു. തീരെ മര്യാദയില്ലാതെയുള്ള ഈ അനാവശ്യസംഭവത്തിന്ന്, ആകസ്മികമായി തൻെറ മാതാപിതാക്കന്മാർ സംഗതിയാക്കിയതിൽ, ശശിക്ക് അല്പം മനോവേദനയുണ്ടായില്ലെന്നില്ല. ജയഗോപാലന്ന് ഈ പരിണാമം ഒട്ടുംതന്നെ തൃപ്തികരമായില്ല. ഇന്നലേവരെ തനിക്കുതന്നെ കിട്ടുമെന്നുകരുതി ആശപ്പെട്ടിരുന്ന മുതലിന്ന്, ഇന്ന്, ഒരു പുതിയ അവകാശി ഉണ്ടായാൽ ഏതൊരുത്തന്നാണ് സന്തോഷം തോന്നുന്നത്!

തങ്ങളുടെ വാൎദ്ധക്യത്തിൽ ഒക്കാതെ കിട്ടിയ ആ അമൂല്യരത്നത്തെ, ശശിയുടെ അച്ഛനമ്മമാർ അത്യാനന്ദത്തോടും, സ്നേഹവാത്സല്യത്തോടുംകൂടി ലാളിക്കുകയും, വിലമതിക്കുകയും ചെയ്തു. ആ ചെറിയ കുട്ടി അതിൻെറ ബലം കുറഞ്ഞ ഇളം കൈകൾകൊണ്ടു തൻെറ ഭാവിശ്രേയസ്സിനെയെല്ലാം ഒരു നൊടിയിൽ പറിച്ചെടുത്തതുകൊണ്ട്, ജയഗോപാലൻെറ ഭാവം തീരെ മാറി. അയാൾ 'ആസ്സാം' രാജ്യത്ത് ഒരു വലിയ ചായത്തോട്ടത്തിൽ ഉദ്യോഗമായി, അങ്ങോട്ടു പോയി. നാട്ടിലെങ്ങാനുംതന്നെ വല്ലതും നോക്കിയാൽ മതി എന്നു ബന്ധുക്കൾ നിർബ്ബന്ധിച്ചു. എന്നിട്ടും, തനിക്ക്, ആകപ്പാടെ എല്ലാവരോടും തോന്നിയ വെറുപ്പുകൊണ്ടോ, അതല്ല, ആസ്സാമിൽ പണിക്കു കയററവും, അധികസമ്പാദ്യത്തിന്നു തരവും ഉണ്ടാകുമെന്നു കരുതിയൊ, എന്തൊ, അയാൾ ആരു പറഞ്ഞതും ചെവിക്കൊണ്ടില്ല. തൻെറ ഭാൎയ്യയേയും, കുട്ടികളേയും, പിതൃഗൃഹത്തിലേക്ക് അയച്ച് അയാൾ ആസ്സാമിലേക്കു പുറപ്പെട്ടു. ഇങ്ങിനെയാണ്, ശശിയും ജയഗോപാലനും തമ്മിൽ അവരുടെ വിവാഹാനന്തരം ഒന്നാമതായി വേർപിരിഞ്ഞത്. ഈ വിരഹകാലത്തുണ്ടായ ഒരു സംഭവമാണ് മുമ്പു പ്രസ്താവിച്ചത്.

ഈ വിരഹത്തിന്ന് ഇടയാക്കിയ പൈതലിനോട്, ശശിക്കു സാമാന്യത്തിലധികം വിരോധം തോന്നി. പുറത്തുപറവാൻ വയ്യാത്ത വികാരങ്ങൾക്ക്, സാധാരണയായി, അധികം ശക്തിയുണ്ടാകും; അതു ശശി അനുഭവിച്ചു. ആ ചെറുകുട്ടി നിലത്തുകിടന്ന്, കയ്യും കാലും കുടഞ്ഞു കരയുമ്പോഴെല്ലാം, അതിനെ എടുത്തു കരച്ചിൽ മാററുന്നതിന്നു ശ്രമിക്കാതെ, ശശിലേഖ, 'അരിവാർത്തിട്ടില്ല; കുട്ടികളെ കുളിപ്പിച്ചിട്ടില്ല; അവൎക്കു സ്കൂളിൽ പോകാറായി', എന്നും മററും പിറുപിറുത്ത്, അവളുടെ ഉള്ളിലുള്ള വിചാരത്തെ മറച്ച്, ഓരോ ഭാവഭേദങ്ങൾ നടിക്കും. അചിരേണ, ആ കുട്ടിയുടെ മാതാവ്— ശശിയുടെ

അമ്മ—കാലഗതിയെ പ്രാപിച്ചു. മരണസമയത്ത്, ആ വൃദ്ധ തന്റെ 'ബാലശശി'യെ ആ 'പൂർണ്ണശശി'യുടെ കയ്യിൽ അർപ്പിച്ചു സകലവും അവളിൽ സമർപ്പിച്ചു.

താമസംകൂടാതെ, ആ കിശോരൻ തന്റെ സഹോദരിയുടെ മനസ്സിനെ, അവൾ അറിയാതെതന്നെ, കവൎന്നു. ഉറക്കെ ചിൽ ശബ്ദങ്ങൾ പുറപ്പെടുവിച്ചുംകൊണ്ട് ആ ബാലൻ അവളുടെ മുഖത്തും, മൂക്കത്തും, കണ്ണുകളിലും, കണ്ഠത്തിലും അതിന്റെ അരുണകോമളമായ ചെറുവായകൊണ്ട്, സംതൃപ്തിയോടുകൂടി കപ്പുകയും, ചുംബിക്കുകയും മററും ചെയ്യും. അവളുടെ നീണ്ടുചുരുണ്ട കേശഭാരത്തെ ചിലപ്പോൾ ആ കുട്ടി അതിന്റെ മൃദുകരങ്ങൾകൊണ്ടു മുറുകിപ്പിടിക്കയും, വേർപെടുത്തുന്നതിന്നു സഹോദരി ശ്രമിക്കുമ്പോൾ, അതിന്ന് അനുകൂലിക്കാതിരിക്കയും ചെയ്യും. പ്രഭാതത്തിൽ ആ ബാലൻ ആദ്യമായുണൎന്ന്, ഉണരാതെ കിടക്കുന്ന തന്റെ ജ്യേഷ്ഠത്തിയുടെ സമീപത്തിലേക്ക് ഉരുണ്ടുചെന്ന്, അവളുടെ ശരീരത്തിൽ പിടഞ്ഞുകയറി, കുസുമോപമമായ തന്റെ ശരീരമാർദ്ദവത്താൽ അവളെ ഉണൎത്തും. അപ്പോൾ, അസ്പഷ്ടങ്ങളാണെങ്കിലും, ചെവികളിൽ അമൃതധാര ചെയ്യുംപോലുള്ള സുഖം കൊടുക്കുന്ന കളശബ്ദങ്ങളാൽ അവളെ ചിരിപ്പിക്കും. ക്രമേണ കുട്ടി, 'ചേച്ചീ', 'ചേച്ചിമ്മാ' എന്നെല്ലാം വിളിക്കുവാൻ തുടങ്ങി. ഓടിനടന്നു തുടങ്ങിയപ്പോൾ, ചെയ്യരുതാത്തതു ചെയ്യും, തിന്നരുതാത്തതു തിന്നും, പോകരുതാത്തേടത്തു പോയിയും, ഏതു് അരുതെന്നു പറഞ്ഞുവൊ അതു് ഉടനെ ചെയ്തും, പലവിധത്തിലുമായി ശശികലയ്ക്കു്, ഒരു മിനിട്ടുനേരമെങ്കിലും, സൈ്വരം ഇല്ലാതാക്കി. മനസ്സിനെ അടിയോടുകൂടി പറിച്ചെടുക്കുന്ന കുമാരന്റെ ബാലലീലകൾ കണ്ടുകണ്ട്, അതിന്റെ ആകൎഷണശക്തി ശശിക്കു സഹിക്കവെയ്യാതായി. അവളുടെ അനാദരവും, അനാവശ്യഭാവവും താനേ നശിച്ചു. അവൾ മനസ്സോടെ കുമാരനു കീ

ഴടങ്ങി. കുട്ടിക്ക് അമ്മയില്ലാതിരുന്നതുകൊണ്ട് അവർ തമ്മിലുള്ള ചേർച്ചയും സ്നേഹവും, വാത്സല്യവും ദിനംപ്രതി വൎദ്ധിച്ചു. ഒടുവിൽ, ശശിക്ക് അരനിമിഷംപോലും ബാലനെ കൂടാതെ കഴിക്കുന്നത്, ദുസ്സഹമായിത്തീൎന്നു! ഇതാണ്, നിഷ്കളങ്കനായ ഒരു ബാലൻെറ സാമൎത്ഥ്യവും ശക്തിയും!!

II

കുട്ടിക്കു 'നീലമണി' എന്നു പേരിട്ടു. അവന്നു രണ്ടു വയസ്സായപ്പോൾ, അവൻെറ അച്ഛൻ അത്യന്തം ദീനത്തിൽ പെട്ടു. ഉടനെ എത്തുന്നതിന്ന്, ജയഗോപാലന്ന് എഴുതയച്ചു. വളരെ ബുദ്ധിമുട്ടി, കുറച്ചുദിവസത്തെ ഒഴിവുമേടിച്ച്, ജയഗോപാലൻ വന്നപ്പോഴയ്ക്കും, ദീനക്കാരൻെറ അന്ത്യഘട്ടമായി. തൻെറ മരണശയ്യയിൽ വെച്ച്, അദ്ദേഹം തൻെറ ഓമനയായ കുട്ടിയെ ജയഗോപാലനെ ഏല്പിച്ചുകൊടുത്തു. തൻെറ സ്വത്തിൻെറ നാലിലൊന്നു ശശികലയ്ക്കും, ബാക്കി നീലമണിക്കും ചെല്ലേണ്ടതാണെന്ന് ഒരു മരണപത്രവും അദ്ദേഹം എഴുതിവെച്ചിരുന്നു.

ജയഗോപാലൻ പണി രാജികൊടുത്ത്, നീലമണിയേയും, സ്വത്തിനേയും, പരിപാലിക്കുന്നതിന്നു നാട്ടിൽത്തന്നെ താമസമാക്കി.

ഇപ്രകാരം ആദ്യവിരഹം കഴിഞ്ഞു ദമ്പതികൾ— ശശികലയും ജയഗോപാലനും— വീണ്ടും ഒന്നിച്ചുചേൎന്നു. ഒരു ദ്ര‍ഢപദാൎത്ഥം ഉടയുന്നതായാൽ, ഉടഞ്ഞ അററങ്ങൾ കൂട്ടിച്ചേൎക്കുമ്പോൾ യോജിച്ചിരിക്കും. എന്നാൽ, രണ്ടു മനുഷ്യർ തമ്മിൽ പിരിഞ്ഞാൽ, കുറെ കഴിഞ്ഞ്, ഒരുമിച്ചുകൂടുമ്പോൾ, ഒരിക്കലും പഴയസ്ഥാനത്തും, സ്ഥലത്തും, രീതിക്കും ചേരുവാൻ പ്രയാസമാണ്. മനസ്സ ജീവനുള്ള ഒരു വസ്തുവായതുകൊണ്ട്, അതെപ്പോഴം വളൎന്നുകൊണ്ടും, മാറിക്കൊണ്ടും ഇരിക്കുന്നു. ഈ വളൎച്ചയും മാററവും രണ്ടുമനസ്സുകൾക്കും ഒരുപോലെ ആയിരിക്കയുമില്ല.

ശശിക്ക്, ഈ പുതിയ സമാഗമം ഒരു നൂതനവികാരത്തെ ഉണ്ടാക്കി. പഴയകാലത്തു ദാമ്പത്യധർമ്മത്തിൽ അവൾ കാണിച്ചിരുന്ന അനാസ്ഥയും, അനാദരവും ഏടക്കാലത്തു യാദൃച്ഛികമായുണ്ടായ വിപ്രയോഗവ്യഥകൊണ്ടു തീരെ മാറി. ഭർത്താവിനെ പൂർവ്വാധികം വൈദഗ്ദ്ധ്യത്തോടുകൂടി സ്വീകരിക്കുന്നതിന്ന് അവൾ കാത്തിരുന്നു. എന്തുതന്നെ സംഭവിച്ചാലും, എന്തായാലും, ഒരിക്കലും, അനുരാഗചന്ദ്രന്റെ നവീനപ്രഭാകന്ദളത്തിന്റെ ഹൃദയംഗമമായ മാഹാത്മ്യത്തെ, തന്റെ ദുശ്ചേഷ്ടിതകാർമ്മേഘങ്ങളെക്കൊണ്ട് അശേഷം മറയ്ക്കുകയോ, കുറയ്ക്കുകയോ ചെയ്യുന്നതല്ലെന്നും, ഭർത്താവിൽനിന്ന്, പ്രത്യേകമായിട്ടുള്ളതോ, അദ്ദേഹത്തെ അതിലംഘിച്ചുള്ളതോ ആയ യാതൊന്നും തനിക്ക് ഇനിമേലിൽ ഉണ്ടാവുന്നതല്ലെന്നും ശശികല ദൃഢമായ നിശ്ചയം ചെയ്തിരുന്നു.

എന്നാൽ, ജയഗോപാലന്റെ സ്ഥിതി നേരേ മറിച്ചായിരുന്നു. മുമ്പ്, താൻ പ്രിയതമയോടുകൂടി ഒന്നിച്ചിരുന്ന കാലത്ത്, തന്നെ അവളോടുകൂടി ദൃഢമായി ബന്ധിച്ചിരുന്ന ഒരു കെട്ടുണ്ടായിരുന്നു. അന്ന്, അവൾ തന്റെ സർവ്വസ്വവും ആയിരുന്നു. അന്ന്, ദാമ്പത്യം തീരെ അചേതനവസ്തുവായിരുന്നില്ല. അവളെ വിട്ടുകളഞ്ഞാൽ, തന്റെ അഭിലാഷവലയുടെ കണ്ണികൾ പലതും കീറിപ്പോകുമായിരുന്നു! ആകയാൽ, ആദ്യമായി അവളെ വിട്ടുപിരിഞ്ഞപ്പോൾ, അയാൾക്കു നിലയില്ലാത്ത വെള്ളത്തിൽ ചാടിയതുപോലേയുള്ള ഒരു അനുഭവം ഉണ്ടായി. ക്ഷണത്തിൽ, തന്റെ വലയ്ക്കു സംഭവിച്ചതായ കീറലുകളെ മററു ചില നൂതനതന്തുക്കളെക്കൊണ്ടു തുന്നിക്കുത്തി നന്നാക്കി. താൻ ചില പുതിയ വഴികൾ കണ്ടുവെച്ചിരുന്നു.

എന്നുമാത്രമല്ല, മുമ്പ് അയാളുടെ ജീവിതം മുഴുവനും 'ഞാനെന്തുവേണം' എന്നുള്ള തരത്തിൽ തീരെ അലസതയിലാ

ണ് നയിച്ചിരുന്നത്. അയാഠംക്ക്, രണ്ടുകൊല്ലമായിട്ടു തൻെറ ജീവിതരീതി ഒന്നു പരിഷ്കരിക്കേണമെന്നും, മടികളഞ്ഞു കുറെ പണം സമ്പാദിക്കേണമെന്നും ഉള്ള മോഹം കലശലായി. ആ മോഹത്തിന്നല്ലാതെ അയാളുടെ മനസ്സിൽ മററൊരു വികാരത്തിന്നും സ്ഥലമുണ്ടായിരുന്നില്ല. ആസ്സാമിൽ പോയതു തന്നെ അതിന്നാണ്. ഈ പുതിയ മോഹത്തിൻെറ ഇന്ദ്രജാലശക്തിയാൽ പ്രേരിതനായ അയാളുടെ ഇക്കാലത്തെ നടവടികളോടുകൂടി താരതമ്യപ്പെടുത്തിയാൽ, പഴയകാലമെല്ലാം വെറും നിഴൽപോലെയേ തോന്നുകയുള്ളു. രണ്ടും തമ്മിൽ അത്ര അന്തരമുണ്ടായിരുന്നു. ഒരു സ്ത്രീയുടെ സ്വഭാവത്തിന്നുണ്ടാകുന്ന മാററത്തിന്നു പ്രഥമവും പ്രധാനവും ആയ കാരണം അനുരാഗമാകുന്നു; എന്നാൽ, ഒരു പുരുഷൻെറ കാൎയ്യത്തിൽ, ആ മാററം സംഭവിക്കുന്നത് അധികാരവും, സ്ഥാനമോ, പണമോ കിട്ടണമെന്നുള്ള മോഹത്താൽ ആയിരിക്കും!

രണ്ടുകൊല്ലം കഴിഞ്ഞ്, മടങ്ങിവന്ന ജയഗോപാലൻ തൻെറ പത്നിയെ പഴയ രീതിയിലല്ലാ സ്വീകരിച്ചത്. പുതിയ സഹോദരൻെറ ജനനം ശശികലയിൽ ഒരു പുതിയ ജീവനെ ഉൽപാദിപ്പിച്ചു. ഇതു മുമ്പില്ലാതിരുന്ന ഒരു വിശേഷമാണ്. ഈ സംഗതിയിൽ ജയഗോപാലനും ശശികലയും തമ്മിൽ ഒട്ടും യോജിപ്പുണ്ടായിരുന്നില്ല. ചെറുപ്പൈതലിനോടു തനിക്കു തോന്നീട്ടുള്ള അകൈതവസ്നേഹത്തെ തൻെറ ഭൎത്താവൊരുമിച്ച് അനുഭവിക്കേണമെന്നു ശശി ആശിക്കയും, അതിലേയ്ക്കു ശ്രമിക്കുകയും ചെയ്തു. എങ്കിലും, അവഠംക്ക് അതിന്നു സാധിച്ചില്ല. ശശി, നീലമണിയെ എടുത്തു പുഞ്ചിരിയോടുകൂടി ജയഗോപാലന്നു നീട്ടി കാണിച്ചുകൊടുക്കും. നീലമണി, അവളുടെ കഴുത്തിൽ കെട്ടിപ്പിടിച്ചു മുഖം ചുമലിൽ അമൎത്തും. നീലമണിക്കു ശശിയെക്കൂടാതെ, വേറെ ഒരു ബന്ധു വേണമെന്നുള്ള മോഹമുണ്ടായിരുന്നില്ല. ഒരു മനുഷ്യൻെറ മനസ്സിനെ

ബലാൽ ആകർഷിച്ച്, സ്വാധീനപ്പെടുത്തുന്നതിന്ന താൻ പഠിച്ചിട്ടുള്ളതും, പരീക്ഷിച്ചറിഞ്ഞിട്ടുള്ളതും ആയ വിദ്യകളെല്ലാം നീലമണി ജയഗോപാലന്ന കാട്ടിക്കൊടുത്താൽ കൊള്ളാമെന്ന്, ശശി ആഗ്രഹിച്ചു. പക്ഷെ, ജയഗോപാലന്ന് അതിൽ അത്ര താല്പര്യമുണ്ടായിരുന്നില്ല. പിന്നെ കുട്ടിക്ക് ആ കാര്യത്തിൽ എങ്ങിനെ ഉത്സാഹം ജനിക്കും? ഇങ്ങോട്ടുണ്ടെങ്കിലല്ലേ അങ്ങോട്ടും ഉള്ളു? കുട്ടികളുടെ കാര്യത്തിൽ പ്രത്യേകിച്ചും. ഇത്രമാത്രം സ്നേഹവും, വാത്സല്യവും യാതൊരു കാര്യവും കൂടാതെ ആ കുട്ടിക്കുവേണ്ടി ദ്രവ്യയം ചെയ്യുന്നതിന്നുമാത്രം എന്താണ് ആ പെണ്ണിന്ന് ഒരു വിശേഷമോ, കൌതുകമോ ഉണ്ടായിരുന്നതെന്ന ജയഗോപാലന്ന മനസ്സിലായില്ല.

പ്രേമത്തേയും അതിൻെറ വിവിധങ്ങളായ ദശകളേയും, പരിണാമങ്ങളേയും സ്ത്രീകൾ എളുപ്പത്തിൽ സൂക്ഷ്മമായറിയും. ശശിക്കു തൻെറ ഭർത്താവിൻെറ അനാദരം അത്ര പിടിച്ചില്ല. അതിൽപിന്നെ, അവൾ കുട്ടിയുടെ കാര്യത്തിൽ പ്രത്യേകം ദൃഷ്ടിവെക്കുവാൻ തുടങ്ങി. അവനെ സ്നേഹിക്കയോ, അവനോടു സഹതാപം തോന്നുകയോ ചെയ്യാത്ത തൻെറ ഭർത്താവിൻെറ സമീപത്തുനിന്ന്, അവൾ കഴിയുന്നേടത്തോളം നീലമണിയെ എപ്പോഴും അകററി നിർത്തി. ഇപ്രകാരം ആ കുട്ടി ശശികലയുടെ ഏകാന്തപ്രേമത്തിന്ന വിഷയമായിത്തീൻ. ആ കുട്ടിയെ അവൾ ഒരു അമൂല്യരത്നത്തെപ്പോലെ സ്വകാര്യമായും, ഭദ്രമായും സൂക്ഷിക്കയും, ദൈവാംശത്തെപ്പോലെ ആരാധിക്കയും, എജമാനനെപ്പോലെ പരിചരിക്കയും ചെയ്തു.

നീലമണി കരഞ്ഞാൽ, ജയഗോപാലൻ ശുണ്ഠിയെടുക്കും. അപ്പോൾ ശശി അഗാധപ്രേമത്തോടും, മാതൃനിർവ്വിശേഷമായ വാത്സല്യത്തോടുംകൂടി, ദീർഘനിശ്വാസത്താൽ ഇളകുന്ന തൻെറ മാറോടുചേർത്ത് ഓമനിച്ച്, അവൻെറ കരച്ചൽ തീക്കും. രാത്രിയിൽ എപ്പോഴെങ്കിലും കുട്ടി കരഞ്ഞു ജയഗോപാലൻെറ

സുഖനിദ്രയ്ക്കു വിഘ്നം വരുത്തുന്നതായാൽ, പിന്നത്തെ കഥ യൊന്നും പറയേണ്ടതില്ല; ശകാരം തന്നെ; കുട്ടിക്കും തള്ളയ്ക്കും ഒരുപോലെ. അതു കേൾക്കുമ്പോൾ ശശിക്കു നന്നെ വ്യസനം തോന്നും. പക്ഷേ, അവൾ ഒന്നും ഉത്തരം പറയാതെ, ഒരു കുററക്കാരത്തിയെപ്പോലെ, പതുക്കെ എഴുനീററ്, തന്റെ ഓമനയെ വാരി എടുത്തു ദൂരത്തെങ്ങാനും ചെന്ന്, അവനെ തന്റെ മടിയിൽ കിടത്തിയോ, മാറിൽ ചേർത്തിട്ടോ, മധുര സ്വരത്തിൽ, അതിസ്നേഹത്തോടുകൂടി, 'എന്റെ പൊന്നുകുട്ടേ!, എന്റെ പ്രേമക്കുട്ടേ!, എന്റെ രത്നക്കുട്ടേ!, എന്റെ ഓമനക്കു ട്ടീ!' എന്നെല്ലാം ഓരോന്നു പറഞ്ഞു ലാളിച്ചും ഓമനിച്ചും സമ വധാനത്തിൽ ആട്ടി ഉറക്കും.



കുട്ടികൾ പല കാര്യത്തിനും വെറുതെ വാശി പിടിക്കും. പലപ്പോഴും തമ്മിൽ തല്ലു കൂടും. മുമ്പൊക്കെ അങ്ങിനെ വല്ല തുമുണ്ടായാൽ, ശശികല തന്റെ സ്വന്തം കുട്ടികളെ ശിക്ഷി ച്ച് എപ്പോഴും നീലമണിയുടെ ഭാഗം പിടിക്കുകയാണ് പതി വ്. എന്തുകൊണ്ടെന്നാൽ: നീലമണി അമ്മയില്ലാത്ത കുട്ടിയാ ണല്ലൊ. ജയഗോപാലന്റെ ആഗമനത്തിന്നുശേഷം, ഇപ്പോൾ ജഡ്ജിയും മാറി, നിയമവും മാറി. ഒരു കുററവും ചെയ്തില്ലെ ങ്കിൽക്കൂടി, ഇപ്പോൾ നീലമണി ശിക്ഷ അനുഭവിക്കേണ്ടിവന്നു. ആരാ തെററുകാരൻ, എന്നുള്ള അന്വേഷണം തന്നെയില്ല. ഈ വക സംഗതികളെല്ലാം ശശിയുടെ മർമ്മഭേദം ചെയ്തു. അ വൾ എന്തുചെയ്യും? നീലമണിയെ വിളിച്ച് അകത്തു കൊണ്ടു പോയി, പലഹാരങ്ങളും കളിസ്സാമാനങ്ങളും കൊടുത്തു തൃപ്തി പ്പെടുത്തി, താലോലിക്കയും സന്തോഷിപ്പിക്കയും ചെയ്ത് ആ കുട്ടിയുടെ വ്രണപ്പെട്ട മനസ്സിനേയും, ശരീരത്തേയും സുഖപ്പെടു ത്തുവാൻ ശ്രമിക്കും.

ശശി എത്ര അധികം നീലമണിയെ സ്നേഹിച്ചുവോ, അ ത്ര അധികം അവളുടെ ഭർത്താവ് അവനെ ഉപദ്രവിച്ചു. നേ

രെമറിച്ച്, എത്ര അധികം ജയഗോപാലൻ നീലമണിയെ ഉപദ്രവിച്ചുവോ അത്രയധികം അയാളുടെ ഭാൎയ്യ അവനെ സ്നേഹാമൃതത്താൽ അഭിഷേകംചെയ്തു സന്തോഷിപ്പിച്ചു.

ജയഗോപാലൻ എന്തുപറഞ്ഞാലും പ്രവൎത്തിച്ചാലും, ഒരക്ഷരംപോലും ശശികല ഉത്തരം പറകയില്ല. എല്ലാം നിശ്ശബ്ദമായി, ക്ഷമയോടുകൂടി അനുഭവിക്കും. പുറമെ അവൎക്കിരുവൎക്കും ഒരു ചേച്ചുക്കുറവും, പരിഭവവും ഇതുവരെ ഉണ്ടായിട്ടില്ല. അതുകൊണ്ട്, അവർ അന്യോന്യം യോജിച്ചില്ല. കാരണം, ഈ നീലമണി അല്ലാതെ മറെറാന്നുമില്ല. ഇപ്രകാരം ഗോപനംചെയ്യപ്പെടുന്ന വികാരങ്ങളുടെ തീവ്രത എത്രയും അധികമായിരിക്കും; നിലയില്ലാതെ പൊട്ടിപ്പുറപ്പെടുന്നതായാൽ, തീരെ വിചാരിക്കാത്തതായ ഫലങ്ങളും ഉണ്ടാകുന്നതാണ്.

## III

നീലമണിയുടെ ശരീരത്തിനനുസരിച്ചു വലിപ്പമല്ല അവൻെറ തലയ്ക്കുണ്ടായിരുന്നത്. അവനെ കണ്ടാൽ സൃഷ്ടികൎത്താവു പൊള്ളയായ ഒരു കോലെടുത്ത് ഊതി തലയ്ക്കൽ ഒരു പോളയുണ്ടാക്കിയതാണോ എന്നു തോന്നിപ്പോകും. ഒരു ജലപ്പോളയെപ്പോലെത്തന്നെ ലഘുവാണ് അവൻെറ ശരീരമെന്നും, ജീവിച്ചുപോരുന്ന കാൎയ്യം കുറെ പ്രയാസമാണെന്നും വൈദ്യന്മാർ പലപ്പോഴും പറയാറുണ്ട്. വളരെക്കാലം അവൻ ശരിയായി നടക്കുകയോ, സംസാരിക്കുകയോ ചെയ്തില്ല. അവൻെറ പ്രസാദമില്ലാത്ത മുഖത്തു നോക്കിയാൽ, അവൻെറ മാതാപിതാക്കന്മാർ അവരുടെ വയസ്സുകാലത്തെ സകല വിചാരങ്ങളുടെ കനവും കട്ടിത്തവും അവൻെറ തലയിലാണോ വെച്ചു കെട്ടിക്കൊണ്ടുപോയതെന്നു തോന്നുവാൻ എടയുണ്ട്.

ശശികലയുടെ സ്വാൎത്ഥം വെടിഞ്ഞുള്ള ശുശ്രൂഷകളുടെ ബലത്താലും, ബാലൻെറ ആയുസ്സിൻെറ വലിപ്പത്താലും അവൻ അരിഷ്ടദശയെ പിന്നിട്ട്, ആറാമത്തെ വയസ്സിൽ പ്രവേ

ശിച്ചു. കാൎത്തികമാസത്തിൽ ഒരു ശുഭദിനമായിരുന്നു. ഹിന്ദുഭവനങ്ങളിൽ അന്ന് ഒരു വിശേഷദിവസമാണ്. 'സഹോദരൻെറ ചന്ദനക്കുറി'ദിവസമായിരുന്നു. അന്നു സഹോദരികൾ ആത്മീമായി സഹോദരൻെറ— കുട്ടികളുടെ— നെററിമേൽ ചന്ദനംകൊണ്ട് ഒരു കുറി തൊടുവിച്ച് 'കാലൻ ഈ കതകു കടക്കാതിരിക്കട്ടെ' എന്നു ദീൎഘായുസ്സിന്നായി ആശംസിക്കുന്ന ഒരു പതിവുണ്ട്. ആ ശുഭദിവസം, പ്രഭാതത്തിൽ, ശശികല നീലമണിയെ കുളിപ്പിച്ചു ശുഭ്രവസ്ത്രങ്ങൾ ധരിപ്പിച്ചു ശുഭമുഹൂൎത്തത്തിൽ കുറിതൊടുവിക്കുകയായിരുന്നു. തത്സമയത്ത്, ഒന്നാം ഖണ്ഡത്തിൽ പ്രസ്താവിച്ചിട്ടുള്ള വായാടിയായ 'താര' അവിടെ കേറിവന്നു വെറുതെ ഓരോന്നു പറഞ്ഞു ശണ്ഠയുണ്ടാക്കി. ഒടുവിൽ അവൾ ഇങ്ങിനെ പറഞ്ഞു: 'ഇത്ര വളരെ സ്നേഹവും ആദരവും പുറമേ നടിച്ചു സഹോദരനെ ചന്ദനക്കുറി തൊടുവിക്കുന്ന നീ അവൻ നശിക്കേണമെന്നല്ലേ വാസ്തവത്തിൽ ഉള്ളുകൊണ്ടു പ്രാൎത്ഥിക്കുന്നത്?'

ശശിക്ക് ഈ വാക്കുകൾ കേട്ടപ്പോൾ വളരെ അത്ഭുതവും, ദുസ്സഹമായ സങ്കടവും, കലശലായ കോപവും തോന്നി. ജയഗോപാലനും, ഭാൎയ്യയുംകൂടി ഒത്ത്, നീലമണിയുടെ വസ്തുക്കൾ എല്ലാം നികുതിബാക്കിക്കും പാട്ടബാക്കിക്കുംവേണ്ടി സൎക്കാരിനെക്കൊണ്ടും ജന്മിയെക്കൊണ്ടും ലേലംവിളിപ്പിച്ചു വില്പിക്കുവാനും, ജയഗോപാലൻെറ ഒരു സഹോദരനെ ബിനാമിദാരാക്കി അയാളുടെപേരിൽ വസ്തുക്കൾ തങ്ങൾക്കുവേണ്ടി ലേലത്തിൽ കൊള്ളുവാനും, മററും ആലോചിച്ച് ഒരുമ്പെടുന്നതായി ഒരു ജനശ്രുതിയുള്ള വിവരം പിന്നീടു ശശികലയ്ക്കു് അറിവുകിട്ടി. 'ഇത്തരം നികൃഷ്ടസംസാരങ്ങൾക്കു വ്യാപ്തി ഉണ്ടാക്കുന്ന ദുഷ്ടജനങ്ങളുടെ വായ പുഴുത്തുപോട്ടെ' എന്നാണ് ഈ സങ്കടവൎത്തമാനം അറിഞ്ഞപ്പോൾ ശശികല തന്നത്താൻ പറഞ്ഞത്. അവൾ കരഞ്ഞുംകൊണ്ടു ഭൎത്താവിൻെറ അടുക്കൽ

ടെന്നു താൻ കേട്ട നീചമായ വർത്തമാനത്തെക്കുറിച്ചു ചോദി ച്ചു. 'എന്തൊ! ഇക്കാലത്തൊന്നും ആരേയും വിശ്വസിച്ചുകൂടാ. ഉപേന്ദ്രൻ നിന്റെ സഹോദരനല്ലേ. വസ്തുക്കൾ അവനെ വി ശ്വാസമായി ഏല്പിക്കുന്നതുകൊണ്ടു തരക്കേടില്ലെന്നാണ് എ ന്റെ വിശ്വാസം. പാട്ടബാക്കിക്കു വസ്തുക്കൾ ലേലത്തിനു വെപ്പിച്ച് അവൻ സ്വകാര്യമായി ലേലത്തിൽ കൊണ്ടാലെ ന്താണ്. ആവട്ടേ–' എന്നാണ് ജയഗോപാലൻ ഭാര്യയുടെ ആവലാതിക്കു മറുപടി പറഞ്ഞത്.

'എന്നാൽ അയാളുടെ പേരിൽ നിങ്ങൾ കേസ്സുകൊടു ക്കില്ലേ', എന്ന് അത്യത്ഭുതഭാവത്തോടുകൂടി ശശികല ചോദി ച്ചു. 'അതു പാടുണ്ടോ? പ്രിയേ! ഒരു സഹോദരന്റെ പേ രിൽ കേസ്സുകൊടുക്കുന്നത് ഉചിതമാണൊ? അതിന്നുംപുറമേ, അങ്ങിനെ ചെയ്യുന്നതുകൊണ്ട് ഒരു ഫലവും ഇല്ല. വെറുതേ പണച്ചിലവു മാത്രമെ അതുകൊണ്ടുണ്ടാവുകയുള്ളൂ', എന്നു ജയ ഗോപാലൻ ഉത്തരം പറഞ്ഞു.

ശശിക്കു കാര്യമെല്ലാം മനസ്സിലായി. ഭർത്താവിന്റെ ക ള്ളപ്പോരുകൾ പ്രത്യക്ഷപ്പെട്ടു. തന്റെ ആത്മനാഥനെ വി ശ്വസിക്കേണ്ടത്, ശശികലയുടെ കടമയായിരുന്നു. അത് അ വളുടെ ധർമ്മമായിരുന്നു. പക്ഷെ അവൾക്ക് അങ്ങിനെ വി ശ്വസിക്കുന്നതിന്നു നിർവ്വാഹമില്ലാതായി. ഒന്നുകൊണ്ടും അ വൾക്കതിനു സാധിച്ചില്ല. അവളുടെ ആദ്യത്തെ ദൃഢനിശ്ച യങ്ങളും, ആലോചനകളും, ആഗ്രഹങ്ങളും, അവൾക്ക് ഓർമ്മ വന്നു. ഭവനസൌഖ്യവും, പ്രേമക്കൊഴുപ്പും ഭയാനകങ്ങളായ രൂപങ്ങളെ അംഗീകരിച്ച് അവളുടെ മുമ്പിൽ ഭയങ്കരമായ നൃ ത്തം ചെയ്യുന്നതായി അവൾക്കു തോന്നി! ആ ഭവനം സ്വാ ർത്ഥതല്പരതയാകുന്ന ഒരു നീചവലയിൽ കുടുങ്ങിയിരിക്കുന്നു! അവൾക്ക് അവിടെ സ്ഥാനം ഏതാണ്. അവൾ ഏകാകി നിയും നിസ്സഹായയും ആയ ഒരു സാധുസ്ത്രീ! അവൾ എങ്ങി

നെ അവളുടെ പൊന്നോമനയായ 'നീലമണി'യെ രക്ഷിക്കും! ആലോചിച്ചിട്ട് ഒരു വഴിയും കണ്ടില്ല. ആലോചിക്കുംതോറും അവൾ അധികമധികം അമ്പരന്നവശായി. അവളുടെ മനസ്സ്, അപകടത്തിൽ പെട്ടിരിക്കുന്ന ആ സാധുക്കുട്ടിയുടെ— തന്റെ ഏകസഹോദരന്റെ— സ്ഥിതി ഓർത്തപ്പോൾ വെറുപ്പുകൊണ്ടും ഭയംകൊണ്ടും നിറഞ്ഞു. അതോടുകൂടി അവളുടെ അളവററ സഹോദരസ്നേഹത്തിന്റെ ശക്തിയും ദ്വിഗുണീഭവിച്ചു. കലക്ടർ സായ്വിന്റെ മുമ്പാകെ നേരിട്ടു ഹാജരായി നീലമണിയുടെ 'ഫാസിൽപുരം എസ്റ്റേററിനെ' വിററുകളയാതിരിക്കുവാൻ ആവശ്യപ്പെട്ടാൽ വല്ല ഗുണവും ഉണ്ടോ; ഉണ്ടെങ്കിൽ തന്നെ എങ്ങിനെ അവിടെച്ചെന്നു കാര്യം പറയും? ശശികല ഇപ്രകാരം പലതും ചിന്തിച്ചു.

തന്റെ ഭർത്താവിന്റെ സഹോദരന്റെ പേരിൽ എന്തു നടവടിയാണ് നടത്തേണ്ടതെന്നു ശശികല തന്നെത്താൻ ആലോചിച്ചുംകൊണ്ടിരിക്കെ, ഒരു ദിവസം, നീലമണിക്കു കലശലായ പനി തുടങ്ങി. ജയഗോപാലൻ അടുത്തുള്ള ഒരു വൈദ്യനെ ആളയച്ചു വരുത്തി. കുറെക്കൂടി യോഗ്യനായ ഒരാളെ വരുത്തിയാൽ കൊള്ളാമെന്നു ശശി ആവശ്യപ്പെട്ടപ്പോൾ, 'അതെന്തിനാണ്? ഇയ്യാൾ പോരാത്തോനല്ല' എന്നു ജയഗോപാലൻ ഉത്തരം പറഞ്ഞു. ശശി, ഭർത്താവിന്റെ കാലുപിടിച്ചു തന്നത്താൻ വളരെ ശപിച്ചുംകൊണ്ട് അപേക്ഷിച്ചപ്പോൾ 'ആട്ടെ, ഞാൻ പട്ടണത്തിലെ അപ്പാത്തിക്കിരിക്ക് ആളെ അയയ്ക്കാം', എന്ന് അദ്ദേഹം അവളെ സമാധാനപ്പെടുത്തി.

ശശികല നീലമണിയെ മടിയിൽ കിടത്തിയും, മാറത്തമർത്തു പിടിച്ചും ആശ്വാസിപ്പിച്ചുകൊണ്ടിരുന്നു. കുട്ടി ശശിയെപ്പിരിഞ്ഞ് ഒരു മിനിട്ടുപോലും കിടക്കുകയില്ല. വല്ല ഉപായവും പറഞ്ഞ് അവൾ പൊയ്ക്കളഞ്ഞാലൊ എന്നു ഭയപ്പെട്ട് അവൻ എപ്പോഴും അവളെ മുറുകെ പിടിച്ചുകൊണ്ടിരുന്നു. ഉറ

ങ്ങുമ്പോൾകൂടിയും അവളുടെ പുടവയുടെ ഒരററം അവൻ മുറുക്കെ പിടിച്ചിട്ടുണ്ടായിരിക്കും, പകൽ മുഴുവനും ഇങ്ങിനെ കഴിഞ്ഞു. സന്ധ്യെക്കു ജയഗോപാലൻ മടങ്ങിവന്നു, ഡോക്ടർ പട്ടണത്തിൽ ഇല്ലെന്നും, ദൂരത്തെങ്ങോ ഒരു രോഗിയെ നോക്കുന്നതിന്നു പോയിരിക്കുന്നു എന്നും അറിയിച്ചു. തനിക്ക് ഒരു കേസ്സിൻെറ ആവശ്യത്തിലേക്കു സ്ഥലം വിട്ടു പോകേണ്ടതുണ്ടെന്നും മടങ്ങിവരുന്നവരെ ദിവസവും രോഗിയെ വന്നുകണ്ടു വേണ്ടതു പ്രവൎത്തിക്കുന്നതിന്നു സ്ഥലം വൈദ്യനെ ഏല്പിച്ചിട്ടുണ്ടെന്നും ജയഗോപാലൻ പറഞ്ഞു.

രാത്രി ശശികലയ്ക്കു് ഉറക്കം വന്നില്ല. അവളുടെ മനസ്സു വലിയ മനോരാജ്യത്തിൽ പെട്ടു. ജയഗോപാലൻെറ പുറപ്പാട് എന്തിനാണെന്ന് അവൾക്കു മുഴുവൻ മനസ്സിലായില്ല. അവൾക്ക് എത്രാനും ദുശ്ശങ്കകൾ ഉണ്ടായിരുന്നു. പ്രഭാതത്തിൽ, അശേഷം സംശയിക്കാതെ, തന്നെത്താൻ ഒരുവഞ്ചി ഏൎപ്പെടുത്തി തൻെറ സഹോദരനോടുകൂടി,'ശശി' പട്ടണത്തിലെ വൈദ്യൻെറ വീട്ടിലേക്കു തനിച്ചു പുറപ്പെട്ടു. വൈദ്യൻ അവിടെത്തന്നെ ഉണ്ടായിരുന്നു. അദ്ദേഹം എങ്ങുംതന്നെ പോയിരുന്നില്ല. ദയാലുവും, ഉദാരശീലനും ആയ വൈദ്യൻ കുലീനയും, പ്രൌഢയും ആയ ആ സ്ത്രീയെ കണ്ടപ്പോൾ അവൾക്കു താമസത്തിന്നു പ്രത്യേകം ഒരു സ്ഥലവും, ശുശ്രൂഷയ്ക്കു് ഒരു വൃദ്ധയേയും ക്ഷണം തന്നെ ഏൎപ്പാടുചെയ്തുകൊടുക്കയും, ബാലനെ ഉടൻ തന്നെ പരിശോധിച്ചു ചികിത്സ ആരംഭിക്കുകയും ചെയ്തു.

പിറേറ ദിവസം ജയഗോപാലൻ അവളെ അന്വേഷിച്ച് അവിടയ്ക്കെത്തി. അത്യന്തം കോപത്തോടും ഈൎഷ്യയോടുംകൂടി, ഉടനെ വീട്ടിലേക്കു മടങ്ങുന്നതിന്ന് അവളോട് ആജ്ഞാപിച്ചു. 'നിങ്ങൾ എന്നെ കൊന്നാലും ഞാൻ ഇപ്പോൾ മടങ്ങുകയില്ല. നിങ്ങൾക്കെല്ലാവൎക്കും എൻെറ നീലമണിയെ കൊല്ലുന്നമെന്നാണ് വിചാരം. അവന്ന് അച്ഛനും അമ്മ

യും ആരുമില്ല. എല്ലാംകൂടി ഞാൻ മാത്രമെ ഉള്ളു. ഞാൻ അവനെ രക്ഷിക്കും', എന്ന ശശികല ഇദംപ്രഥമമായി തൻെറ നായകനോട നിഷേധമായ മറുവടി പറഞ്ഞു. 'എന്നാൽ, നീ ഇനി ഇവിടെത്തന്നെ താമസിച്ചോ. മേലിൽ എൻെറ വീട്ടിലേക്ക കടക്കുകയേ വേണ്ടാ', എന്ന് ഭത്താവു ഗജ്ജനസ്വരത്തിൽ അവളെ അറിയിച്ചു. 'എന്ത്! നിങ്ങളുടെ വീടോ! എൻെറ കൊച്ചനുജൻെറ സ്വന്തം വീടാണ്'', എന്നിങ്ങിനെ വ്യസനകോപങ്ങളെ അടക്കുവാൻ സാധിക്കാതെ ശശികലയും പറഞ്ഞു. 'ആട്ടെ, നമുക്ക കാണാം', എന്നുച്ചത്തിൽ പറഞ്ഞുംകൊണ്ടു ജയഗോപാലൻ മടങ്ങിപ്പോയി.

അയൽവക്കക്കാരെല്ലാം അസാധാരണമായ ആ സംഗതിയേക്കുറിച്ചു പലതും പലനാം സംസാരിച്ചു. വായാടിയായ താര ഇതെല്ലാം കേട്ടു ശശിയോട പറഞ്ഞു:— 'നിനക്ക നിൻെറ ഭത്താവിനോട ശണ്ഠകൂടണമെങ്കിൽ അതു വീട്ടിൽവെച്ചു പോരെ? വീട്ടിൽനിന്ന് ഓടിപ്പോയത് എന്തിനാ[illegible]? എങ്ങിനെ ആയാലും അദ്ദേഹം നിൻെറ ഭത്താവല്ലേ?'

ശശിയുടെ പക്കൽ ഉണ്ടായിരുന്ന കൈമുതലും, അവാം ധരിച്ചിരുന്ന ആഭരണങ്ങളും ചിലവായിപ്പോയാലും, അവാം നീലമണിയെ, മൃത്യുവിൻെറ വായിൽനിന്നെന്നപോലെ, രക്ഷപ്പെടുത്തി. ഇതിനിടയ്ക്കു, നീലമണിയുടെ ഭവനവും— ശശി ഇതുവരെ താമസിച്ചിരുന്ന വീടതന്നെ— തോട്ടങ്ങളും, മററും പലവകയുമായി ൧൫൦൦ ക യോളം കൊല്ലത്തിൽ ആദായമുണ്ടായിരുന്ന പുരയിടങ്ങളെല്ലാം ജയഗോപാലൻ, സെമിണ്ടാറെ പാട്ടിൽപിടിച്ച്, സ്വന്തംപേരിൽ പതിപ്പിച്ചുവാങ്ങി എന്നുള്ള വിവരം ശശി കേട്ടു. ഇപ്പോൾ ആ വസ്തുക്കളെല്ലാം തങ്ങളുടെ— ശശിയുടേയും ഭത്താവിൻേറയും— ആയി എന്നും നീലമണിക്ക് അവകാശം ഒന്നും ഇല്ലാതായി എന്നും അവാംക്ക മനസ്സിലായി.

ദിനം മാറിയപ്പോൾ നീലമണിക്ക വീട്ടിലേക്ക പോകു വാൻ ബദ്ധപ്പാടായി. മററു കുട്ടികളെ കാണുവാനും— ശശിയുടെ സ്വന്തം കുട്ടികളെ— അവർ ഒരുമിച്ച കളിക്കുവാനും അവൻ തിടുക്കപ്പെട്ടുതുടങ്ങി. 'ജ്യേഷ്ഠത്തി! നമുക്ക വീട്ടിലേക്ക പോവുക; നമ്മുടെ ആ പഴയ വീട്ടിലേക്ക മടങ്ങുക', എന്നിങ്ങിനെ അവൻ ശാഠ്യംപിടിച്ചുതുടങ്ങി. അതു കേൾക്കുമ്പോൾ ശശിക്ക താനേ കരച്ചിൽ വരും. ആ വീട് ഇപ്പോൾ എവിടെ? അത് ഇപ്പോൾ ആരുടെ വീടാണ്?

വെറുതെ കണ്ണീരൊലിപ്പിച്ചിട്ട് എന്തുകാര്യം! നീലമണിക്ക് അവൾ അല്ലാതെ ആരുണ്ട്? ശശി അതോൎത്തു കണ്ണുനീർ തുടച്ചു ഡിപ്യൂട്ടി മജിസ്രേട്ടിന്റെ വീട്ടിൽ ചെന്നു നേരെ അന്തഃപുരത്തിൽ പ്രവേശിച്ചു മജിസ്രേട്ടിന്റെ ഭാൎയ്യയോടു തന്റെ സങ്കടങ്ങൾ എല്ലാം പറഞ്ഞു. മജിസ്രേട്ടിന്നു ജയഗോപാലനെ പരിചയമായിരുന്നു. കുലീനയായ ഒരു സ്ത്രീ സ്വഗൃഹം വിട്ട് ഓടി, മജിസ്രേട്ടിന്റെ അടുക്കൽ നേരിട്ടുചെന്നു വസ്തു എടവാടുകളെ സംബന്ധിച്ചു തന്റെ ഭൎത്താവിന്റെ പേരിൽ ആവലാതിപറയുന്നതായി അറിഞ്ഞപ്പോൾ, മജിസ്രേട്ടിന്നു ശശിയുടെ നേരെ ദ്വേഷ്യമാണുണ്ടായത്. ശശിയെ അറിയിക്കാതെ അദ്ദേഹം ജയഗോപാലന്ന് എഴുതി അയച്ചു. ജയഗോപാലൻ ഉടനെ എത്തി തന്റെ ഭാൎയ്യയേയും അളിയനേയും ഒരു വഞ്ചിയിൽ പിടിച്ചിട്ടു തൽക്ഷണംതന്നെ അവരേയും കൂട്ടിക്കൊണ്ടു മടങ്ങിപ്പോയി.

രണ്ടാമത്തെ വേർപാടിന്നുശേഷം ഭാൎയ്യാഭൎത്താക്കന്മാർ വീണ്ടും ഒന്നിച്ചുചേൎന്നത്, ഇങ്ങിനെ ആണ്. ബ്രഹ്മകല്പിതം തന്നെ!

തന്റെ പഴയ ചങ്ങാതിമാരെ വീണ്ടും കണ്ടുകിട്ടിയതിനാൽ നീലമണി കൃതാൎത്ഥനാവുകയും അവൻ നിഷ്കളങ്കന്മാരോടുകൂടി പണ്ടത്തെപ്പോലെ അവർ ഒരുമിച്ചു കളിച്ചു രസി

ക്കുകയും ചെയ്തു. ശശികലയ്ക്കു് ഈ കളിയും ആഹ്ലാദവും കണ്ടു ദുസ്സഹമായ വ്യസനമുണ്ടായി.

IV

ഡിസ്ട്രിക്ടുമജിസ്ട്രേട്ടിന്റെ സർക്കീട്ടുകാലമായിരുന്നു. അദ്ദേഹം ജയഗോപാലന്റെ ഗ്രാമത്തിൽ സർക്കീട്ടുവന്നു. നായാട്ടാവശ്യത്തിലേക്ക് അവിടെ കൂടാരം അടിച്ചു താമസിച്ചു. അദ്ദേഹം ഒരുദിവസം യദൃച്ഛയാ നീലമണിയെ വഴിയിൽവെച്ചു കണ്ടു. മററു കുട്ടികളെല്ലാം 'ധ—ര'യെ കണ്ടപ്പോൾ, 'നീണ്ട നഖങ്ങളും, കൂർത്ത ദന്തങ്ങളും, കൊമ്പുകളുമുള്ള ഘോരജന്തുക്കളെ'ക്കണ്ടാൽ എന്നപോലെ, ദൂരെ ഒഴിഞ്ഞുനിന്നു. നീലമണി മാത്രം വളരെ ഗൌരവഭാവത്തിൽ അവിടെത്തന്നെ നിന്ന് അദ്ദേഹത്തെ കണ്ണെളക്കാതെ സൂക്ഷിച്ചുനോക്കി.

സായ്വിന്ന് അതു കണ്ടപ്പോൾ വളരെ സന്തോഷവും തൃപ്തിയും തോന്നി. അദ്ദേഹം കുട്ടിയുടെ അടുത്തെത്തി ബങ്കാളഭാഷയിൽ 'നീ പാഠശാലയിൽ വായിക്കുന്നുണ്ടോ' എന്നു നീലമണിയോടു സ്നേഹപുരസ്സരം ചോദിച്ചു. 'ഉവ്വ്' എന്ന അർത്ഥത്തിൽ കുട്ടി തല കുലുക്കി. 'എന്തു പുസ്തകമാണ് പഠിക്കുന്നത്'' എന്ന് അദ്ദേഹം വീണ്ടും ചോദിച്ചു. പുസ്തകം എന്ന വാക്കു കുട്ടി മുമ്പു കേട്ടിട്ടില്ല. (ബങ്കാളിയിൽ സാധാരണ പറയുന്നത് 'ഭാഹി' എന്നാണ്. 'പുസ്തകം' എന്ന വാക്ക് അധികം ഉപയോഗിക്കുന്നത് എഴുതുമ്പോഴാണ്). ആകയാൽ, അവൻ ഒന്നും പറയാതെ മുഖത്തേക്കു തുറിച്ചു നോക്കിക്കൊണ്ടു നിന്നു.

നീലമണി ഈ സംഭവം വളരെ ഉത്സാഹത്തോടുകൂടി തന്റെ സഹോദരിയെ വിസ്തരിച്ചു പറഞ്ഞു കേൾപ്പിച്ചു.

ഉച്ചയ്ക്കു ജയഗോപാലൻ വലിയ വേഷംകെട്ടി സായ്വിനെ കണ്ടു വന്ദനം പറഞ്ഞു സ്നേഹം സമ്പാദിക്കുന്നതിന്നു പുറപ്പെട്ടു. ഉഷ്ണാധിക്യത്താൽ, സായ്വ് കൂടാരത്തിന്റെ പുറത്ത് ഒരു മരത്തണലിൽ, കസേലയിട്ട് ഇരിക്കുകയായിരുന്നു. ജയഗോ

പാലന്ന് അടുത്തുതന്നെ ഒരു കസേല കൊടുത്തു. നാട്ടുവർത്തമാനങ്ങളെക്കുറിച്ച് അവർ ഓരോന്നു സംസാരിച്ചുംകൊണ്ടിരുന്നു. എല്ലാവരും കാൺകെ, മജിസ്ത്രേട്ടു തന്നെ ഇങ്ങിനെ ബഹുമാനിച്ച് ഒപ്പം ഇരുത്തിയതിനാൽ ജയഗോപാലൻ ഉൾററംകൊണ്ട് ഒന്നു തെളിഞ്ഞു. നാട്ടുപ്രമാണികൾ ആരെങ്കിലും വന്നു തൻെറ ആ ഇരിപ്പ് ഒന്നു കണ്ടാൽ വേണ്ടില്ലെന്ന് അയാൾ ആഗ്രഹിച്ചു!

തദവസരത്തിൽ, ഒരു സാരികൊണ്ടു വേണ്ടപോലെ മുഖാച്ഛാദനം ചെയ്ത ഒരു സ്ത്രീ, ഒരു കുട്ടിയുടെ കയ്യും പിടിച്ചുംകൊണ്ട്, മജിസ്ത്രേട്ടിൻെറ സമീപത്തേക്ക് ഒട്ടും സംശയിക്കാതെ നേരിട്ടുചെന്നു. 'മഹാനുഭാവനായ അങ്ങയുടെ അടുക്കൽ നിസ്സഹായനായ എൻെറ ഈ സഹോദരനെ ഞാൻ ഏല്പിക്കുന്നു. ദയവുണ്ടായി അവനെ കാത്തുരക്ഷിക്കണം'. എന്ന് ആ സ്ത്രീ സഗൌരവം പറഞ്ഞു.

താൻ വഴിയിൽനിന്നു കണ്ടു പരിചയം സമ്പാദിച്ച ആ കുട്ടിയെ നല്ലവണ്ണം നോക്കിക്കാണുകയും, സംസാരിച്ച സ്ത്രീ ഒരു ഉന്നതകുലജാതയായിരിക്കണമെന്നു ബോദ്ധ്യപ്പെടുകയും ചെയ്തപ്പോൾ, മജിസ്ത്രേട്ടു കസേലമേൽനിന്ന് എഴുനീററ് 'കുടാരത്തിലേക്കു കടന്നാലും', എന്ന് ആ വനിതാരത്നത്തോടു ദയവോടേ പറഞ്ഞു. 'എനിക്കു പറവാനുള്ളതെല്ലാം ഞാൻ ഇവിടെനിന്നുതന്നെ, അനുവാദമുണ്ടെങ്കിൽ, പറഞ്ഞുകൊള്ളാം' എന്ന് സ്ത്രീ കനഭാവത്തിലാണെങ്കിലും, താഴ്മയോടേ മറുപടി പറഞ്ഞു.

ജയഗോപാലൻെറ മുഖത്ത് ഒരു തുള്ളി ചോരയില്ല. ചുണ്ടുകൾ വരണ്ടു. കാലുകൾ വിറച്ചു. കൂടിയിരുന്ന ജനങ്ങളെല്ലാം 'ഇതെന്തു തമാശയാണെ'ന്നറിവാൻ തിക്കിത്തിരക്കി അടുത്തുകൂടി. മജിസ്ത്രേട്ട്, തൻെറ കയ്യിൽ ഉണ്ടായിരുന്ന ചൂരൽ ഒന്ന് ഉലച്ചു. തിരക്കാതെ ജനങ്ങൾ എല്ലാം പിന്മാറി നിന്നു.

നീലമണിയുടെ കൈ പിടിച്ചുംകൊണ്ടു ശശികല- അതേ, ആ സ്ത്രീ ശശികലയായിരുന്നു— ആ തള്ളയില്ലാത്ത കുട്ടിയുടെ ചരിത്രം ആദ്യംമുതൽ അവസാനംവരെ വിസ്തരിച്ചുപറഞ്ഞു. എടയ്ക്കെല്ലാം ജയഗോപാലൻ ഇടയിൽ കടന്നുപറയുവാൻ ശ്രമിച്ചു. പക്ഷെ മജിസ്ട്രേട്ടു മുഖം ചുളുപ്പിച്ചു കണ്ണുരുട്ടി ജയഗോപാലനോട്, 'നിശ്ശബ്ദം' എന്നു കല്പിക്കയും, പുരികംകൊണ്ട്, അയാളോടു കസേലയിൽനിന്ന് എഴുനീല്ക്കുവാൻ, അടയാളം കാണിക്കുകയും ചെയ്തു.

ജയഗോപാലൻ ശശിയെ ഉള്ളുകൊണ്ടു ശപിച്ചു മരം പോലെ നിന്നു. നീലമണി കാര്യം ഒന്നും മനസ്സിലാകാതെ പേടിച്ചു പരിഭ്രമിച്ചു ശശിയുടെ കാലുകളോടു പററിപ്പിടിച്ചു ചേൎന്നുനിന്നു. ഇടയ്ക്കിടക്ക് ഒട്ടുകണ്ണിട്ടു മജിസ്ട്രേട്ടിനെയും, മററ് അവിടെ കൂടിയിരിക്കുന്നവരേയും നോക്കിക്കൊണ്ടു, ആ സാധുക്കുട്ടി ശശിയെ വിടാതെ മുറുക്കിപ്പിടിച്ചു.

ശശിക്കു പറയുവാനുള്ളതെല്ലാം പറഞ്ഞുകഴിഞ്ഞപ്പോൾ, മജിസ്ട്രേട്ടു ജയഗോപാലനോടു ചില ചോദ്യങ്ങൾ ചോദിച്ചു. അതിനെല്ലാം മറുപടി കിട്ടിയതിൽപിന്നെ, അദ്ദേഹം കുറെ നേരം മൌനം ദീക്ഷിച്ചു നില്ക്കുകയും, അല്പം കഴിഞ്ഞു താഴെ കാണുംവിധം സ്നേഹത്തോടുകൂടി അവളോടു മറുപടിപറകയും ചെയ്തു: 'അല്ലയോ! മാന്യേ! ഈ കേസ്സ് എൻെറ മുമ്പാകെ വിചാരണയ്ക്കു വന്നേക്കാൻ വഴിയില്ലെങ്കിലും ഇതിനെ സംബന്ധിച്ചു വേണ്ടതെല്ലാം പ്രവൎത്തിച്ചുകൊള്ളാമെന്നു ഞാൻ ഏററിരിക്കുന്നു. നിങ്ങൾ, യാതൊരു സംശയവും ഭയവും കൂടാതെ, നിങ്ങളുടെ സഹോദരനെയുംകൊണ്ടു സ്വഗൃഹത്തിലേക്കു മടങ്ങിക്കൊള്ളുക'.

'അല്ലേ, ദയാലോ! എൻെറ സഹോദരന് അവൻെറ വീടുതന്നെ തിരിച്ചുകിട്ടുന്നതുവരെ എനിക്ക് അവനെ അങ്ങോട്ടു കൊണ്ടുപോകുവാൻ സമാധാനമില്ല. നീലമണിയെ രക്ഷി

ക്കേണ്ടുന്ന കാര്യം നിങ്ങൾതന്നെ ഭരമേല്ക്കാത്തപക്ഷം അവ ന്റെ ജീവനെ രക്ഷിക്കുന്നതിന്നു വേറെ ആരാലും സാദ്ധ്യമല്ല. അതുകൊണ്ട്, അവിടുന്നു ദയവോടെ പ്രവൎത്തിക്കണം'.

'പിന്നെ നിങ്ങൾ എങ്ങോട്ടാണ് പോകുവാൻ ഭാവിക്കു ന്നത്?'

'എന്നെപ്പററി ഒന്നും ഭയപ്പെടുവാനില്ല. എനിക്ക് എ ന്റെ ഭൎത്താവിന്റെ വീട്ടിലേക്കു പോകാം. എനിക്ക് ഒരു ബു ദ്ധിമുട്ടും അവിടെ ഉണ്ടാകുന്നതല്ല!'.

രസികനായ മജിസ്രേട്ടിന്നു താനെ പുഞ്ചിരി വന്നു. ഗത്യ ന്തരമില്ലാത്തതുകൊണ്ടു നീലമണിയെ താൻതന്നെ അംഗീകരി ച്ചുകൊള്ളാമെന്ന് അദ്ദേഹം ഏററു. അദ്ദേഹം ആ ബങ്കാള ബാലനെ സസന്തോഷം സ്വീകരിച്ചു.

ശശികല മടങ്ങുവാൻ ഭാവിച്ചപ്പോൾ നീലമണി അവ ളുടെ പുടവ കടന്നുപിടിച്ചു. 'പേടിക്കേണ്ടാ കുട്ടി!; വരു' എന്നു സായ്പും, 'എന്റെ പ്രിയപ്പെട്ട പൊന്നനുജാ!, പൊയ്ക്കോളൂ. ഭയപ്പെടേണ്ടാ; നമുക്ക് ഇനിയും കാണാം', എന്നു തന്റെ മൂട്ട പടത്തിന്റെ ഇടയിൽക്കൂടി അശ്രുപൂൎണ്ണമിഴിയാൽ നോക്കുന്ന ശശികലയും, ഒരേസമയത്തുതന്നെ നീലമണിയെ സമാധാന പ്പെടുത്തി.

ഇത്രയും പറഞ്ഞ്, അവൾ ബാലനെ പലവുരു മൂൎദ്ധാവി ലും കവിൾത്തടങ്ങളിലും ചുംബിക്കയും, പുറത്തു തലോടുകയും ചെയ്ത്, ഒരുവിധത്തിൽ വസ്ത്രത്തിലുള്ള പിടിവിടുവിച്ചു വേഗ ത്തിൽ പുറത്തേക്കു കടന്നു. സായ്പു കുട്ടിയുടെ കൈ പിടിച്ചു തന്റെ കസേലയുടെ സമീപത്തേക്കു കൊണ്ടുപോന്നു. മ ടങ്ങിപ്പോകുന്ന ശശികല, ഇടയ്ക്ക് ഒന്നു പിന്തിരിഞ്ഞുനോ ക്കി, ലോലമായ തന്റെ കയ്യുയൎത്തി, 'സമാധാനപ്പെട്ടാലും' എന്ന് ആംഗ്യംകാട്ടി, തകരുന്ന ഹൃദയത്തോടും, വിറയ്ക്കുന്ന പാദങ്ങളോടുംകൂടി സ്വഗൃഹത്തിലേക്കു തിരിച്ചുപോയി. ആ

പഴയവീട്ടിൽതന്നെ ഒരിക്കൽക്കൂടി ഭാര്യാഭർത്താക്കന്മാർ ഒന്നിച്ചു ചേൎന്നു! ബ്രഹ്മകല്പിതം തന്നെ!

എന്നാൽ, ആ സമാഗമം വളരെക്കാലം നിലനിന്നില്ല. അധികകാലം കഴിയുന്നതിന്നുമുമ്പ്, ഒരുദിവസം പ്രഭാതത്തിൽ, സുന്ദരിയായ ശശികല തലേന്നു രാത്രി തലേത്തട്ടി പിടിച്ചു മരിച്ചു, എന്നുള്ള സങ്കടവൎത്തമാനം നാട്ടുകാരെല്ലാമറിഞ്ഞു. അവളുടെ ശവദാഹവും രാത്രിതന്നെ കഴിഞ്ഞു.

ഒരാളെങ്കിലും ഒരു വാക്കുപോലും ഈ സംഭവത്തെക്കുറിച്ച് ഉരിയാടിയില്ല. 'താര'യ്ക്കുമാത്രം, ചിലപ്പോളെല്ലാം ഈ വിഷയത്തെക്കുറിച്ച് ഒന്നു പ്രസംഗിച്ചാൽ കൊള്ളാമെന്നു തോന്നീട്ടുണ്ട്. പക്ഷെ, ശ്രോതാക്കളുടെ മുഖഭാവത്തിൽനിന്ന് അവൾ കാൎയ്യം മനസ്സിലാക്കി, എപ്പോഴും മൌനംതന്നെ അവലംബിച്ചു.

വിട്ടുപിരിഞ്ഞ സമയത്തു ശശികല നീലമണിയോട് 'നമുക്ക് ഇനിയും കാണാ'മെന്നു വാഗ്ദത്തം ചെയ്തിട്ടുണ്ട്! ആ വാക്കു പിന്നീടു നിറവേററിയോ എന്ന് ആൎക്കും പറയുവാൻ സാധിക്കുന്നതല്ല.

## ൭. തപാൽമാസ്റ്റർ.

'ഉലപ്പുര'ത്തെ തപാൽ മാസ്റ്ററായിട്ടാണ് അയാളെ ആദ്യംതന്നെ പണിക്കു വെച്ചത്. അത് ഒരു കുഗ്രാമമായിരുന്നു. അടുത്ത്, നീലം ഉണ്ടാക്കുന്ന ഒരു കൈത്തൊഴിൽശ്ശാലയുണ്ട്. അതിൻെറ ഉടമസ്ഥനായ മുതലാളിയുടെ ഭഗീരഥപ്രയത്നത്തിൻെറ ഫലമായിട്ടാണ് ആ സ്ഥലത്ത് ഒരു തപാലാപ്പീസ്സുതന്നെ ഉണ്ടായത്.

നമ്മുടെ 'തപാൽ മാസ്റ്റർ' ഒരു തനിക്കല്ക്കത്താക്കാരനെ

യിരുന്നു. പട്ടണം വിട്ട് ഈ ഉൾനാട്ടിൽ എത്തിയപ്പോൾ, വെള്ളത്തിൽനിന്നു പുറത്തായ മത്സ്യത്തിനെന്നപോലെ, അയാൾക്ക്, ഒരു പന്തികേടു തോന്നി. ഓല മേഞ്ഞ ഒരു ചെറിയ ഭവനത്തിലായിരുന്നു തപാലാപ്പീസ്. അടുത്ത്, ചണ്ടി നിറഞ്ഞ ഒരു കുളമുണ്ടായിരുന്നു. അതിന്റെ പാർശ്വങ്ങളെല്ലാം കുററിക്കാടുകൾകൊണ്ടു നിറഞ്ഞിരുന്നു. കൈത്തൊഴിൽശ്ശാലയിലെ പണിക്കാൎക്കും, ഉദ്യോഗസ്ഥന്മാൎക്കും ജോലിയില്ലാത്ത സമയം ഉണ്ടായിരുന്നില്ല. അല്ലെങ്കിൽതന്നെ, അവരാരും ഭേദപ്പെട്ട ആളുകളുടെ സ്നേഹിതന്മാരാകുന്നതിന്നു മാത്രം യോഗ്യതയുള്ളവരല്ലായിരുന്നു.

വിശേഷിച്ച്, ഒരു തനിച്ച കല്ക്കട്ടാക്കാരന്ന്, അപരിചിതന്മാരുടെ കൂട്ടത്തിൽകൂടി യോജിക്കുന്നതിന്നുള്ള സാമൎത്ഥ്യം സ്വതേതന്നെ വളരെ കുറവാണ്. പരിചയമില്ലാത്ത ഒരു സ്ഥലത്തു ചെന്നാൽ, അയാൾ കൂട്ടത്തിൽ ചേരാതെ കഴുത്തു കനപ്പിച്ചു ഡംഭു നടിച്ചു നടക്കുകയോ, അല്ലെങ്കിൽ ലജ്ജിച്ചു ജനങ്ങളിൽനിന്നകന്നു നടക്കുകയൊ ചെയ്യും. തന്നിമിത്തം, തപാൽമാസ്റ്റൎക്ക് ഉൾപുരത്തുള്ള നിവാസികളുടെ കൂട്ടത്തിൽകൂടുവാൻ സാധിച്ചില്ല. ജോലിയാണെങ്കിൽ അധികമില്ലതാനും. മൂപ്പൎക്ക് കുറേശ്ശെ കവിതാഭ്രാന്തുള്ളതുകൊണ്ട് എടയുള്ളപ്പോൾ വല്ലതും കുത്തിക്കുറിച്ചുകൊണ്ടിരിക്കും. അയാളുടെ കവിതയുടെ ആശയങ്ങൾ വിശേഷപ്പെട്ടവയായിരുന്നു. മന്ദമാരുതനേററു ചാഞ്ചാടുന്ന ലതകളേയും, ഇളകിക്കൊണ്ടിരിക്കുന്ന വൃക്ഷങ്ങളേയും നോക്കിക്കൊണ്ടും, ആകാശത്തുകൂടി അനവരതം ദ്രുതഗതിയായി സഞ്ചരിക്കുന്ന മേഘപടലങ്ങളെ നിരീക്ഷിച്ചുകൊണ്ടും ഒരാൾക്കു ജീവകാലം മുഴുവനും ഭാഗ്യവാനായിരുന്നൊക്കഴിക്കാം. പക്ഷെ, പഴയ കഥകളിൽ വൎണ്ണിച്ചു കേട്ടിട്ടുള്ള വല്ല [illegible]നം, ഒരു ദിവസം, യാതൊരു കാരണവും കൂടാതെ, ആ വൃക്ഷങ്ങളെയെല്ലാം കടയോടുകൂടി പറിച്ചു തള്ളി നിരത്തുകയൊ, ററി

വരിയായി പുതിയ കെട്ടിടങ്ങളെ വഴികളിലെല്ലാം നിമ്മിച്ച് ആകാശഭാഗത്തുള്ള മേഘാവലികളെ തന്റെ ദൃഷ്ടികൾക്ക ഗോചരമല്ലാതാക്കിത്തീക്കുകയൊ, ചെയ്യുമോ എന്ന് ഈശ്വരൻമാത്രമേ അറിഞ്ഞുകൂട. അങ്ങിനെയായാൽ, ഏതാണ്ട് അൽഭുതപ്രായനായ ആ വിദ്വാൻ വീണ്ടും ഒരു പുതിയ ജീവിതത്തെ തുടങ്ങുന്നതായിരിക്കും!

തപാൽമാസ്റ്റക്ക് സ്വല്പശമ്പളമേ ഉണ്ടായിരുന്നുള്ളു. അയാൾ സ്വയംപാകഭിക്ഷയാണ് നടത്തിയിരുന്നത്. വീട്ടും കുടിയുമില്ലാതെ ആ പ്രദേശത്ത് അലഞ്ഞു നടന്നിരുന്ന ഒരു സാധുപ്പെൺകുട്ടി, അയാളുടെ വീട്ടുപണികളെല്ലാം നടത്തി, അവിടെത്തന്നെ ഭക്ഷണം കഴിച്ചിരുന്നു. അവളുടെ പേർ 'രത്നം എന്നായിരുന്നു. അവൾക്ക പന്ത്രണ്ട്, പതിമൂന്നു വയസ്സേ ആയിരുന്നുള്ളു. വിവാഹത്തെക്കുറിച്ച് ആശപ്പെടുവാനൊന്നും അവൾക്ക് അധികം വഴിയുണ്ടായിരുന്നില്ല.

ഗ്രാമവീഥിയിലുള്ള പശുപാലന്മാരുടെ കുടിലുകളിൽ നിന്നു സന്ധ്യാസമയത്തു ധൂമപടലങ്ങൾ ചുരുണ്ടിരുണ്ട് ഉയൻതുടങ്ങുന്നതോടുകൂടി, സമീപത്തുള്ള കുററിക്കാടുകളിലെ ചെടികളിൽ കൂട്ടംകൂട്ടമായി പററിക്കൂടിയിരുന്ന കൊതുക്കളെല്ലാം, ഒത്തൊരുമിച്ചു വാദ്യഘോഷം മുഴക്കി, ഭക്ഷണത്തിൽ അസാമാന്യമായ രുചിയോടുകൂടി, നിവാസസ്ഥാനങ്ങൾ വിട്ടു ക്രമേണ മനുഷ്യഗൃഹങ്ങളേ അന്വേഷിച്ചു പുറപ്പെട്ട്, ഗൃഹാന്തർഭാഗങ്ങളിൽ കടന്നുകൂടും. സമീപത്തുള്ള കാടുകളിൽനിന്നു ചീകിടിൻേറയും കുറുക്കൻ മുതലായ ജന്തുക്കളുടേയും ശബ്ദങ്ങൾ കേട്ടുതുടങ്ങും. അയൽവക്കക്കാരായ നാട്ടുസംഗീതക്കാർ, അവരുടെ പരിഷ്കാരമില്ലാത്ത സാമഗ്രികളോടുകൂടി, ഉച്ചത്തിൽ ഒരുതരം സംഗീതം മുഴക്കിത്തുടങ്ങും. ആ സമയത്തു തന്റെ ഓല മേഞ്ഞ ഭവനത്തിന്റെ ഇരുട്ടുള്ള ഇറയത്ത് തനിച്ചിരിക്കുന്ന തപാൽമാസ്റ്ററുടെ മനസ്സിൽ, വൃക്ഷങ്ങളുടെ ഇടയിൽ കാററടിക്കുമ്പോളുണ്ടാ

കുന്ന ചലനം, എന്തെന്നില്ലാത്ത നൂതനവികാരങ്ങളെ ഉദ്ദീപിപ്പിക്കും. ഒരു കവിഹൃദയത്തെപ്പോലും വിവിധവികാരങ്ങളാൽ നിറയ്ക്കുന്നതിന്നുമാത്രം ആ സന്ധ്യാസമയത്തിന്നു വൈശിഷ്ട്യമുണ്ട്. അപ്പോൾ നമ്മുടെ തപാൽമാസ്റ്റർ, തന്റെ ചെറിയ മുറിക്കെട്ടു കടന്ന്, ഒരു മങ്ങിയ വിളക്കു കൊളുത്തി മുറിയുടെ ഒരു മൂലയ്ക്കൽ വെച്ച്, ഉടനെ,'രത്നം' എന്നു വിളിക്കും. വാതിലിന്നു പിന്നിൽ പുറത്ത്, അടുക്കൽത്തന്നേ ഇരുന്ന് ഉറക്കം തൂങ്ങുന്ന 'രത്നം' ആ വിളി കാത്തുംകൊണ്ടിരിക്കയാണെങ്കിലും, ആദ്യത്തെ വിളിയോടുകൂടിത്തന്നെ അകത്തെയ്ക്കു ചെല്ലാതെ, അവിടെ ഇരുന്നുംകൊണ്ട്, 'എന്തിനാ എന്നെ വിളിക്കുന്നത്?' എന്നു ചോദിക്കും.

തപാൽമാസ്റ്റർ:- നീ എന്താ അവിടെ എടുക്കുന്നത്?

രത്നം:-എനിക്കു ക്ഷണത്തിൽ അടുക്കളയിലെ അടുപ്പിൽ തീ കൂട്ടണം.

തപാൽ:- നിന്റെ അടുക്കള അവിടെ കിടക്കട്ടെ. അതു പിന്നെ ആവാം. എനിക്ക് ഇപ്പോൾ ഒന്നു പുക വലിക്കണം; കൂടാതെ കഴിയില്ല.

ഉടനെ രത്നം പുകയില വലിക്കുന്നതിന്നുള്ള ഉപകരണവുമെടുത്ത്,അതിന്റെ തീക്കുഴലിൽ തിയ്യൂതിക്കൊണ്ട്, അടുത്തു ചെന്ന്,അതു തപാൽ മാസ്റ്റർക്കു കൊടുക്കും. അത് അവളുടെ കയ്യിൽനിന്നു വാങ്ങിച്ച്, തപാൽമാസ്റ്റർ, പെട്ടെന്ന് അവളോട് ഇങ്ങിനെ ചോദിക്കും:- 'ആട്ടെ. രത്നം, നിനക്കു നിന്റെ അമ്മയെക്കുറിച്ചു ഓർമ്മയുണ്ടോ?' ആ കഥ വളരെ നീണ്ടതാണ്. ചിലതെല്ലാം അവൾക്കു ഓർമ്മയുണ്ടായിരുന്നു; മററു ചില സംഗതികളെല്ലാം അവളുടെ ഓർമ്മയിൽനിന്നു മാഞ്ഞുപോയിരുന്നു. അവളുടെ അച്ഛനെക്കുറിച്ച് അവൾക്കു കുറെശ്ശെ ഒരു ഓർമ്മയുണ്ടായിരുന്നു. അച്ഛൻ അവളെ അമ്മയേക്കാൾ അധികം സ്നേഹിച്ചിരുന്നു. അച്ഛൻ പകലത്തെ പണിയെല്ലാം

കഴിഞ്ഞു സന്ധ്യയ്ക്കു സ്വഗൃഹത്തിൽ മടങ്ങിയെത്തുക പതിവുണ്ട്. അങ്ങിനെയുള്ള സന്ധ്യകളിൽ ഒന്നരണ്ടു സന്ധ്യകളുടെ മാത്രം ഒരു ചിത്രം അവളുടെ മനസ്സിൽ സ്പഷ്ടമായി ശിലാലിഖിതംപോലെ കിടക്കുന്നുണ്ട്. ഇങ്ങിനെ പഴയ ചരിത്രത്തെക്കുറിച്ച് ഓമ്മയുള്ളതു വിസ്തരിച്ചുംകൊണ്ടു രതനം, അവിടെത്തന്നെ നിലത്തു പൊടിയിൽ, തപാൽമാസ്റ്ററുടെ കാല്ക്കലായി, ഇരിക്കാറുണ്ട്. അവൾക്ക് ഒരു സഹോദരനുണ്ടായിരുന്നു. അയാളും അവളുംകൂടി ഒരിക്കൽ ഒരു ഒടിഞ്ഞ മരക്കൊമ്പെടുത്ത്, അതിനെ ഒരു ചൂണ്ടയാക്കി സങ്കല്പിച്ച്, മത്സ്യം പിടിക്കുന്ന ഭാവത്തിൽ ഒരു കുളത്തിൽ ചൂണ്ടലിട്ടുകളിച്ചതായി അവൾക്ക് അസ്പഷ്ടമായ ഒരോമ്മയുണ്ട്. അതിലും അധികം ഗൌരവമുള്ള മററു പല സംഭവങ്ങളെക്കാളും, ആ സംഗതിയാണ് അവൾക്ക് എളുപ്പത്തിൽ ഓമ്മ വന്നിരുന്നത്. ഇങ്ങിനെ വത്തമാനം പറഞ്ഞു രാത്രി നേരം വളരെ വൈകിപ്പോകും. ഇരുന്നിരുന്നു മടിപിടിച്ച് ഇനി ഭക്ഷണം പാകം ചെയ്യാൻ കഴികയില്ലെന്നു തപാൽമാസ്റ്റർ, തീച്ചപ്പെടുത്തും. രാവിലത്തെ വകയിൽനിന്ന്, അല്പമിതുമായി കുറേ വല്ലതുമൊക്കെ ബാക്കിയിരിപ്പുണ്ടായിരിക്കും. രതനം എന്തെങ്കിലും ഒന്നു തല്ക്കാലം ധൃതിയിൽ ഉപദംശത്തിൻെറ സ്ഥാനത്തെയ്ക്കു ഉണ്ടാക്കി, അവർ അത്താഴം അന്ന് അങ്ങിനെ കഴിച്ചുകൂട്ടും.

ചിലപ്പോൾ തപാൽമാസ്റ്റർ, ഓലപ്പുരയായ തൻെറ ആപ്പീസിൻെറ കോലായിൽ ഒരു പീഠത്തിന്മേൽ ഇരുന്നു തൻെറ സ്വന്തം ഭവനത്തെക്കുറിച്ചും, അവിടെയുള്ള തൻെറ ചെറിയ സഹോദരനേയും, അമ്മയേയും, ജ്യേഷ്ഠസഹോദരിയേയും കുറിച്ചും, ഓരോന്നു സംസാരിക്കും. അവരെയെല്ലാം കാണുവാൻ താൻ ആഗ്രഹിക്കുന്നു എന്നും, അവരുടെ അടുക്കൽ നിന്ന് ഇത്ര ദൂരേ ഒരു പരിചയമില്ലാത്ത സ്ഥലത്തു തന്നെ താമസിക്കുന്നതുകൊണ്ടു സുഖക്കേടു തോന്നുന്നു എന്നും പറയാറു

ളർ. തന്റെ മനസ്സിൽ നിറഞ്ഞ് ഉപരിഭാഗത്തോളം എത്തി നില്ക്കുന്നവയും, എങ്കിലും, അടുത്തുള്ള കൈത്തൊഴിൽശ്ശാലയിലെ ഗുമസ്തന്മാരോടും, ആരോടും,തുറന്നുപറയുവാൻ പാടില്ലാത്തവയും ആയ വളരെ സംഗതികൾ, യാതൊരു സങ്കോചവും കൂടാതെ,അതിൽ എന്തെങ്കിലും ഒരു അസാധാരണത്വം ഉള്ളതായി തീരെ വിചാരിക്കാതെ, നിരക്ഷരകുക്ഷിയായ ആ സാധു നാടൻപെൺകുട്ടിയോടു തപാൽമാസ്റ്റർ വിസ്തരിച്ചുപറയും. പറഞ്ഞുപറഞ്ഞും, കേട്ടുകേട്ടും അവർ തമ്മിൽ ഉള്ള പരിചയവും അടുപ്പവും മൂത്തു വന്നു. തപാൽ മാസ്റ്ററുടെ അമ്മയേയും,സഹോദരീസഹോദരന്മാരേയും അവളും,'അമ്മ','ജ്യേഷ്ഠൻ' എന്നെല്ലാം വിളിക്കുന്നതു കേട്ടാൽ, അവരെയെല്ലാം അവൾക്ക്,ആയുഷ്കാലം മുഴുവനും പരിചയമുണ്ടെന്നു തോന്നിപ്പോകും! അവളുടെ എളിയ ഹൃദയമാകുന്ന കടലാസ്സിൽ അവൾ അവരുടെയെല്ലാം ഒരു ഛായക്രൂടി സങ്കല്പശക്തികൊണ്ട് എഴുതിവെച്ചുകഴിഞ്ഞിരിക്കുന്നു!

വർഷക്കാലം. മഴയില്ലാത്ത ഒരു ദിവസം. ഉച്ചസമയം. മന്ദമായ ചൂടുള്ള ഒരിളംകാററു സുഖകരമായ വിധത്തിൽ വീശുന്നു. നനഞ്ഞ സസ്യലതാദികളിൽനിന്നെല്ലാം സൂര്യപ്രകാശം തട്ടി,നേരിയതായ ഒരു പ്രത്യേക പരിമളം പുറപ്പെട്ടിരുന്നു. ക്ഷീണിച്ചിരിക്കുന്ന ഭൂമീദേവിയുടെ ചൂടുള്ള നിശ്വാസം ജനങ്ങളുടെ മേൽ തട്ടുന്നതാണെന്നു തോന്നിപ്പോകും. ഏതൊ ഒരു പക്ഷി, പ്രകൃതിദേവിയുടെ സമക്ഷത്തിൽ, അതിന്റെ അനേകങ്ങളായ ആവലാതികളെ ഒരേ ഒരുതരത്തിലുള്ള ദീനസ്വരത്തിൽ വിടാതെ ആവൎത്തിച്ചുണൎത്തിച്ചുംകൊണ്ടിരുന്നു. തപാൽമാസ്റ്റൎക്കു തല്ക്കാലം ഒരു ജോലിയും ഉണ്ടായിരുന്നില്ല. വൃക്ഷലതാദികളുടെ പത്രാവലികളിൽ, മഴ നനഞ്ഞും വളരെ മൃദുവായും, മിന്നിപ്രകാശിച്ചും ഇളകുന്ന തളിരുകളും, മഴപെയ്തു തീൎന്നതിന്നുശേഷം സൂൎയ്യപ്രകാശത്താൽ പ്രശോഭിച്ച് ആകാ

ശത്തിൽ അവിടവിടെ കൂടിച്ചേൎന്നിട്ടുള്ള മേഘപടലങ്ങളും, ആനന്ദം നല്കുന്ന കാഴ്ചകൾ തന്നെയായിരുന്നു. തപാൽമാസ്റ്റർ എല്ലാം നോക്കിക്കൊണ്ടിരുന്നു. ഇങ്ങിനെ ആലോചിച്ചു:- 'ഹാ! എന്റെ സമീപത്തു ഇപ്പോൾ എന്നോട് എത്രയും അടുപ്പമുള്ളവളും, എന്റെ മനസ്സിൽ സ്നേഹം തോന്നിട്ടുള്ളവളും ആയ ഒരു യുവതി ഉണ്ടായിരുന്നു എങ്കിൽ—ഉത്തമമായ അനുരാഗത്തിന്റേയും വാത്സല്യത്തിന്റേയും യോജിപ്പിൽനിന്നുണ്ടാകുന്ന ഒരു മാനുഷികമാതൃകാരൂപം അടുത്തുണ്ടായിരുന്നു എങ്കിൽ—ഹാ!-' ആലോചിച്ചുകൊണ്ടും, ഒടുവിൽ കുറേശ്ശെ പുറത്തു പറഞ്ഞുകൊണ്ടും, അവിടെ അങ്ങിനെ ഇരിക്കുമ്പോൾ, ആ പക്ഷിയും അതേ ചരിത്രം തന്നെയാണ് വീണ്ടും വീണ്ടും ആവൎത്തിച്ചു പാടുന്നത് എന്നു തപാൽമാസ്റ്റൎക്കു തോന്നി. ഏകാന്തമായ നിഴൽ പിടിച്ച്, ആ മദ്ധ്യാഹ്നസമയത്ത് കാററത്തു പിറുപിറുത്തുകൊണ്ടിരുന്ന മരങ്ങളും അതെ സംഗതിതന്നെ പ്രസ്താവിക്കുന്നതായി അയാൾക്കു തോന്നി. അത് ആരും വിശ്വസിക്കുകയില്ലായിരിക്കാം; അത് ആൎക്കും അറിവാനും സാധിക്കയില്ലായിരിക്കാം; എങ്കിലും, ജോലിത്തിരക്കില്ലാതിരുന്ന ഒരു ദിവസം ഉച്ചയ്ക്കു എല്ലാം നിശ്ശബ്ദവും ഏകാന്തവും ആയിരിക്കുമ്പോൾ, നാട്ടുപുറത്തുള്ള ഒരു വില്ലേജിലെ തപാൽമാസ്റ്ററുടെ, ഒരു ചുരുങ്ങിയ ശമ്പളക്കാരന്റെ, മനസ്സിൽ പെട്ടെന്ന് ഇപ്രകാരമുള്ള വികാരങ്ങൾ ശക്തിയോടുകൂടി ഉണൎന്നുവശായി.

തപാൽമാസ്റ്റർ ദീൎഘമായി ഒന്നു നിശ്വസിച്ചു. 'രത്നം' എന്നു വിളിച്ചു. രത്നം കാലും നീട്ടിയിരുന്നു പച്ച 'ഗ്വാവാ' കായകൾ കടിച്ചു തിന്നുകയായിരുന്നു. തന്റെ എജമാനന്റെ പെട്ടന്നുള്ള വിളി കേട്ടു രത്നം പിടഞ്ഞെഴുനേററു ക്ഷണത്തിൽ ഓടിയെത്തി, കിതച്ചുംകൊണ്ട്, 'ഡാഡാബാബു! (ജ്യേഷ്ഠസഹോദരാ!) എന്താ വേണ്ടത്?' എന്നു ചോദിച്ചു. ഇന്നു മുതല്ക്കു ഞാൻ നിന്നെ ദിവസവും കുറേശ്ശെ എഴുത്തും വായനയും

പഠിപ്പിക്കട്ടെയോ?' എന്നായിരുന്നു തപാൽമാസ്റ്ററുടെ മറുവടി. അന്നുച്ചയ്ക്കു മുഴുവനും അയാൾ അവളെ അക്ഷരമാല പഠിപ്പിച്ചുംകൊണ്ടിരുന്നു. കുറച്ചു ദിവസം കൊണ്ടു അവൾ കൂട്ടക്ഷരങ്ങളും എല്ലാം പഠിച്ചു.

ശ്രാവണമാസമായിരുന്നു. കലശ്ശലായി, ധാരമുറിയാതെ മഴ പെയ്തുകൊണ്ടിരുന്നു. കുണ്ടുകളും കുഴികളും, ചാലുകളും തോടുകളും എല്ലാം നിറഞ്ഞുകവിഞ്ഞൊഴുകി. മഴ പെയ്യുന്നതിൻെറ ആരവവും, തവളകളുടെ കരച്ചിലും രാപ്പകൽ ഭേദംകൂടാതെ ദിക്കെങ്ങും മുഴങ്ങി. ഗ്രാമവീഥികളിലെങ്ങും ഗതാഗതസൌകര്യം ഇല്ലാതായി. ചന്തസ്ഥലത്തേയ്ക്കു പോകേണമെങ്കിൽ തോണികൂടാതെ നിവൃത്തിയില്ലെന്നായി.

ഒരു ദിവസം, പ്രഭാതം മുതല്ക്കുതന്നേ മഴ വളരെ കലശ്ശലായി ആരംഭിച്ചു. തപാൽമാസ്റ്ററുടെ ശിഷ്യത്തി വളരെ നേരം വാതില്ക്കൽ കാത്തുംകൊണ്ടു നിന്നു. പതിവുപോലെ അവളെ ആരും വിളിച്ചില്ല. അക്ഷമയായി അവൾ പതുക്കെ അകത്തേയ്ക്കു കടന്നു. അവളുടെ കയ്യിൽ കടലാസ്സും പുസ്തകവും ഉണ്ടായിരുന്നു. അവളുടെ എജമാനൻ കിടയ്ക്കമേൽ കിടക്കുകയാണ്. അദ്ദേഹം വിശ്രമാർത്ഥം കുറച്ചുറങ്ങുകയായിരിക്കും എന്നു ശങ്കിച്ച്, അവൾ, അസൌകര്യപ്പെടുത്തരുതെന്നു കരുതി, വന്നവഴിയേതന്നെ നിശ്ശബ്ദമായി പുറത്തേയ്ക്കു കടക്കുവാൻ ശ്രമിച്ചു. അപ്പോൾ, 'രതം' എന്ന ഒരു വിളി അവൾ പെട്ടെന്നു കേട്ടു. അവൾ തൽക്ഷണം പിന്തിരിഞ്ഞുനിന്ന്, 'ഡാഡാബാബു!, ഉറങ്ങാണൊ?,' എന്നു ചോദിച്ചു. അവളുടെ ഗുരുനാഥൻ ദീനസ്വരത്തിൽ, 'എനിക്ക് ഇന്നു നല്ല സുഖമില്ല. എൻെറ നെററി ഒന്നു തൊട്ടുനോക്കു' എന്ന് അവളോടു പറഞ്ഞു.

മഴക്കാലത്ത്, ശരീരസുഖമില്ലാതെ, പരിചയമില്ലാത്ത ഒരു ദൂരസ്ഥലത്തു തനിച്ചു കിടക്കുമ്പോൾ ആർക്കും, ശുശ്രൂഷിക്കുവാൻ ഒരാളുണ്ടായാൽ നന്നെന്നു തോന്നാതിരിക്കയില്ല. ക

പ്പിവളകളും ധരിച്ചിട്ടുള്ള മൃദുലങ്ങളായ കയ്യുകളും ചൂടുള്ള തന്റെ നെററിമേൽ അർപ്പിച്ചാലുണ്ടാകാവുന്ന സ്വപ്നസുഖത്തിന്റെ മാധുരിയെ അയാൾ ഓത്തു. അമ്മയുടേയൊ സഹോദരിയുടേയൊ സ്ത്രീസഹജമായ കരുണയോടുകൂടി ദീനക്കിടയ്ക്കരികെ ഇരുന്നുള്ള പരിചര്യയെ അയാൾ ആഗ്രഹിച്ചു. ഇക്കാര്യത്തിൽ ദീനക്കാരന്റെ ആകാംക്ഷ ഫലപ്രദമാകാതെ പോയില്ല. രത്നം അന്നു കേവലം ഒരു പെൺകുട്ടിയല്ല. അവൾ ഒരു മാതാവിന്റെ സ്ഥാനത്തെ ഉടനെ അംഗീകരിച്ചു. വൈദ്യനെ വരുത്തി രോഗിക്കു മരുന്നു കൊടുപ്പിച്ചു. രാവു മുഴുവനും അവൾ ദീനക്കാരന്റെ ശയ്യക്കുസമീപം ഉറങ്ങാതെ കാത്തിരുന്നു. രോഗിക്കു വേണ്ടുന്ന ഭക്ഷണം അവൾതന്നെ തയ്യാറാക്കി. ഒരു നൂറു പ്രാവശ്യത്തിലധികം 'ആട്ടെ, ഡാഡാ, ഇപ്പോൾ കുറച്ച് ആശ്വാസം തോന്നുന്നുണ്ടോ?' എന്നു പലപ്പോഴായി ചോദിക്കുകയും ചെയ്തു.

തപാൽമാസ്റ്ററുടെ ദീനം, കുറച്ചുദിവസം കഴിഞ്ഞപ്പോൾ ഒരുവിധത്തിൽ സുഖപ്പെട്ടു. ശരീരം നന്നേ ക്ഷീണിച്ചിരുന്നു. 'എന്തായാലും വേണ്ടില്ല, ഇനി ഈ ദിക്കിൽ ഇരിക്കില്ല; ഏതു വിധത്തിലെങ്കിലും ഈ സ്ഥലത്തുനിന്ന് ഒരു മാററം വാങ്ങിക്കണം', എന്നിങ്ങിനെ നിശ്ചയിച്ചുംകൊണ്ടാണ് അയാൾ ദീനക്കിടയ്ക്ക വിട്ടെഴുനേററത്. സ്ഥലം പിടിക്കുന്നില്ലെന്നുള്ള കാരണത്തിന്മേൽ, മാററം കിട്ടുവാനായി, അയാൾ ഉടനെതന്നെ കൽക്കട്ടയിലുള്ള മേലുദ്യോഗസ്ഥന്മാൎക്ക് ഒരു അപേക്ഷ അയച്ചു.

ശുശ്രൂഷയുടെ ആവശ്യം ഇല്ലാതായപ്പോൾ, രത്നം പണ്ടത്തെപ്പോലെ വാതിലിന്നുപുറത്ത്, ഇറയത്തുതന്നെ കൂടി. പക്ഷെ, അവളെ ഇപ്പോൾ പണ്ടത്തെപ്പോലെ തപാൽമാസ്റ്റർ അകത്തെയ്ക്കു വിളിക്കാറില്ല. ചിലപ്പോൾ അവൾ വാതിലുകൾക്കിടയിൽക്കൂടി അകത്തെയ്ക്ക് എത്തിച്ചുനോക്കുമ്പോൾ, അയാൾ വിചാരമഗ്നനായോ ചിന്താവിഹീനനായോ

ഒരു പീഠത്തിന്മേൽ ഇരിക്കുന്നതോ, കിടക്കയിൽ കിടക്കുന്നതോ കാണാറുണ്ട്. തന്നെ വിളിക്കുന്നുണ്ടോ എന്നു കാത്തുംകൊണ്ടും, എന്തെങ്കിലും കല്പിച്ചാൽ ഉടനെ നടത്തുന്നതിന്നു സന്നദ്ധയായും, രത്നം പുറത്തു ജാഗ്രതയോടേ നില്ക്കുമ്പോൾ, അവളുടെ എജമാനൻ സ്ഥലം മാററത്തിന്നുള്ള തന്റെ അപേക്ഷയ്ക്കു് എന്തു മറുവടി കിട്ടുമെന്ന് ആലോചിച്ചുംകൊണ്ടിരുന്നു. ആ പെൺകുട്ടി പുറത്ത് ഇറയത്തിരുന്ന് അവളുടെ പഴയ പാഠങ്ങളെല്ലാം പല പരിവൃത്തി വായിക്കും. പെട്ടെന്നു പാഠം ചൊല്ലുവാൻ വിളിച്ചാൽ, കൂട്ടക്ഷരങ്ങളെല്ലാം കൂടി കലൎന്നു വല്ലതും തെററിയാലോ എന്നായിരുന്നു അവളുടെ പേടി മുഴുവനും. ഒരാഴ്ച അങ്ങിനെ വെറുതേ കാത്തു. അതിന്നുശേഷം ഒരുദിവസം അവൾ ആ പഴയ വിളി കേട്ടു. നിറഞ്ഞ ഹൃദയത്തോടുകൂടി അവൾ ഉടനെ അകത്തു കടന്നുചെന്ന്, 'ഡാഡാ, എന്നെ വിളിച്ചുവോ!' എന്നു ചോദിച്ചു. 'ഉവ്വ്. ഞാൻ നാളെ സ്ഥലം വിട്ടുപോകുന്നു', എന്നു തപാൽമാസ്റ്റർ മറുവടി പറഞ്ഞു.

രത്നം:— ഡാഡാ!, എങ്ങോട്ടാണ് പോകുന്നത്?

തപാൽ:— ഞാൻ എന്റെ ഗൃഹത്തിലേയ്ക്കു പോകുന്നു.

രത്നം:— എന്നു തിരിച്ചുവരും?

തപാൽ:— ഞാൻ തിരിയേ വരില്ല.

രത്നം പിന്നീട് ഒന്നും ചോദിച്ചില്ല. താൻ ഒരു സ്ഥലം മാററത്തിന്ന് അപേക്ഷിച്ചിട്ടുണ്ടായിരുന്നു എന്നും ആ അപേക്ഷയെ മേലധികാരികൾ കൈക്കൊണ്ടില്ലെന്നും, അതുകൊണ്ടു താൻ പണി രാജിവെച്ചു സ്വരാജ്യത്തിലേയ്ക്കു പോകുന്നു എന്നും, തപാൽമാസ്റ്റർ, ചോദിക്കാതെതന്നെ അവളോടു പറഞ്ഞു. വളരെ നേരത്തെയ്ക്കു രണ്ടുപേരും ഒന്നും ഉരിയാടിയില്ല. വിളക്ക് അവിടെ മങ്ങിക്കത്തിക്കൊണ്ടിരുന്നു. മേല്പുരയ്ക്കു ചോൎച്ചയുണ്ടായിരുന്നതിലൂടേ, 'ററി, ററി' എന്നു മഴത്തുള്ളികൾ അകത്തു നിലത്തു വീണുകൊണ്ടിരുന്നു.

അല്പം കഴിഞ്ഞപ്പോൾ, രത്നം പതുക്കെ ഭക്ഷണം ഒരുക്കു ന്നതിന്ന് അടുക്കളയിലേയ്ക്കു പോയി. അവളുടെ ഗതി അന്ന പതിവില്ലാത്തവിധത്തിൽ മന്ദമായിരുന്നു. അവളുടെ ഹൃദ യത്തിൽ പല ചിന്തകളും ഉണ്ടായിരുന്നിരിക്കണം. തപാൽ മാസ്റ്ററുടെ ഭക്ഷണം കഴിഞ്ഞ ഉടനെ,രത്നം പെട്ടന്ന്,'ഡാഡാ! എന്നെക്കൂടി വീട്ടിലേയ്ക്കു കൊണ്ടുപോകാമോ'? എന്നു ചോദി ച്ചു. തപാൽമാസ്റ്റർ ചിരിച്ചുംകൊണ്ട്,'അതെങ്ങിനെയാണ്?' എന്നു മറുവടി പറഞ്ഞു. എന്താണ് ആ കാര്യത്തിൽ അസാ ദ്ധ്യമായിട്ടുള്ളതെന്ന സംഗതി അവളോടു പറയേണ്ടുന്ന ആവ ശ്യമുള്ളതായി അയാൾക്കു തോന്നിയില്ല.

അന്നു രാത്രി രത്നത്തിന്നു ഗാഢനിദ്ര ഉണ്ടായിട്ടില്ല. ഉറ ങ്ങിയാലും ഉണൎന്നിരുന്നാലും എപ്പോഴും, തപാൽമാസ്റ്ററുടെ ചിരിച്ചുംകൊണ്ടുള്ള, 'അതെങ്ങിനെയാണ്?' എന്ന വാക്ക്, അ വളുടെ കൎണ്ണരന്ധ്രങ്ങളിൽ അവൾ കേട്ടുംകൊണ്ടിരുന്നു.

പ്രഭാതത്തിൽ തപാൽമാസ്റ്റർ ഉണൎന്നു പുറത്തു വന്ന പ്പോൾ, കുളിക്കുവാനുള്ള വെള്ളം തെയ്യാറാക്കി വെച്ചിട്ടുണ്ടാ യിരുന്നു. കല്ക്കത്തയിലെ പരിചയം അനുസരിച്ച് അയാൾ കോ രികുളിക്കുകയാണ് പതിവ്. എന്തോ കാരണവശാൽ, 'എ പ്പോഴാണ് പുറപ്പെടുന്നത്?' എന്നു ചോദിക്കുവാൻ രത്നം തു നിഞ്ഞില്ല. പുറപ്പെടുന്നതിന്നുമുമ്പിൽ കുളിക്കേണമെങ്കിൽ അ തിന്ന് അസൌകൎയ്യമുണ്ടാകരുതെന്നു കരുതി, രത്നം തലേദിവ സം രാത്രിതന്നെ, വളരെ വൈകിയതിന്നുശേഷം, തനിച്ചുപോ യി, പുഴയിൽനിന്നു വെള്ളം കോരിക്കൊണ്ടുവന്നുശേഖരിച്ചിട്ടു ണ്ടായിരുന്നു. തപാൽമാസ്റ്റർ കുളികഴിച്ച്, 'രത്നം!' എന്നു വി ളിച്ചു. അവൾ മന്ദമായി അകത്തു കടന്ന്, ആശയോടേ മുഖ ത്തു നോക്കിക്കൊണ്ടു കല്പനയെ ശിരസാ വഹിക്കുന്നതിന്നു സ ന്നദ്ധയായി നിന്നു. 'രത്നം!, ഞാൻ പോയാൽ, എനിക്കുപക രം വരുന്ന ആളോടു നിന്റെ കാൎയ്യം ജാഗ്രതയായി പറഞ്ഞേ

വൻ *

ട്ടിച്ചേയ്ക്കാം. ഞാൻ നോക്കിയിരുന്നതുപോലെത്തന്നേ, അയാളും നിന്നെ നോക്കുന്നതിന്നു ഞാൻ ഏപ്പാടുചെയ്യാം. ഞാൻ പോകുന്നതുകൊണ്ടു നീ അശേഷം വ്യസനിക്കേണ്ടതില്ല', എന്നു തപാൽമാസ്റ്റർ അവളോടു സ്നേഹപുരസ്സരം പറഞ്ഞു. യഥാർത്ഥമായ സ്നേഹവും, കാരുണ്യവും നിറഞ്ഞിട്ടുള്ള ഒരു ഹൃദയത്തിൽനിന്നു തന്നെയാണ്, ആ വാക്കുകൾ പുറപ്പെട്ടത് എന്നതിന്നു സംശയമില്ല; പക്ഷെ, ഒരു സ്ത്രീയുടെ വികാരങ്ങളെ ശരിയായി അറിയുന്നതിന്ന് ആരാൽ സാധിക്കും? രത്നം, പലപ്പോഴും ആ തപാൽമാസ്റ്ററുടെ ശകാരങ്ങളേയും, ശാസനകളേയും പതറിച്ചുകൂടാതെ അനുഭവിച്ചിട്ടുണ്ട്. എന്നാൽ, കരുണാപൂരിതങ്ങളായ ആ സ്നേഹവാക്കുകളെ സഹിക്കുന്നതിന്ന് അവൾ അന്നു തീരെ അശക്തയായി. വികാരപരിപൂർണ്ണതയാൽ കവിഞ്ഞൊഴുകുന്ന ഹൃദയത്തോടുകൂടി അവൾ കരഞ്ഞുംകൊണ്ട്, ഉച്ചത്തിൽ ഇപ്രകാരം പറഞ്ഞു. 'വേണ്ടാ, വേണ്ടാ, നിങ്ങൾ എനിക്കുവേണ്ടി ആരോടും ഒന്നും പറയേണ്ടാ. ഞാൻ ഇവിടെ താമസിക്കുകയില്ല.'

രത്നം ഇങ്ങിനെ പെരുമാറുന്നത് ഇദംപ്രഥമമായിട്ടായിരുന്നതുകൊണ്ട്, അതിന്റെ അസാധാരണത്വം കണ്ടു തപാൽമാസ്റ്റർ അമ്പരന്നുപോയി.

പുതിയ തപാൽമാസ്റ്റർ വന്നു. 'ചാർജ്ജ്' ഏല്പിച്ചുകൊടുത്തു പഴയ ആൾ യാത്രയ്ക്കൊരുങ്ങി. പുറപ്പെടാറായപ്പോൾ രത്നത്തെ വിളിച്ച്, ഇപ്രകാരം പറഞ്ഞു:— 'നിനക്ക് എന്തെങ്കിലും തരുന്നതിന്ന് എനിക്ക് ഇതുവരെ സാധിച്ചിട്ടില്ല. ഞാൻ വിട്ടുപിരിയുന്ന ഈ അവസരത്തിൽ ഞാൻ നിനക്കു തല്ക്കാലം ഇതു തരുന്നു. ഇതുകൊണ്ടു നിനക്കു കുറെ ദിവസം സുഖമായി കഴിക്കാം'. ഇത്രയും പറഞ്ഞ്, പെട്ടി തുറന്നു തന്റെ ശമ്പളത്തിൽനിന്നു സമ്പാദിച്ചുവെച്ചിരുന്ന ആകെ സംഖ്യയിൽനിന്നു വഴിച്ചിലവിന്ന് അത്യാവശ്യം വേണ്ടതുമാത്രം എടുത്തു

ബാക്കി മുഴുവനും അവൾക്കു കൊടുത്തു. രത്നം തപാൽമാസ്റ്റ രുടെ കാല്ക്കൽ നിലത്തു നമസ്കരിച്ചു. കാലു പിടിച്ചുംകൊണ്ട്, 'ഡാഡാ!, എനിക്ക് ഒന്നും തരേണ്ടുന്ന ആവശ്യമില്ല. എന്നെ ക്കുറിച്ചു മനസ്താപപ്പെടേണ്ടതില്ല'. എന്നു പറഞ്ഞു. ഇത്രമാ ത്രം പറഞ്ഞ് അവൾ ആ സ്ഥലം വിട്ട് ഓടിപ്പോയി.

നമ്മുടെ പഴയ തപാൽമാസ്റ്റർ, ഒരു ദീർഘശ്വാസത്തോ ടുകൂടി, തന്റെ മഞ്ചൽക്കിടക്ക, മടക്കി ഒരു കയ്യിൽ ഞാത്തി പ്പിടിച്ചും, വളഞ്ഞ കാലുള്ള ഒരു ശീലക്കുട തോളിൽ കൊളു ത്തിയും, നീലവരകളും വെള്ളവരകളുമുള്ള തന്റെ പഴയ ഇ രിമ്പുപെട്ടി ഒരു കൂലിക്കാരന്റെ തലയിൽ എടുപ്പിച്ചും, സ്വ ഗൃഹത്തിലേയ്ക്കു പോകുവാൻ വഞ്ചി കയറുന്നതിന്നു പതുക്കെ കടവിലേയ്ക്കു നടന്നു.

തപാൽമാസ്റ്റർ വഞ്ചി കയറി. വഞ്ചി, യാത്രയും തുടങ്ങി. മഴക്കാലമാകയാൽ പുഴ കവിഞ്ഞൊഴുകിയിരുന്നു. വെള്ളം ഇ ളകുകയും തെറിക്കുകയും ചെയ്തു. ഭൂമീദേവിയുടെ ഒഴുകുന്ന ക ണ്ണുനീർപോലെ, ഇളകിമറിയുന്ന നദീജലം തിളങ്ങി പ്രകാശി ച്ചു. യാത്രക്കാരന്റെ മനസ്സിന്ന് ഒരു അസ്വസ്ഥത തോന്നി. അനാഥയായ ഒരു നാട്ടുപുറത്തെ പെൺകുട്ടിയുടെ ദയനീയമാ യ മുഖച്ഛായ അയാളുടെ മനസ്സിൽ പ്രതിഫലിച്ചുകണ്ടു. അ സാധാരണമായ ഒരു മനോവേദന തോന്നി. തിരിച്ചുചെന്ന്, ആരുമില്ലാതെ വിട്ടേച്ചുപോന്ന ആ സാധുക്കുട്ടിയെ കൂട്ടിക്കൊ ണ്ടുപോന്നാലോ എന്നുകൂടി ഒരിക്കൽ ആലോചിച്ചു. പക്ഷേ, വള്ളത്തിന്റെ പായമേൽ കാററു നല്ലവണ്ണം പിടിച്ചിരുന്നു. നദിയിൽ വെള്ളം നിറഞ്ഞും, ഒഴുക്കു കലശലായും ഇരുന്നു. വ ഞ്ചിയും കുറേ പോന്നുകഴിഞ്ഞു. പുഴവക്കത്തുള്ള മലകളും ദൃഷ്ടി യിൽപെട്ടുതുടങ്ങി. ഒഴുക്കൊന്നിച്ചു നിശ്ചഞ്ചലമായി പോ യ്ക്കൊണ്ടിരിക്കുന്ന ആ വഞ്ചിയിലുള്ള യാത്രക്കാരന്റെ മന സ്സിൽ താനേ പെട്ടന്നു തത്വചിന്ത

ത്തിൽ ഇത്തരം വേർപാടുകൾ അസംഖ്യമുണ്ട്; അനവധി മരണങ്ങളും ഉണ്ട്; എന്തിനാണ് തിരിച്ചുപോകുന്നത്? എന്താ അതിന്ന് ആവശ്യം?' എന്ന് അയാൾ ആലോചിച്ചു.

എന്നാൽ രത്നത്തിൻെറ മനസ്സിൽ ആ വെളിച്ചം പ്രതിഫലിച്ചില്ല. ധാര മുറിയാതെ കണ്ണുനീർ ഒലിപ്പിച്ചുംകൊണ്ട്, അവൾ തപാലാപ്പീസ്സിന്നു ചുററും അലഞ്ഞുനടന്നു. അവളുടെ മനസ്സിൽ ആശയുടെ നിഴൽ അല്പം ഉണ്ടായിരുന്നിരിക്കാം. 'ഡാഡാ!' മടങ്ങിവരുമെന്ന് അവൾ സംശയിച്ചിരുന്നിരിക്കാം. ഈ ആശ, ഒരു പാശംകൊണ്ടെന്നപോലെ അവളെ ആ സ്ഥലത്തോടുകൂടി ദൃഢമായി ബന്ധിച്ചു.

ഹാ! വിഡ്ഢിയായ മനുഷ്യാ! മായാമോഹങ്ങൾക്ക് അവസാനമില്ല. അവയ്ക്ക് അതിരും ഇല്ല. ഗുണദോഷവിവേചനവും, കാൎയ്യബോധവും വളരെ ഒടുവിൽ മാത്രമേ ഉണ്ടാകുന്നുള്ളു. അലംഘനീയങ്ങളായ തെളിവുകളെ മനുഷ്യർ വിശ്വസിക്കാതെ നിരാകരിക്കുന്നു! ഇല്ലാത്ത ആശകളെ ജനങ്ങൾ വീണ്ടും വീണ്ടും പൂൎണ്ണമായ ഹൃദയത്തോടും, തികഞ്ഞ ജീവശക്തിയോടുംകൂടി അവലംബിക്കുന്നു! ഒടുവിൽ ആ അവലംബനം ശിഥിലീഭവിച്ചുപോകുന്നു! താൻ മുറുകെ ആശ്ലേഷിച്ചിരുന്ന വസ്തുവിൽനിന്ന്— ആശയിൽനിന്ന്— തനിക്കു നിൎബ്ബന്ധമായി വേർപെട്ടുപോകേണ്ടിവരുന്നു. അപ്പോൾ നാഡികൾ തകരുന്നു; ഹൃദയരക്തം വററിപ്പോകുന്നു; ആശ നിശ്ശേഷം നശിക്കുന്നു. തദവസരത്തിൽ, താനേ വീണ്ടും സുബോധം ഉണ്ടായിത്തീരുന്നു. വീണ്ടും ഹൃദയം പുതിയ മോഹത്താൽ വഞ്ചിക്കപ്പെട്ടു വലകളിൽ അകപ്പെടുന്നു. ഇങ്ങിനെ എത്ര തവണ!



# ൮. ഗിരിബാല

ഗിരിബാലയ്ക്കു് അവളുടെ നാലുഭാഗത്തേയ്ക്കും കവിഞ്ഞു പതഞ്ഞൊഴുകുന്നതായി തോന്നിപ്പിച്ചിരുന്ന യൌവനസമൃദ്ധി യുണ്ടായിരുന്നു. അവൾ ധരിച്ചിരുന്ന വിശേഷവസ്ത്രങ്ങളുടെ കൌതുകകരങ്ങളായ ചുളിവുകളിലും, മനോഹരമായ അവളുടെ കംബുകണ്ഠത്തിന്റെ ചലനങ്ങളിലും, കരലതകളുടെ ചേഷ്ടകളിലും, സംഗീതച്ഛായയോടുകൂടിയ പദവിന്യാസങ്ങളിലും, ചിലപ്പോൾ മന്ദഗതിയായും, ചിലപ്പോൾ ദ്രുതഗതിയായും, അവൾ സഞ്ചരിക്കുമ്പോൾ പാദസരങ്ങളുടെ കിലുകിലശബ്ദത്തോടുകൂടി കാണപ്പെടുന്ന അവളുടെ കണങ്കാലുകളിലും, മണിനാദംപോലുള്ള ചിരിയിലും, അവളുടെ ശബ്ദമാധുര്യത്തിലും, കടാക്ഷവീക്ഷണങ്ങളിലും ആ യൌവനവൃത്തി നിറഞ്ഞൊഴുകിയിരുന്നു. പലപ്പോഴും അവൾ നീലപ്പട്ടുടുത്തു്, എന്തോ അവാച്യമായ ഒരു അസ്വസ്ഥതയോടുകൂടി, ചിന്താമഗ്നയായി സ്വഗൃഹോപരിയുള്ള നിലാമുററത്തു ലാത്താറുണ്ടു്. പുറത്തു കേൾക്കാത്തതും, അവസാനം കാണാത്തതും ആയി, ഹൃദയാന്തർഭാഗത്തു നടക്കുന്ന എന്തൊ ഒരു സംഗീതത്തിന്നനുസരിച്ചു താളങ്ങൾ ചവുട്ടിയാൽ കൊള്ളാമെന്നു്, അവളുടെ മുഗ്ദ്ധപാദങ്ങൾക്കു് ആഗ്രഹമുള്ളതായി തദവസരങ്ങളിൽ കാണപ്പെടാറുണ്ടു്. അവളുടെ യൌവനസരസ്സിൽ ചെറുതിരകളെ ഉല്ലാസിപ്പിക്കുന്ന ശരീരചലനത്തിൽ അവൾക്കുതന്നെ പ്രത്യേകസന്തോഷമുണ്ടായിരുന്നു. പെട്ടന്നു്, അവൾ, സമീപത്തുള്ള പൂച്ചട്ടിയിൽനിന്നു്, ഏതെങ്കിലും ചെടിയുടെ ഒരു ഇല പറിച്ചു വെറുതെ മേല്പോട്ടെറിയും. അപ്പോൾ, അവളുടെ കൈകളിൽനിന്നു ശ്രവണമധുരമായ ഒരു ശബ്ദം പുറപ്പെടും. മനോമോഹനമായ ആ കരപല്ലവത്തിന്റെ, തത്സമയത്തുള്ള വിശിഷ്ടമായ ആകർഷണശക്തി ആരും ശ്രദ്ധിക്കാതെയും, അറിയാതെയും,

പെട്ടന്ന കൂടുവിട്ടു പുറത്തുപോയ ഒരു പക്ഷിയെപ്പോലെ, അന്തരിക്ഷത്തിൽ ലയിക്കുകയും ചെയ്യും. അവൾ വസ്ത്രാഗ്രങ്ങളിൽനിന്ന്, എളുകിക്കൊണ്ടിരിക്കുന്ന കൈവിരലുകൾകൊണ്ട്, ഒന്നുമില്ലെങ്കിലും എന്തോ ഒന്ന്, തുടച്ചുകളയും; അകാരണമായി, അവൾ കാൽവിരലുകളിന്മേൽ നിവൎന്നുനിന്ന നിലാമുററത്തിന്റെ ചുമരുകളുടെ മീതെ, പുറമേ കാണ്മാൻ യാതൊന്നുമില്ലെങ്കിലും, എത്തിച്ചുനോക്കും; പെട്ടന്ന്, ധൃതിയായി മററൊരു വശത്തേയ്ക്കു തിരിഞ്ഞ്, അവളുടെ വസ്ത്രത്തിന്റെ ഒരു തലയ്ക്കൽ ഞാത്തിക്കെട്ടീട്ടുള്ള താക്കോൽക്കൂട്ടത്തെ കയ്യിലെടുത്തു വീശിക്കൊണ്ടു വേറെ ഒരു ഭാഗത്തേയ്ക്കു നടക്കും. അവൾ നിബിഡകോമളമായ കേശഭാരത്തെ കണ്ണാടിനോക്കി ചീകിക്കെട്ടിക്കൊണ്ടിരിക്കുമ്പോൾ, പെട്ടന്ന്, ഉത്സാഹരഹിതയായി, കുന്തൽക്കെട്ടിനെ മുഴുവൻ അലക്ഷ്യമായി അഴിച്ചു ചിന്നിച്ചിതറും; ഉടനെ ആലസ്യഭാവത്തിൽ തന്നെത്താൻ ശയ്യയിൽ ചെന്ന വീഴും; അവളുടെ ആ കിടപ്പ്, നിലാവുള്ള രാത്രിയിൽ, ചന്ദ്രരശ്മികൾ, പത്രാവലികളുടെ എടയിൽക്കൂടി പ്രവേശിച്ചു നിബിഡച്ഛായ ബാധിച്ചിട്ടുള്ള വൃക്ഷച്ചുവട്ടിൽ, വിശ്രമിക്കുന്നതുപോലെ ആകുന്നു.

അവൾക്കു കുട്ടികൾ ഇല്ല. ഭൎത്താവിന്റെ കുഡുംബം വളരെ സമ്പത്തുള്ളതാകകൊണ്ടു വിശേഷിച്ചു ജോലിയും ഒന്നും ചെയ്യാനില്ല. തന്നിമിത്തം, അവൾ ദിനംപ്രതി, അവളുടെ സ്വശക്തിയെ, പാത്രം നിറഞ്ഞു കവിഞ്ഞൊഴുകുന്നതുവരെ വ്യയം കൂടാതെ ഒന്നിച്ചു സംഭരിക്കുകയായിരുന്നു. അവൾക്കു ഭൎത്താവുണ്ട്; പക്ഷെ, അവളുടെ സ്വാധീനത്തിലല്ല. അവൾ കുട്ടിപ്രായം വിട്ടു വളൎന്നു യൌവനയുക്തയായ സ്ത്രീയായിത്തീൎന്നു. എങ്കിലും, നിത്യപരിചയത്താലായിരിക്കാം, അവളുടെ ഭൎത്താവിന്റെ ശ്രദ്ധയിൽ മാത്രം ആ സംഗതി എത്തുപെട്ടില്ല.

അവൾ കേവലം നവോഢയായിരുന്ന കാലത്ത്, അന്ന

കോളേജുവിദ്യാൎത്ഥിയായിരുന്ന അവളുടെ ഭൎത്താവായ 'ഗോപിനാഥൻ' ഉച്ചയ്ക്കു ക്ലാസിൽനിന്ന് ഒളിച്ചുചെന്ന്, ഗുരുജനങ്ങൾ എല്ലാം മദ്ധ്യാഹ്നനിദ്രയെ ആസ്വദിച്ചിരിക്കുന്ന അവസരം നോക്കി, സ്വകാൎയ്യമായി ഗിരിബാലയുടെ അടുത്തെത്തി, അവളുമായി സരസസല്ലാപം ചെയ്തു്, അവളോടുള്ള തന്റെ അനുരാഗത്തെ പ്രദൎശിപ്പിക്കാറുണ്ട്. അന്ന്, അവർ ഒരേ ഒരു ഗൃഹത്തിൽ തന്നെയാണ് താമസിച്ചിരുന്നതെങ്കിലും, 'ഗോപിനാഥൻ' അവൾക്ക് എഴുത്തുകൾ അയയ്ക്കുക പതിവുണ്ട്. അതിനുള്ള ആവശ്യം സാധാരണ ഉണ്ടായിരുന്നില്ലെങ്കിലും, എഴുത്തയയ്ക്കേണ്ടുന്ന ഏകോദ്ദേശത്തോടുകൂടി, അതിനു വേണ്ട സന്ദൎഭങ്ങൾ അയാൾ സ്വയം നിൎമ്മിക്കുകയും, വൎണ്ണവ്യത്യാസമുള്ള നനുത്ത കടലാസ്സിൽ കാമലേഖനങ്ങൾ എഴുതി പനീരു തളിച്ചു വാസനയുള്ളതാക്കി, തന്റെ പ്രിയതമയ്ക്കു് അയയ്ക്കുകയും ചെയ്യാറുണ്ട്. സങ്കല്പനിൎമ്മിതമായ രാഗശൂന്യതയെ സ്വയമേവ വളരെ വലുതാക്കി അന്യോന്യം അസഹ്യത നടിച്ചുള്ള 'സൌന്ദൎയ്യപ്പിണക്കങ്ങ'ളും അക്കാലത്തുണ്ടാകാറുണ്ട്.

അങ്ങിനെയിരിക്കെ, 'ഗോപിനാഥ'ന്റെ പിതാവു പരലോകപ്രാപ്തനാവുകയും, അദ്ദേഹത്തിന്റെ സ്വത്തുക്കൾക്കെല്ലാം താൻ ഏകാവകാശിയായിത്തീരുകയും ചെയ്തു. പണിമിനുസം വരുത്തീട്ടില്ലാത്ത, മൂപ്പെത്താത്ത മരത്തിന്മേൽ എന്നപോലെ, പക്വത വരാത്ത യുവാവായ 'ഗോപിനാഥ'ന്റെ കൂടെ, പലതരത്തിലുള്ള 'ചിതൽപ്രാണികൾ' പററിക്കൂടുകയും, ഉള്ളു തുരന്ന്, കാമ്പു തിന്നുവാൻ തുടങ്ങുകയും ചെയ്തു. അപ്പോൾ മുതല്ക്കു് അയാളുടെ ചലനഗതി, ഭാൎയ്യയുടെ സമീപത്തിൽനിന്ന് അയാളെ അധികമധികം ദൂരത്തേയ്ക്കു നയിപ്പിക്കുന്ന ഒരു വിരുദ്ധ മാൎഗ്ഗത്തിൽ കൂടിയായിത്തീൎന്നു.

മനുഷ്യൎക്കു 'നേതാക്കന്മാർ' ആയിത്തീരുവാൻ സ്വതേ വല്ലാത്ത ഒരു ആഗ്രഹമുണ്ട്. ദുൎബ്ബുദ്ധികളായ മഹാത്മാ

